# ഉദാത്തമായ സ്ത്രീത്വം

## (വേദപുസ്തക സ്ത്രീരത്നങ്ങൾ)

(മലയാളം)

ഉദാത്തമായ സ്ത്രീത്വം

(പഠനം)

റീന ക്രിസ്റ്റബിൾ, മറിയാമ്മ ജോൺ
മേഴ്സി ജോൺ, അശ്വതി ജോൺ,

പ്രസാധകർ : സോഫിയാ ബുക്സ്
വടക്കേനട, കോട്ടയം - 686001, ☎ 303237

ഒന്നാം പതിപ്പ് : 2000 മാർച്ച്

കോപ്പികൾ : 1000

ഡി. റ്റി. പി. : സോഫിയാ ബുക്സ്, കോട്ടയം

കവർ : ഇക്കോഷൻസ്, കോട്ടയം

പ്രിന്റിംഗ് : നാഷണൽസിററി ഓഫ്സെറ്റ്, കോട്ടയം

വില : 50.00

# ഉദാത്തമായ സ്ത്രീത്വം

## (വേദപുസ്തക സ്ത്രീരത്നങ്ങൾ)

**റീന ക്രിസ്റ്റബിൾ, മറിയാമ്മ ജോൺ**

**മേഴ്സി ജോൺ, അശ്വതി ജോൺ**

**സോഫിയാ ബുക്സ്**

**കോട്ടയം**

**വില: 50.00**



### റീന ക്രിസ്റ്റബിൾ

കാലിക്കറ്റ് യൂണിവേഴ്സിറ്റിയിൽ നിന്നും ബി. കോം. കണ്ണമ്മൂല കേരളാ യുണൈറ്റഡ് തിയോളജിക്കൽ സെമിനാരിയിൽ പഠിച്ച് സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്ര ബിരുദം (1996). കോട്ടയം എഫ്. എഫ്. ആർ. ആർ. സി. യിലൂടെ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദം (1999). ഇപ്പോൾ വേദശാസ്ത്രഗവേഷണത്തിൽ ഏർപ്പെട്ടിരിക്കുന്നു.



### മറിയാമ്മ ജോൺ

കേരള യൂണിവേഴ്സിറ്റിയിൽ നിന്നും ബി. എസ്. സി. ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജിൽ പഠിച്ച് സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്ര ബിരുദം (1989). കോട്ടയം എഫ്. എഫ്. ആർ. ആർ. സി. യിലൂടെ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും പുതിയനിയമത്തിൽ ബിരുദാനന്തര ബിരുദം (1999). തിരുവല്ല, കൊമ്പാടി എപ്പിസ്ക്കോപ്പൽ ജൂബിലി ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇവാഞ്ചലിസത്തിൽ അധ്യാപികയായി സേവനമനുഷ്ടിക്കുന്നു.



### അശ്വതി ജോൺ

മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നും ബി. എസ്. സി. കോട്ടയം മാർത്തോമ്മാ സെമിനാരിയിൽ പഠിച്ച് സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്രത്തിൽ ബിരുദം (1993). കോട്ടയം എഫ്. എഫ്. ആർ. ആർ. സി. യിലൂടെ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്രത്തിൽ ബിരുദാനന്തരബിരുദം (1999). ഇപ്പോൾ വേദശാസ്ത്ര ഗവേഷണത്തിൽ ഏർപ്പെട്ടിരിക്കുന്നു.



### മേഴ്സി ജോൺ

മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്ന് ബി. എ. ബിരുദവും (1991) കണ്ണമ്മൂല കേരളാ യുണൈറ്റഡ് തിയോളജിക്കൽ സെമിനാരിയിലൂടെ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് വേദശാസ്ത്രബിരുദവും (1996) കോട്ടയം എഫ്. എഫ്. ആർ. ആർ. സി. യി. ലൂടെ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് പുതിയ നിയമത്തിൽ ബിരുദാനന്തര ബിരുദവും (1999) ലഭിച്ചിട്ടുണ്ട്. ഇപ്പോൾ വേദശാസ്ത്ര സംബന്ധമായ ഗ്രന്ഥരചനയിൽ ഏർപ്പെട്ടിരിക്കുന്നു.

# ഉള്ളടക്കം

# ഉപോദ്ഘാതം

## ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ

വേദപുസ്തകത്തിലെ സ്ത്രീസങ്കല്പത്തെക്കുറിച്ചുള്ള അന്വേഷണത്തിന്റെ ആദ്യപടി വേദപുസ്തകത്തിലെ മനുഷ്യസങ്കല്പം എന്തെന്ന് മനസ്സിലാക്കുകയാണ്. ഈ അന്വേഷണത്തിൽ ആദ്യം വരുന്നത് ആദാം എന്ന സങ്കല്പമാണ്. ആദാം ഒരു പുരുഷനായിരുന്നുവെന്നും അവനിൽ നിന്നും സ്ത്രീയെ ഉണ്ടാക്കിയെന്നും ഇക്കാരണത്താൽ പുരുഷന് ഒരുപടി താഴെ മാത്രമേ സ്ത്രീക്ക് സ്ഥാനമുള്ളു എന്നും വ്യാഖ്യാനിച്ചു വാദിക്കുന്നവരുണ്ട്. പഴയനിയമത്തിലും യഹൂദമതത്തിലും പുതിയനിയമത്തിലും സ്ത്രീകളോടുള്ള സമീപനം ഒരുപരിധിവരെ വിവേചനമുള്ളതായിരുന്നുവെന്ന് കാണാം. അതേസമയം മറ്റൊരു ധാരയും പഴയനിയമ - യഹൂദമത - ക്രിസ്തീയ പാരമ്പര്യങ്ങളിൽ നിലനിന്നിരുന്നു. അതായത് സ്ത്രീത്വം ഉദാത്തമായി കരുതുന്ന സമീപനം. ഇതിന് വേദശാസ്ത്രപരമായ അടിസ്ഥാനം നൽകുന്നതാണ് ആദാം എന്ന സങ്കല്പം.

ഉല്പത്തി പുസ്തകത്തിൽ രണ്ട് സൃഷ്ടികഥകളുണ്ട്. ഒന്ന്, 1:1-2:3. രണ്ട്, 2:4-3:24. രണ്ട് കൈവഴികളായി വന്ന പാരമ്പര്യങ്ങളാണ് ഇവ. രണ്ട് കാലഘട്ടങ്ങളിലായാണ് ഇവയ്ക്ക് ഇന്നത്തെ രൂപം ലഭിച്ചതെന്നും മനസ്സിലാക്കാം. ഒന്നാമത്തേത് 'പുരോഹിത' രേഖയെന്നും രണ്ടാമത്തേത് 'യഹോവാ' രേഖയെന്നും പണ്ഡിതന്മാർ വിളിക്കുന്നു. കാലഗണനയനുസരിച്ച് യഹോവാ രേഖയ്ക്കാണ് കൂടുതൽ പഴക്കം; ക്രിസ്തുവിന് മുമ്പ് ഒമ്പതാം നൂറ്റാണ്ട്. പുരോഹിതരേഖ ക്രിസ്തുവിന് മുമ്പ് ആറാം നൂറ്റാണ്ട്. രണ്ട് രേഖകളിലും മനുഷ്യോല്പത്തിയെ സംബന്ധിച്ച് വിവരണങ്ങൾ ഉണ്ട്. പ്രത്യക്ഷത്തിൽ പരസ്പര വിരുദ്ധമെന്ന് തോന്നാവുന്ന കാര്യങ്ങളും ഉണ്ട്. എന്നാൽ മനുഷ്യനെപ്പറ്റി പൊതുവെയും ഭാര്യാ-ഭർത്തൃ ബന്ധത്തിന്റെ അന്യോന്യതയും പരസ്പരപൂരകതയും സംബന്ധിച്ച് പ്രത്യേകിച്ചും ആഴമായ ഉൾക്കാഴ്ചകൾ ഈ രണ്ടു രേഖകളിലും കാണാനാവും.

മലയാള വേദപുസ്തകത്തിൽ ഉല്പത്തി 1-11 അദ്ധ്യായങ്ങൾ പരിശോധിക്കുമ്പോൾ 'മനുഷ്യൻ' എന്ന് ഉപയോഗിച്ചിരിക്കുന്ന ഭാഗങ്ങളിലെല്ലാം തന്നെ ആദാം എന്നാണ് എബ്രായ മൂലത്തിൽ കാണുന്നത്. പുരുഷൻ എന്നതിന് ഈശ് (ish) എന്നും സ്ത്രീ അല്ലെങ്കിൽ നാരി എന്നതിന് ഈശാ (ishah) എന്നും കാണുന്നു.



ഉല്പത്തി രണ്ട്, മൂന്ന് അദ്ധ്യായങ്ങളിൽ ആദിസ്ത്രീയുടെ പ്രഭവവും ഭർത്താവുമായ ആദിപുരുഷന്റെ പേരാണ് ആദാം (2:5-4:1). ആദാം എന്ന എബ്രായ പദം അദാമാ (adamah) എന്ന പദത്തിൽ നിന്നും ഉത്ഭവിച്ചതാണ്. മണ്ണിൽ നിന്നുള്ളവൻ എന്നാണ് അർത്ഥം. ആദാം എന്ന പദം പുല്ലിംഗ രൂപമാണ്. ആദിപുരുഷന്റെ പേര് ആദാം എന്നും ആദിസ്ത്രീയുടെ പേര് ഹവ്വാ എന്നും കാണുന്നു (ഉല്പത്തി 2,3). എന്നാൽ ഉല്പത്തി 1-11 ആദ്ധ്യായങ്ങളിൽ മനുഷ്യനെന്ന അർത്ഥത്തിൽ ആദാം എന്ന പദം ഉപയോഗിക്കുമ്പോൾ മനുഷ്യവംശത്തെ (humankind) മൊത്തം പരാമർശിക്കുന്ന പദമായിട്ടാണ് കാണുന്നത്. ഈ സന്ദർഭങ്ങളിലെല്ലാം ആദാം (മനുഷ്യൻ) ഒരു സർവ്വനാമമോ (pronoun) സമൂഹനാമമോ (collective noun) ആണ് (ഉല്പ. 6:5-7; 8:21; 9:5-7; 11:5).

ഉല്പത്തി രണ്ടും മൂന്നും അദ്ധ്യായങ്ങളെ ആസ്പദമാക്കി സ്ത്രീ, പുരുഷനേക്കാൾ താഴ്ന്ന നിലയിലാണെന്ന് വ്യാഖ്യാനിക്കുന്നുണ്ടെന്ന് മുമ്പ് സൂചിപ്പിച്ചുവല്ലോ. ഇത്തരം വാദഗതിക്ക് അടിസ്ഥാനമായി സ്വീകരിക്കുന്ന ഒന്നാമത്തെ കാര്യം സ്ത്രീ, പുരുഷന്റെ വാരിയെല്ലിൽ നിന്നും നിർമ്മിക്കപ്പെട്ടു എന്ന പരാമർശമാണ് (ഉല്പ. 2:22). വാരിയെല്ല് എന്ന പദം അറബികൾക്കിടയിൽ ഏറ്റമടുത്ത സ്നേഹിതനെ അല്ലെങ്കിൽ സ്നേഹിതയെ ഉദ്ദേശിച്ച് ഉപയോഗിക്കുന്നു. ഇതിൽ നിന്നും വാരിയെല്ല് എന്ന പദം പാരസ്പര്യത്തിന്റെയും ഐക്യത്തിന്റെയും പ്രതീകമാണെന്ന് മനസ്സിലാക്കാം. ഈ ആശയം കൂടുതൽ പ്രസ്പഷ്ടമാകുന്നുണ്ട് ഉല്പ. 2:23 ൽ. ഇവിടെ പുരുഷൻ സ്ത്രീയെ സംബന്ധിച്ച് "എന്റെ അസ്ഥിയിൽ നിന്ന് അസ്ഥിയും എന്റെ മാംസത്തിൽ നിന്ന് മാംസവും" എന്ന് പറയുന്നുണ്ടല്ലോ. സ്ത്രീ, പുരുഷനേക്കാൾ താഴ്ന്നവൾ എന്ന് സമർത്ഥിക്കുന്നതിന് ഉപയോഗിക്കുന്ന മറ്റൊരു വേദഭാഗമാണ് ഉല്പ. 2:18. ഇവിടെ പുരുഷന്റെ തുണയായി സ്ത്രീയെ സൃഷ്ടിച്ചു എന്നു പറഞ്ഞിരിക്കുന്നു. പുരുഷന്റെ സഹായിയാണ് സ്ത്രീ ഈ വ്യാഖ്യാനത്തിൽ. എന്നാൽ 'തക്കതായൊരു തുണ' എന്ന പ്രയോഗം പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. ഇതിന് സ്ത്രീ, പുരുഷന്റെ കീഴിലുള്ളയാൾ എന്ന ആശയം വരുന്നില്ല. മറിച്ച് സമത്വവും പൂരകതയുമാണ് പ്രസ്തുത പ്രയോഗം കൊണ്ട് അർത്ഥമാക്കുന്നത്. ഉല്പത്തി മൂന്നാം അദ്ധ്യായത്തിലൂടെ പുരുഷനെ വശീകരിക്കുന്ന ഒരു പ്രലോഭകയുടെ ചിത്രമാണ് സ്ത്രീക്ക് ലഭിക്കുന്നത്. സ്ത്രീയെ പാമ്പ് വഞ്ചിച്ചു. ആ വഞ്ചനയിൽ ഭർത്താവിനെയും അകപ്പെടുത്തുന്ന ആളായിട്ടാണ് ആദിസ്ത്രീ നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുക. ഈ ആശയം യഹൂദ - ക്രിസ്തീയ പാരമ്പര്യത്തെ ആകമാനം സ്വാധീനിച്ചിട്ടുണ്ട്. അവിശ്വസ്തതയുടെയും ധാർമ്മികമായ അധീരതയുടെയും പ്രതീകമായി സ്ത്രീയെ പൊതുവെ സങ്കല്പിച്ചിരിക്കുന്നു. എന്നാൽ സാമാന്യ വായനയിൽ സ്ത്രീയും

പുരുഷനും പിശാചിന്റെ വഞ്ചനയിൽ ഒരുപോലെ വീണു എന്നാണ് കാണാൻ കഴിയുക. സ്ത്രീ പാമ്പിനെയും പുരുഷൻ സ്ത്രീയെയും പഴി ചാരുന്നുവെന്ന് മാത്രം. ഈ പഴിചാരൽ വീഴ്ചയുടെ ഫലമായി മനുഷ്യന് സഹജമായിത്തീർന്ന ഒരു സ്വഭാവമായി മാത്രമേ കണക്കാക്കേണ്ടതുള്ളു. ഉല്പത്തി 2:18–25 ൽ കാണുന്ന സ്ത്രീപുരുഷ ബന്ധത്തിന്റെ അന്യോന്യതയും പരസ്പരപൂരകതയും മാറി പുരുഷൻ സ്ത്രീക്ക് മേൽ അധീശത്വം പുലർത്തുന്ന ഒരു പുതിയ ക്രമം വീഴ്ചയുടെ ഫലമായി ഉണ്ടാകുന്നു. "നിന്റെ ആഗ്രഹം നിന്റെ ഭർത്താവിനോടാകും. അവൻ നിന്നെ ഭരിക്കും" (ഉല്പ. 3:16). ഇത് താളഭംഗം വന്ന മനുഷ്യബന്ധമാണ് സൂചിപ്പിക്കുന്നത്. അതല്ലാതെ സൃഷ്ടിയിൽ ദൈവം ഇങ്ങനെയൊരു ക്രമം ഉദ്ദേശിച്ചിരുന്നതായി വ്യാഖ്യാനിക്കുവാൻ പാടുള്ളതല്ല.

ഉല്പ. 1–11 അദ്ധ്യായങ്ങളിൽ ആദാം (മനുഷ്യൻ) എന്ന പദം പൊതുവെ മനുഷ്യവംശം എന്ന അർത്ഥത്തിൽ സർവ്വനാമമായോ സമൂഹനാമമായോ ഉപയോഗിച്ചിരിക്കുന്നുവെന്നും രണ്ടും മൂന്നും അദ്ധ്യായങ്ങളിൽ ഹവ്വായുടെ ഭർത്താവിന്റെ പേരായും കാണുന്നുവെന്നും മുകളിൽ സൂചിപ്പിക്കുകയുണ്ടായി. എന്നാൽ ഉല്പത്തി 1:26–29; 5:1–2 ഈ ഭാഗങ്ങളിൽ ആദാം എന്ന പദം ഒരു സർവ്വനാമമോ (pronoun) സമൂഹനാമമോ (collective noun) ഒരു പുരുഷന്റെ പേരോ (proper noun) ആയി മാത്രം മനസ്സിലാക്കാൻ പാടുള്ളതല്ല. ആദാം ഒരു സമൂഹനാമമാണ് എന്നു പറഞ്ഞാൽ പല വ്യക്തികളുടെ കൂട്ടായ്മയെന്നേ അതുകൊണ്ട് അർത്ഥമാക്കുന്നുള്ളു. മനുഷ്യവംശം എന്നു പൊതുവെ സൂചിപ്പിക്കുന്നുവെന്നു മാത്രം. എന്നാൽ ഇതിലും വിപുലമായൊരു അർത്ഥം ഈ പദത്തിനുണ്ട്. ആദാം ഏകത്വമുള്ള ഒരു ആളത്വമാണ്. അതേസമയം തന്നെ വ്യക്തികളുടെ ബഹുലതയും ഈ ഏക ആളത്വത്തിൽ ഉണ്ട്. മനുഷ്യരെല്ലാം ചേർന്നുവരുന്ന ഒരു കൂട്ടായ്മയല്ല ആദാം; എല്ലാ മനുഷ്യരുടെയും ഉത്ഭവവും നിലനില്പ്പുമുള്ള ഏക ആളത്വമാണ്. ഇതേപോലെ തന്നെ ആണും പെണ്ണും ആദാമിൽ തന്നെ ഉൾക്കൊണ്ടിരുന്നു. ആദാം പെണ്ണിൽ നിന്നു വ്യതിരിക്തനായ ആണെന്നോ ആണിൽ നിന്നും വ്യതിരിക്തയായ പെണ്ണെന്നോ പറയാനാവാത്തവിധം ആണും പെണ്ണും ഉൾക്കൊള്ളുന്നതും ആൺപെൺ ഭേദങ്ങളെ അതിജീവിക്കുന്നതുമായ ആളത്വമാകുന്നു.

നാം ഇങ്ങനെ വായിക്കുന്നു: "അനന്തരം ദൈവം: നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം *മനുഷ്യനെ* (ആദമിനെ) ഉണ്ടാക്കുക, *അവർ* സമുദ്രത്തിലുള്ള മത്സ്യത്തിന്മേലും ......... വാഴട്ടെ എന്നു കല്പിച്ചു. ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ *മനുഷ്യനെ* (ആദാമിനെ) സൃഷ്ടിച്ചു. ദൈവത്തിന്റെ സ്വരൂപത്തിൽ *അവനെ* സൃഷ്ടിച്ചു. ആണും പെണ്ണുമായി *അവരെ* സൃഷ്ടിച്ചു. ദൈവം *അവരെ* അനുഗ്രഹിച്ചു.... സകല



ഭൂചരജന്തുവിന്മേലും വാഴുവിൻ എന്ന് *അവരോട്* കല്പിച്ചു" (ഉല്പ. 1:26–28). ഈ വേദഭാഗത്ത് 'അവൻ' എന്നും 'അവർ' എന്നും മാറിമാറി ഉപയോഗിക്കുന്നു. ആദാം വെറും ഏകമല്ല, അനേകമാണെന്നും ഈ അനേകം ആണും പെണ്ണും ചേർന്നതാണെന്നും ഈ ബഹുലതയിൽ ഒരു ആളത്വത്തിന്റെ ഏകതയുണ്ടെന്നും മനസ്സിലാക്കണം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ നമ്മുടെ ബുദ്ധിയിലും യുക്തിയിലും ഒതുങ്ങുന്ന ഒരു ആളത്വമല്ല മുൻ ഉദ്ധരിച്ച വേദഭാഗത്ത് കാണുന്ന മനുഷ്യസങ്കല്പം. വ്യക്തിത്വങ്ങളുടെ ബഹുലതയും അതിൽതന്നെ സ്ത്രീ പുരുഷ ലിംഗഭേദങ്ങളും അതേസമയം ഒരു വ്യക്തിയെന്ന ഏക ആളത്വത്തിന്റെ അഖണ്ഡതയും സമഗ്രതയും ചേർന്നുവരുന്ന ഒരു മനുഷ്യസങ്കല്പം. ഇങ്ങനെയൊരു മനുഷ്യസങ്കല്പം പഴയനിയമത്തിലും യഹൂദ റബിമാരുടെ പ്രബോധനങ്ങളിലും പുതിയനിയമത്തിലും അന്തർധാരയായി കാണുന്നു. ലിംഗം, ജാതി, മതം, രാജ്യം, വംശം എന്നിവയുടെ അടിസ്ഥാനത്തിൽ അടർന്ന് വേറിട്ടു നിൽക്കുന്ന അനേകം വ്യക്തികളുള്ള ഒരു മനുഷ്യസമൂഹം എന്നതിനു പകരം ബഹുലതയും അനേകതയും അതേസമയം അഖണ്ഡതയും ഏകതയും ഉള്ള ഒരു ആളത്വം.

പഴയനിയമത്തിലും റബിമാരുടെ ഗ്രന്ഥത്തിലും ഈ ആളത്വത്തെ ആദാം എന്നാണ് വിളിക്കുന്നതെങ്കിൽ പുതിയനിയമത്തിൽ, പ്രത്യേകിച്ചും വി. പൗലോസിന്റെ ലേഖനങ്ങളിൽ ഈ ആളത്വം ക്രിസ്തുവിൽ കണ്ടെത്തുന്നു. ഇതുകൊണ്ടത്രെ ക്രിസ്തുവിനെ 'അവസാനത്തെ ആദാം', 'രണ്ടാം മനുഷ്യൻ' എന്നിങ്ങനെ പൗലോസ് വിശേഷിപ്പിക്കുന്നത് (1 കൊരി. 15:45–46). മുൻ സൂചിപ്പിച്ചതുപോലെ ആദാം – ക്രിസ്തു ഒരു സമൂഹമോ കൂട്ടായ്മയോ അല്ല. ഒരു ശരീരത്തിൽ പല അവയവങ്ങൾ എന്ന പോലെയും ഒരു വൃക്ഷത്തിൽ പല ശാഖകൾ എന്ന പോലെയുമുള്ള ഒരു ജൈവയാഥാർത്ഥ്യമാണ്. ആദാമിൽ ഉണ്ടായിരുന്ന മനുഷ്യവംശത്തിന്റെ ഏകത വീഴ്ചയുടെ ഫലമായി നഷ്ടപ്പെട്ടുപോയി. ഏകത എന്ന പദം കൊണ്ട് അന്യോന്യതയും പരസ്പര പൂരകതയുമാണ് അർത്ഥമാക്കുന്നത്. ഇവിടെ അധീശത്വത്തിന്റെ കീഴ്മേൽ സങ്കല്പം ഒട്ടും തന്നെ ഉണ്ടാവില്ല. എവിടെ അന്യോന്യതയും പരസ്പരപൂരകതയും ചോർന്നു പോകുമോ അവിടെ ഏകതയില്ല. പകരം പോരും അധീശത്വവും സ്ഥാനം പിടിക്കുന്നു. ഇത് മനുഷ്യ സൃഷ്ടിയുടെ തനി പ്രകൃതമല്ല. വീഴ്ചയിലുണ്ടായ മാറ്റമാണ്. സ്ത്രീപുരുഷ ബന്ധങ്ങളിലും ഇതുതന്നെയാണ് സംഭവിച്ചത്. ഭർത്താവ് ഭാര്യയെ ഭരിക്കാൻ തുടങ്ങുന്നു. സ്നേഹത്തിന്റെ കുറവു വരുന്നിടത്ത് പരസ്പരം ഭരിച്ചു കീഴടക്കാനുള്ള ശ്രമം ആരംഭിക്കുകയായി. ഭർത്താവ് ഭാര്യയെ ഭരിക്കാൻ ശ്രമിക്കുമ്പോൾ ഭാര്യ ഭർത്താവിനെ വശീകരിച്ച് കൈപ്പിടിയിലൊതുക്കാൻ ശ്രമിക്കുന്നു. ക്രിസ്തുവിൽ ഒരു പുതിയ

ആളത്വം രൂപപ്പെട്ടുവരണം. പുരുഷനും സ്ത്രീയും യഹൂദനും യവനനും ദാസനും സ്വതന്ത്രനും എന്നീ തരഭേദങ്ങൾ ഇല്ലാത്ത ഒരു പുതിയ ആളത്വം; ഒരു പുതിയ മനുഷ്യൻ. ഈ സങ്കല്പം പ്രസ്പഷ്ടമാക്കുന്ന വേദഭാഗങ്ങളുണ്ട്. ഒരിടത്ത് പൗലോസ് അപ്പോസ്തലൻ ഇങ്ങനെ പറയുന്നു. "ക്രിസ്തുവിനോട് ചേരുവാൻ സ്നാനമേറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അതിൽ യഹൂദനും യവനനുമെന്നില്ല, ദാസനും സ്വതന്ത്രനുമെന്നില്ല, ആണും പെണ്ണുമെന്നില്ല. നിങ്ങൾ എല്ലാവരും ക്രിസ്തുവിൽ ഒന്നത്രെ" (ഗലാ. 3:27–28). ഇത് സ്നാനസന്ദർഭത്തിൽ പറയുന്ന വാക്കുകളാണ്. ക്രിസ്തുവിനോട് ചേരുക ക്രിസ്തുവിൽ ആയിത്തീരുകയാകുന്നു. ക്രിസ്തുവിൽ ആയിത്തീരുന്നവർ ക്രിസ്തുശരീരത്തിന്റെ ഭാഗമായി തീരുന്നു. ക്രിസ്തുശരീരം സഭയാണല്ലോ. 'ക്രിസ്തുവിനെ ധരിക്കുക' (= റോമ. 13:14) 'പുതിയ മനുഷ്യനെ' ധരിക്കുകയാകുന്നു (എഫേ. 4:24 = കൊലോ. 3:10). 'പുതിയ മനുഷ്യൻ' ആദാം സങ്കല്പം തന്നെയാണ്. പഴയ മനുഷ്യൻ ആദ്യ ആദാമിനെ സൂചിപ്പിക്കുമ്പോൾ പുതിയ മനുഷ്യൻ ഒടുവിലത്തെ (രണ്ടാമത്തെ) ആദാമിനെ (മനുഷ്യനെ) സൂചിപ്പിക്കുന്നു. ആദാം, മനുഷ്യൻ എന്നീ വാക്കുകൾ പൗലോസ് ഒരേ അർത്ഥത്തിൽ തന്നെ ഉപയോഗിക്കുന്നുണ്ട് (1 കൊരി. 15:15). എഫേ. 2:13–16 ൽ മനുഷ്യരെ തമ്മിൽ വിഭജിക്കുന്ന വേലിക്കെട്ടുകൾ പൊളിച്ചുമാറ്റി ഇരുപക്ഷത്തെയും ഒന്നാക്കി ക്രിസ്തു തന്നിൽ തന്നെ ഒരു പുതിയ മനുഷ്യനായി സൃഷ്ടിച്ച് ഏകശരീരത്തിൽ ദൈവത്തോട് നിരപ്പിച്ചു എന്ന് പറഞ്ഞിരിക്കുന്നു. ക്രിസ്തുവിന്റെ ആളത്വത്തിന്, ശരീരത്തിന് ഇത്ര വിശാലമായ ഒരർത്ഥം ഉണ്ടെന്നുള്ളത് ശ്രദ്ധേയമാണ്. 'ക്രിസ്തുവിൽ ഒന്നത്രെ' എന്ന് ഗലാ. 3:28 ൽ പറയുമ്പോൾ യഹൂദനും യവനനും എന്നും ദാസനും സ്വതന്ത്രനും എന്നും ആണും പെണ്ണുമെന്നുമുള്ള വേർതിരിവുകളുടെ മതിലുകൾ പൊളിഞ്ഞ് ക്രിസ്തുശരീരത്തിൽ ഒന്നായിത്തീരുകയാകുന്നു. ഇങ്ങനെ പൗലോസിന്റെ ലേഖനങ്ങളിൽ ആദാം – ക്രിസ്തു സങ്കല്പത്തിന് വിശാലമായൊരു മാനം നമുക്ക് കാണാൻ കഴിയും.

'ക്രിസ്തുവിൽ' (in Christ) എന്ന പ്രയോഗം ആദാം സങ്കല്പത്തിന്റെയും ക്രിസ്തുശരീരമാകുന്ന സഭ എന്ന സങ്കല്പത്തിന്റെയും അടിസ്ഥാനത്തിൽ വേണം വിശകലനം ചെയ്യുവാൻ. പഴയ ആദാം വീണുപോയി. അതിന്റെ ഫലമായി മനുഷ്യനും മനുഷ്യനും തമ്മിലും ആണും പെണ്ണും തമ്മിലും മനുഷ്യനും പ്രകൃതിയും തമ്മിലും മനുഷ്യനും ദൈവവും തമ്മിലും അകൽച്ചയുണ്ടായി. പുതിയ മനുഷ്യനായ ക്രിസ്തുവിൽ ഈ അകൽച്ച ഇല്ലാതായി സർവ്വവും ഒന്നായി തീരണം. ആദിസൃഷ്ടിയിൽ ഇങ്ങനെയൊരു ഐക്യത്തിന്റെ ലയവും താളവും ഉണ്ടായിരുന്നു. ഈ ഏകതയിലേയ്ക്കുള്ള തിരിച്ചുവരവാണ് ക്രിസ്തുവിൽ നടക്കേണ്ടത്. "സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളത് എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്ക എന്നിങ്ങനെ കാലസമ്പൂർണ്ണതയിലെ വ്യവസ്ഥക്കായിക്കൊണ്ടുതന്നെ" (എഫേ.1:10).



പൗലോസ് അപ്പോസ്തലൻ ആദാം സങ്കല്പം സ്വീകരിച്ചുകൊണ്ട് ക്രിസ്തുവിൽ സകല മനുഷ്യരും സകലവും ഒന്നായി തീരുന്നതിനെ സംബന്ധിച്ച് പല സന്ദർഭങ്ങളിലും പ്രതിപാദിക്കുന്നുണ്ട്. ആണും പെണ്ണുമെന്ന വിവേചനം ക്രിസ്തുവിൽ ഇല്ലാതായിത്തീരണം. ഈ മൂല്യം പൗലോസ് മുറുകെപ്പിടിക്കുമ്പോൾ തന്നെ അന്നത്തെ മതവ്യവസ്ഥിതിയിൽ നിലനിന്നിരുന്ന ലിംഗവിവേചനം അദ്ദേഹത്തെ സ്വാധീനിക്കുന്നതായും കാണുന്നു. ഉടനെ തന്നെ പൗലോസ് അത് തിരുത്തുന്നുമുണ്ട്. ലിംഗവിവേചനം പൗലോസ് ഒരു അടിസ്ഥാന സമീപനമായി സ്വീകരിക്കുന്നില്ല. ഇതിന് ഉദാഹരണമാണ് 1 കൊരി. 11:1–16 ഭാഗം. അന്ന് യഹൂദമതത്തിൽ ഉണ്ടായിരുന്ന ലിംഗവിവേചനത്തിന് അനുകൂലമായ ഒരു വാദഗതി പൗലോസ് സ്വീകരിക്കുന്നു. കൊരിന്ത് സഭയിൽ കണ്ട ചില പ്രശ്നങ്ങൾക്ക് പരിഹാരം നിർദ്ദേശിക്കുന്ന സന്ദർഭത്തിലാണ് അദ്ദേഹം യഹൂദമതത്തിലെ ഒരു സങ്കല്പം സ്വീകരിച്ചു കാണുന്നത്. ആദിയിൽ ദൈവം സൃഷ്ടിച്ച മനുഷ്യൻ ഒരു പുരുഷൻ. അവൻ ദൈവത്തിന്റെ സ്വരൂപം. ഇത് നൽകുന്ന സൂചന ദൈവം പുരുഷ സ്വരൂപിയാണെന്നും സ്ത്രീ നേരിട്ട് ദൈവസ്വരൂപി അല്ലെന്നുമാണല്ലോ. പുരുഷനാണ് ദൈവസ്വരൂപി. പുരുഷനിൽ നിന്നും ഉത്ഭവിച്ച സ്ത്രീ പുരുഷനിലൂടെ ദൈവസ്വരൂപം സ്വീകരിക്കുന്നു. ഈ സമീപനം തീർച്ചയായും സ്ത്രീ വിവേചനത്തെ പിന്താങ്ങുന്നതാകുന്നു. പൗലോസ് പറയുന്നു, "പുരുഷൻ (*aner* എന്ന് ഗ്രീക്ക് പദം) ദൈവത്തിന്റെ പ്രതിമയും തേജസ്സും ആകയാൽ മൂടുപട ഇടേണ്ടതല്ല. സ്ത്രീയോ പുരുഷന്റെ തേജസ്സ് ആകുന്നു. പുരുഷൻ സ്ത്രീയിൽ നിന്നല്ലല്ലോ സ്ത്രീ പുരുഷനിൽ നിന്നത്രെ ഉണ്ടായത്. പുരുഷൻ സ്ത്രീയ്ക്കായിട്ടല്ല, സ്ത്രീ പുരുഷനായിട്ടല്ലോ സൃഷ്ടിക്കപ്പെട്ടത്" (1 കൊരി. 11:7–9). രണ്ടാം സൃഷ്ടിവിവരണത്തെ ആധാരമാക്കിയുള്ളതാണ് ഈ വാദഗതി. അതുതന്നെ പുരുഷ അധീശത്വം ഊട്ടി ഉറപ്പിക്കുന്ന ഒരു സമൂഹത്തിന്റെ വായനയിൽ നിന്നും ആവിർഭവിക്കുന്ന സമീപനമാണ്. തൽക്കാലത്തേക്ക് സ്വീകരിച്ച ഈ സമീപനം ഉടനെതന്നെ പൗലോസ് തിരുത്തുന്നു. "എന്നാൽ കർത്താവിൽ പുരുഷനെ കൂടാതെ സ്ത്രീയുമില്ല, സ്ത്രീയെ കൂടാതെ പുരുഷനുമില്ല. സ്ത്രീ പുരുഷനിൽ നിന്നുണ്ടായതുപോലെ പുരുഷനും സ്ത്രീ മുഖാന്തിരം ഉളവാകുന്നു. എന്നാൽ സകലത്തിനും ദൈവം കാരണഭൂതൻ" (1 കൊരി. 11:11–12). ഇങ്ങനെയൊരു സമീപനം മാറി സ്വീകരിക്കുവാൻ പൗലോസിനെ പ്രേരിപ്പിക്കുന്നത് ക്രിസ്തുവിൽ (കർത്താവിൽ) ഉണ്ടായിത്തീരുന്ന പുതിയ മനുഷ്യനെ സംബന്ധിച്ച കാഴ്ചപ്പാടത്രെ. ഈ ക്രിസ്തീയ

വീക്ഷണത്തിന് ദൈവശാസ്ത്രപരമായ പശ്ചാത്തലമൊരുക്കിയത് ഒന്നാം സൃഷ്ടിവിവരണത്തിലും പൗലോസിന്റെ കാലത്തെ യഹൂദറബ്ബിമാരുടെ പ്രബോധനങ്ങളിലും കാണുന്ന ആദാം സങ്കല്പമാകുന്നു.

ഈ സങ്കല്പത്തിൽ നാലു കാര്യങ്ങൾ കാതലായി കാണാനാവും. ഒന്ന്, ആദാം ഒരു കേവലവ്യക്തിയല്ല, അനേക വ്യക്തികൾ ഉൾക്കൊള്ളുന്ന ഒരു ഏക ആളത്വമാണ്. രണ്ട്, ഇത് ആണും പെണ്ണും ഉൾക്കൊള്ളുന്ന ആളത്വമാകുന്നു. മൂന്ന്, ആണും, പെണ്ണും ഒരുപോലെ ദൈവസ്വരൂപം തന്നെയാകുന്നു. നാല്, ദൈവം ലിംഗഭേദങ്ങൾക്ക് അതീതനാണ്. അതായത് ദൈവത്തിന് ഒരു കേവല പുരുഷ സങ്കല്പം മതിയാവുന്നില്ല എന്നർത്ഥം.

ചുരുക്കത്തിൽ യഹൂദ ക്രിസ്തീയ പാരമ്പര്യത്തിൽ കടന്നുകൂടിയിട്ടുള്ള ലിംഗവിവേചനം വീഴ്ചയ്ക്കു മുമ്പുള്ള സൃഷ്ടിയുടെ ആദിരൂപത്തോടും ക്രിസ്തുവിലൂടെ രൂപപ്പെട്ടുവരുന്ന പുതിയ സൃഷ്ടിയുടെ പൂർണ്ണതയോടും ഇണങ്ങിപ്പോകുന്നതല്ല. വീഴ്ചയിലുണ്ടായ സ്ത്രീ പുരുഷ സങ്കല്പത്തിലെ വൈകല്യം ഇന്നും സഭയിലും സമൂഹത്തിലും പ്രതിഫലിക്കുന്നുണ്ട്. ക്രിസ്തുവിൽ മുതിർന്നുവളരുന്ന സഭ എല്ലാ വിവേചനങ്ങൾക്കും അതീതമായ വിശാലമായ ഒരു കാഴ്ചപ്പാട് വികസിപ്പിച്ചെടുക്കേണ്ടതാണ്. ആദാം - ക്രിസ്തു സങ്കല്പം ഇത്തരമൊരു പരിശ്രമത്തിൽ ദൈവശാസ്ത്രപരമായ അടിത്തറ പാകുന്നതിന് ശക്തമാണ്. ഈ ഗ്രന്ഥത്തിൽ അവതരിപ്പിക്കുന്ന സ്ത്രീരത്നങ്ങൾ ഇത്തരമൊരു കാഴ്ചപ്പാട് ശരിവയ്ക്കുന്ന മാതൃകകളാണ്. ഇവരിലൂടെയെല്ലാം സ്ത്രീത്വത്തിന്റെ ഉദാത്തത തെളിഞ്ഞുവരുന്നത് കാണാനാവും. ഇതിനു വഴിയൊരുക്കിയ ഗ്രന്ഥകർത്താക്കൾ കൃതഹസ്തർ തന്നെ.



# ദളം ഒന്ന്

# പഴയനിയമ പ്രവാചകികൾ

# ആമുഖപഠനം

വിശുദ്ധ വേദപുസ്തകത്തിൽ ശ്രദ്ധേയമായ സ്ഥാനം അലങ്കരിച്ചിട്ടുള്ള വനിതകളിൽ പ്രവാചകിമാർക്ക് സുപ്രധാനമായ ഒരു സ്ഥാനമാണുള്ളത്. യിസ്രായേൽ ജനതയുടെ ചരിത്രത്തിൽ ഇവർ സ്തുത്യർഹമായ സേവനം കാഴ്ചവച്ചിട്ടുണ്ട്. സ്ത്രീകൾക്ക് മതപരമായ ശുശ്രൂഷകളും സാമൂഹ്യസേവനവും ഈ നൂറ്റാണ്ടിലെപ്പോലെ അന്നും അനേകം പരിധികൾക്കുള്ളിലായിരുന്നു. എങ്കിലും ആ സീമകളെല്ലാം ലംഘിച്ചുകൊണ്ട് ഉത്തമമായ ശുശ്രൂഷ നിർവ്വഹിച്ച അനേകം സ്ത്രീരത്നങ്ങളെക്കുറിച്ച് വേദപുസ്തകത്തിൽ പ്രതിപാദിക്കുന്നുണ്ട്. അവരിൽ ഒരു വിഭാഗമാണ് പഴയനിയമ പ്രവാചകികൾ. പ്രധാനമായും നാലു സ്ത്രീകൾക്കാണ് പഴയനിയമത്തിൽ 'പ്രവാചകികൾ' എന്ന പദം ഉപയോഗിച്ചിരിക്കുന്നത്.

1. മിർയ്യാം (പുറ. 15:20)
2. ദെബോരാ (ന്യായ. 4:4)
3. ഹുൽദാ (2 രാജാ. 22:14, 2 ദിന. 34:22)
4. നോവദ്യാ (നെഹ. 6:14)

ഈ പ്രവാചകികളുടെ ശുശ്രൂഷയുടെ പ്രാധാന്യം മനസിലാക്കുന്നതിന് ആരാണ് പ്രവാചകൻ/പ്രവാചകി, അവരുടെ ദൗത്യം ഏതുതരത്തിലുള്ളതാണ് എന്നെല്ലാം മനസിലാക്കുന്നത് നന്നായിരിക്കും.

**പ്രവാചകൻ/പ്രവാചകി ആര്?**

പഴയനിയമത്തിൽ പ്രവാചകൻ എന്ന നാമത്തിന് തത്തുല്യമായി ഉപയോഗിക്കുന്ന പദങ്ങൾ ദർശകൻ, ദൈവപുരുഷൻ, ദൈവത്തിന്റെ ആലോചനാ സമിതിയംഗം മുതലായവയാണ്. കൂടാതെ മധ്യസ്ഥൻ, ദൈവദാസൻ, ദൈവദൂതൻ, ദൈവത്താൽ അയയ്ക്കപ്പെട്ടവൻ എന്നീ പദങ്ങളും ഉപയോഗിച്ചുകാണുന്നു.[1] 'പ്രവാചകൻ' എന്ന പദത്തിന് ഉപയോഗിച്ചിരിക്കുന്ന മൂലപദത്തിന്റെ സ്ത്രീലിംഗരൂപമാണ് 'പ്രവാചകി' എന്നതിന് ഉപയോഗിച്ചിരിക്കുന്നത്. എബ്രായഭാഷയിൽ പ്രവാചകൻ 'നാബി' എന്നാണ് പറയുന്നത്. 'വിളിക്കുക' എന്നർത്ഥം വരുന്ന 'നബു' (nabu) എന്ന അക്കാ

1. കെ. ജെ. ഗബ്രിയേൽ, ആദ്ധ്യാത്മികതയുടെ യഥാർത്ഥ സ്രോതസ്സുകൾ, കോട്ടയം: സോഫിയാ, 1999, പേജ് 81.



ദിയൻ പദത്തിൽ നിന്നുമാണ് 'നാബി' എന്ന എബ്രായ നാമരൂപത്തിന്റെ ഉത്ഭവം. അതിനാൽ 'നാബി' (പ്രവാചകൻ) എന്നതിന് 'ഉറക്കെപറയുന്നവൻ', 'ദൂതവാഹകൻ', 'വിളിച്ചുപറയുന്നവൻ' എന്നെല്ലാം അർത്ഥമുണ്ട്.[2] 'പ്രവാചകി' എന്നതിന് 'നാബി' എന്നതിന്റെ സ്ത്രീരൂപമായ 'നെബിയ' (nebi'ah) എന്നാണ്.[3]

നാബി (പ്രവാചകൻ) എന്ന പദം പഴയനിയമത്തിൽ 300 പ്രാവശ്യം രേഖപ്പെടുത്തിയിട്ടുണ്ട്. മുൻവിവരണത്തിന്റെ അടിസ്ഥാനത്തിൽ, മനുഷ്യരെ സംബന്ധിച്ച് ദൈവത്തിന്റെ ഉദ്ദേശ്യം എന്തെന്ന് ദൈവത്തിന്റെ പ്രതിനിധിയായി വിളിച്ചറിയിക്കുകയാണ് പ്രവാചകധർമ്മം. 'നാബി' എന്നതിന് 'നുരഞ്ഞുപൊങ്ങിവരുന്നത്', 'നിറഞ്ഞുകവിഞ്ഞൊഴുകുന്നത്' എന്നു കൂടി അർത്ഥമുണ്ട്. അതിനാൽ പ്രവാചകൻ എന്നാൽ ദൈവാത്മാവിന്റെ അദൃശ്യപ്രേരണയാൽ പരിസരംമറന്ന് അനന്തരഫലം അവഗണിച്ച് ദൈവത്തിനുവേണ്ടി സംസാരിക്കുന്നവൻ എന്നുമാവാം. ഈ അവസ്ഥയിൽ പ്രവാചകൻ ഉന്മാദാവസ്ഥയിലാണ് (ecstatic stage). അതായത് മുഖപക്ഷം നോക്കാതെ, ഭൗതിക കാര്യങ്ങളിൽ ശ്രദ്ധയില്ലാതെ, വ്യവസ്ഥാപിത നിയമങ്ങളെ എതിർത്തുകൊണ്ട്, അധികാരികളെപ്പോലും ഭയമില്ലാതെ, ദൈവഹിതം ജനത്തെ അറിയിക്കുന്ന വ്യക്തിയായി പ്രവാചകനെ കാണാം.[4]

പ്രവാചകൻ (നാബി) എന്നതിന് തത്തുല്യമായി ഉപയോഗിച്ചിരിക്കുന്ന മറ്റൊരുപദമാണ് 'ദർശകൻ'. ദർശകൻ എന്നതിന് എബ്രായമൂലത്തിൽ രണ്ടു പദങ്ങൾ കാണുന്നു: ഹോസെ, റോയേ. ഇവ രണ്ടിനും 'കാണുക' എന്നാണർത്ഥം.[5] പ്രവാസത്തിനുശേഷം 'പ്രവാചകൻ' എന്ന പദത്തിന് ഏറെ പ്രാധാന്യം ലഭിക്കുന്നതിനുമുമ്പ് 'ദർശകൻ' എന്ന സംജ്ഞയാണ് പൊതുവേ ഉപയോഗിച്ചിരുന്നത്. പ്രവാചകൻ 'ദൈവപുരുഷൻ' എന്ന പേരിലും അറിയപ്പെട്ടിരുന്നു. ചുരുക്കത്തിൽ കാനോനിക പ്രവാചകന്മാരെ (Canonical Prophets)[6] 'പ്രവാചകൻ' (നാബി) എന്നു സംബോധനചെയ്യുമ്പോൾ അതിനുമുമ്പ് ഇതേ ദൗത്യം നിർവ്വഹിച്ചവരെ (Pre-canonical

2. R. H. Grant, "Prophecy, Prophets" in *Dictionary of the Bible*, eds. F. C. Grant and H. H. Rowley, Edinburgh: T & T Clark 1963, IInd Edn; p. 802.
3. M. Beeching, "Prophetes" in *New Bible Dictionary*, ed. N. Hillyer, Seconderabad: OM Books, 1996, IVth impression. p. 986.
4. കെ. ജെ. ഗബ്രിയേൽ, ആദ്ധ്യാത്മികതയുടെ യഥാർത്ഥസ്രോതസ്സുകൾ, പേജ് 84–85.
5. J. A. Motyer. "Prophecy, Prophets" in *New Bible Dictionary,* op. cit. p. 976.
6. വേദപുസ്തകത്തിൽ ഗ്രന്ഥരൂപത്തിലുള്ള പ്രവാചക പുസ്തകങ്ങളുടെ കർത്താക്കളെന്ന് വിശ്വസിക്കപ്പെടുന്നതും BC 800 മുതൽ BC 300 വരെയുള്ള കാലഘട്ടത്തിൽ ജീവിച്ചിരുന്നവരെന്ന് കരുതപ്പെടുന്നതുമായ 4 വലിയ പ്രവാചകന്മാരും 12 ചെറിയ പ്രവാചകന്മാരുമാണ് "കാനോനിക പ്രവാചകന്മാർ" എന്ന് അറിയപ്പെടുന്നത്.

Prophets)[7] 'ദർശകൻ', 'ദൈവപുരുഷൻ' എന്നെല്ലാം പറഞ്ഞിരുന്നു. ശമുവേൽ (1 ശമു. 9 (3 പ്രാവശ്യം), 1 ദിന. 29:29), ആമോസ് (ആമോസ് 7:12), ഗാദ് പ്രവാചകൻ (2 ശമു. 24:1), സാദോക് പുരോഹിതൻ (2 ശമു. 15:27) എന്നിവരെ 'ദർശകൻ' എന്നും, മോശ (ആവ. 33:1, യോശുവ 14:6, 1 ദിന. 23:14), ശമുവേൽ (1 ശമു. 9:6), ഏലിയാവ് (1 രാജാ. 17:10, 2 രാജാ. 19:12,13), എലീശ (2 രാജാ. 4:16, 5:14, 6:6,10) എന്നിവരെയെല്ലാം 'ദൈവപുരുഷൻ' എന്നും വിശേഷിപ്പിച്ചിട്ടുണ്ട്.

സാധാരണ മനുഷ്യർക്ക് രാഷ്ട്രത്തെയും ജനത്തെയും സംബന്ധിച്ച്, ബാഹ്യദൃഷ്ടികൾകൊണ്ട് കാണുവാൻ കഴിയാത്ത കാര്യങ്ങൾ ദർശകനും ദൈവപുരുഷനും വസ്തുനിഷ്ഠമായ കാഴ്ചകളിലൂടെയും സ്വപ്നങ്ങളിലൂടെയും ദർശനങ്ങളിലൂടെയും വെളിപ്പെടുന്നു. ഇവർ ദൈവാത്മപ്രേരിതരായി ദൈവിക അരുളപ്പാടുകൾ പറയുകയും വ്യാഖ്യാനിക്കുകയും ചെയ്തിരുന്നു (1 ശമു. 10:1-13, 19:20, 1 രാജാ. 14, 2 രാജാ. 6:8-10, 19:32-36). ഇവർ സമൂഹത്തിൽ നടമാടിയിരുന്ന തിന്മയെയും അധാർമ്മികതയെയും കുറിച്ച് ബോധവാന്മാരും ബോധമതികളും ആയിരുന്നു. അതായത് സമൂഹത്തിലെ ബലഹീനർക്കുവേണ്ടി - അനാഥർ, വിധവകൾ, ദരിദ്രർ - പ്രവാചകർ പക്ഷംപിടിച്ചു. അവർ സത്യം, ന്യായം, നീതി എന്നിവയ്ക്കായി നിലകൊണ്ടു. ധാർമ്മികവും മതപരവുമായ കാര്യങ്ങളിൽ നിഷ്കർഷയുള്ളവരായിരുന്നു. അധികാരികളുടെ പോലും തെറ്റുകൾ നിർഭയരായി ചൂണ്ടിക്കാണിച്ചു. സമൂഹത്തിൽ സമാധാനം സ്ഥാപിക്കാൻ പ്രവാചകർ അത്യന്തം പരിശ്രമിച്ചു. ഈ ദൗത്യങ്ങൾ എല്ലാം നിർവ്വഹിക്കുന്നതിന് ദൈവനിയോഗവും ദൈവാത്മപ്രചോദനവും അവർക്ക് ലഭിച്ചിരുന്നു. ശമുവേൽ (1 ശമു. 15:14–29), നാഥാൻ (2 ശമു. 12:1–14), ആമോസ് (ആമോസ് 8:4–6), യെശയ്യാവ് (യെശ. 11:1–10), യിരമ്യാവ് (യിര. 17:20–22) എന്നിവർ അതിനുദാഹരണങ്ങളാണ്.

പഴയനിയമത്തിൽ കാണുന്ന ദർശകന്മാരുടെയും പ്രവാചകന്മാരുടെയും പാരമ്പര്യത്തിന്റെ ഉത്ഭവം എവിടെ നിന്നാണെന്ന് വ്യക്തമല്ല. എങ്കിലും പുരാതനകാലം മുതലേ യിസ്രായേൽ ജനതയുമായി അടുത്ത സമ്പർക്കമുണ്ടായിരുന്ന മെസൊപൊട്ടോമ്യരുടെയും അക്കാദിയരുടെയും സുമേറിയരുടെയും ഇടയിൽ നിലനിന്നിരുന്ന ആചാരങ്ങളുടെ സ്വാധീനം യിസ്രായേല്യർക്ക് ഉണ്ടായിരുന്നു. മെസൊപൊട്ടോമ്യരുടെ ഇടയിൽ ദേവാലയവാസികളായി, ദേവന്റെയോ ദേവിയുടെയോ പ്രതിനിധികളായി ദർശകർ

7. ഏകദേശം BC 10, 9 നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്നവരെന്ന് കരുതപ്പെടുന്ന നാഥാൻ പ്രവാചകൻ (2 ശമു. 7), ഏലിയാവ് (1 രാജാ. 17–2 രാജാ. 2), ഏലിശ (2 രാജാ. 2:23–25, 6:1–7) എന്നിവരാണ് മുഖ്യമായും Pre-canonical Prophets എന്നറിയപ്പെടുന്നത്. ശമുവേൽ പ്രവാചകനെയും ഈ കൂട്ടത്തിൽ ഉൾപ്പെടുത്താവുന്നതാണ്.



ഉണ്ടായിരുന്നു. അവർ രാജാവിനെയോ രാജ്യത്തേയോ ജനത്തേയോ സംബന്ധിച്ചുള്ള കാര്യങ്ങൾ പ്രസ്താവിച്ചിരുന്നു. സംഭവിക്കാൻ പോകുന്ന ചില വസ്തുതകളെ അതായത് യുദ്ധം, കൃഷിഫലം, രോഗം എന്നിവയെക്കുറിച്ച് അതാത് പ്രതിഷ്ഠകളുടെ ഹിതം അറിയിക്കുന്നു. അതുപോലെ തന്നെ നക്ഷത്ര സമൂഹങ്ങൾ, പക്ഷിമൃഗാദികൾ എന്നിവയുടെ ചലനങ്ങളിലൂടെ ലോകത്തെങ്ങും നടക്കുന്ന പ്രത്യേക സംഭവങ്ങൾ മനസിലാക്കുന്നവരും (ഉദാ. വി. മത്തായി 2:1–12), സ്വപ്നങ്ങളുടെയും ദർശനങ്ങളുടെയും വ്യാഖ്യാനങ്ങളിലൂടെ ഭാവികാര്യങ്ങൾ മുൻകൂട്ടിപ്പറയുന്നവരും അവരിൽ ഉണ്ടായിരുന്നു. ഈ സാഹചര്യത്തിൽ നിന്നുമായിരിക്കാം യിസ്രായേൽ ജനതയുടെ ഇടയിലും പ്രവാചക പ്രസ്ഥാനങ്ങളുടെ ഉത്ഭവവും നടന്നതെന്നാണ് പണ്ഡിതമതം.[8]

**ചില സംക്ഷേപങ്ങൾ**

1) പ്രവാചകന്മാർ/പ്രവാചകിമാർ, ദൈവപുരുഷന്മാർ (Men/Women of God) ആകുന്നു. ഒരു ദൈവപുരുഷന്റെ ഗുണങ്ങളെക്കുറിച്ച് 1 ശമു. 9:6–ൽ കാണുന്നു. അവർ പറയുന്നതെല്ലാം ഒത്തുവന്നിരുന്നു. ജനത സഞ്ചരിക്കേണ്ട പാത പറഞ്ഞുതരുന്നു. അവർ മാന്യരും ദൈവസംസർഗ്ഗം അനുഭവിക്കുന്നവരുമാണ്. ദൈവത്തിന് സ്വന്തമായവരും ദൈവത്തെ സ്വന്തമാക്കിയവരുമാണ്. അവർ ദൈവാഭിമുഖമായി നില്ക്കുന്നതിനാൽ ദൈവശബ്ദം കേൾക്കുകയും, ദൈവീകരഹസ്യങ്ങൾ (ആലോചനകൾ/സോദ്) അറിയുകയും ദൈവഹിതമനുസരിച്ച് ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്തു.

2) അവർ ദൈവത്തിനും ജനത്തിനുമിടയിൽ മദ്ധ്യസ്ഥരായിരുന്നു (intercessor). മനുഷ്യരെക്കുറിച്ചുള്ള ദൈവഹിതം ദൈവത്തിൽനിന്നും അറിഞ്ഞ് അതനുസരിച്ച് ജീവിക്കുവാൻ ജനതയെ ഉദ്ബോധിപ്പിച്ചു.

3) അവർ ദൈവാത്മാവിനാൽ നിറവുള്ളവരാണ്. പരിശുദ്ധാത്മപ്രേരിതരായി, പരിണിതഫലം അവഗണിച്ച്, ജനത്തിന് അതൃപ്തിയും വൈരാഗ്യവും ഉണ്ടായാലും ദൈവത്തിനു വേണ്ടി സംസാരിക്കുന്നു.

4) അധികാരവർഗ്ഗത്തിനും സമൂഹത്തിലെ അലംഘനീയ നിയമങ്ങൾക്കും എതിരായാലും സത്യത്തിനും ധർമ്മത്തിനും നീതിക്കുംവേണ്ടി ഭയരാഹിത്യത്തോടെ പ്രവാചകർ സംസാരിച്ചു. ഇവർ ഭൗതികകാര്യങ്ങളിൽ അശ്രദ്ധരും ദൈവികകാര്യങ്ങളിൽ ദത്തശ്രദ്ധരുമായിരുന്നു. അനന്തരഫലം എന്തുതന്നെയായാലും സമൂഹത്തിലെ അശരണരെയും

8. James D. Newsome Jr., *The Hebrew Prophets*, Georgia: John Knox, 1984, p. 2

പീഢിതരേയും ചൂഷിതരേയും ഉദ്ധരിക്കുന്നതിനുവേണ്ടി ശബ്ദമുയർത്തി.

5) പ്രവാചകർ ദൈവത്തോട് ചേർന്നു ജീവിക്കുന്നതിനാൽ ഭാവിയിൽ സംഭവിക്കാനിരിക്കുന്ന വസ്തുതകളെക്കുറിച്ച് നിർണ്ണായകമായി പറയുവാൻ സാധിച്ചിരുന്നു. അതോടൊപ്പം ജനത്തെ നന്മയിലേയ്ക്ക് നയിക്കുകയും ചെയ്തു.

6) ആധ്യാത്മിക കാര്യങ്ങളിൽ ശ്രദ്ധാലുക്കളെങ്കിലും, സമ്പൂർണ്ണ ദൈവ സമർപ്പണവും, ദൈവഭയവുമില്ലാത്ത ബാഹ്യമായ ആചാരാനുഷ്ഠാനങ്ങളുടെ നിരർത്ഥകതയെ ചോദ്യം ചെയ്തു.

ഉപസംഹാരമായി, ഒരു പ്രവാചകൻ/പ്രവാചകി, അല്ലെങ്കിൽ ദർശകൻ/ദർശകി എന്നാൽ ദൈവത്തെയും മനുഷ്യരെയും ഒരുപോലെ അഭിമുഖീകരിക്കുന്ന വ്യക്തികളാണ്. എല്ലാറ്റിനുപരിയായി, പ്രവാചകന്മാർ/പ്രവാചകികൾ, ദൈവവുമായി അഭേദ്യബന്ധം പുലർത്തുകയും ആ ബന്ധത്തിന്റെ ബഹിർസ്ഫുരണം ജീവിതത്തിലും ശുശ്രൂഷയിലും പ്രകടിപ്പിക്കുകയും ചെയ്തിരുന്ന വ്യക്തികൾ ആയിരുന്നു.



## അദ്ധ്യായം 1
# വിമോചനത്തിന് സാക്ഷിയായ മിർയ്യാം

വേദപുസ്തകത്തിലെ പഴയനിയമ ഗ്രന്ഥങ്ങളിൽ പേരു പറഞ്ഞിരിക്കുന്ന നാല് പ്രവാചകിമാരിൽ ഒരാളാണ് മിർയ്യാം. വേദപുസ്തകത്തിൽ ആദ്യമായി ‘പ്രവാചകി’ എന്ന സംജ്ഞ കൊടുത്തിരിക്കുന്നതും മിർയ്യാമിനാണ് (പുറ. 15:20). യിസ്രായേൽ ജനതയെ മിസ്രയിം അടിമത്തത്തിൽ നിന്നും വാഗ്ദത്ത നാട്ടിലേയ്ക്ക് നയിച്ച മോശയുടെ സഹോദരിയാണ് പുറപ്പാട് പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന മിർയ്യാം. പുറ. 2:4–ൽ മോശയുടെ ശൈശവകാല വിവരണത്തിൽ മോശയുടെ ‘പെങ്ങൾ’ ആയി ഒരു ബാലികയെക്കുറിച്ച് പറയുന്നുണ്ട്. പുറ. 15:20–ൽ അഹറോന്റെ സഹോദരി മിർയ്യാം എന്ന പ്രവാചകി എന്നും കാണുന്നു. ഈ രണ്ടു ഭാഗങ്ങളിലും കാണുന്ന മിർയ്യാം ഒരു വ്യക്തി തന്നെയായിരിക്കാം. സംഖ്യാ 26:59–ൽ ലേവി ഗോത്രത്തിൽപ്പെട്ടവരായ അമ്രാമിനും യോഖേബേദിനും, അഹരോൻ, മോശ, അവരുടെ സഹോദരിയായ മിർയ്യാം എന്നീ മൂന്നു മക്കൾ ജനിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്.

മറ്റൊരു മിർയ്യാമിനെക്കുറിച്ചും വേദപുസ്തകത്തിൽ പറയുന്നുണ്ട്. 1 ദിന. 4:17–ൽ യഹൂദയുടെ പുത്രന്മാരെക്കുറിച്ചുള്ള വിവരണത്തിൽ മോരെദ് എന്ന വ്യക്തിക്ക് ഫറവോന്റെ മകളായ ബിഥ്യയിലുണ്ടായ മക്കളിൽ ഒരാളായി മിർയ്യാമിനെക്കുറിച്ചു കാണുന്നു. പക്ഷേ പുത്രനെന്നോ പുത്രിയെന്നോ വ്യക്തമാക്കിയിട്ടില്ല.

മോശയുടെയും അഹരോന്റെയും സഹോദരിയായ മിർയ്യാം എന്ന പ്രവാചകിയാണ് ഇവിടുത്തെ പ്രതിപാദ്യവിഷയം.

### പേരിലെ പൊരുൾ

ശബ്ദോല്പത്തി ശാസ്ത്രപ്രകാരം മിർയ്യാം (Miryam) എന്ന എബ്രായ പദത്തിന്റെ (മറിയ [Mariam] എന്ന് ഗ്രീക്ക് ഭാഷാന്തരം) അർത്ഥം കണ്ടെത്തുക പ്രയാസമാണ്. എങ്കിലും മൂന്ന് അർത്ഥങ്ങൾ കൊടുത്തുകാണുന്നു:

1. ഈജിപ്ഷ്യൻ പദമായ 'മിർ' (mr) എന്നതുകൊണ്ട് അർത്ഥമാക്കുന്നത് 'സ്നേഹിക്കപ്പെടുന്ന' (loved) എന്നാണ്. അതിനാൽ 'മിർ', 'യാഹേ' എന്നീ രണ്ട് പദങ്ങൾ ചേർന്ന 'മിർയ്യാം' എന്ന വാക്ക് അർത്ഥമാക്കുന്നത് 'യഹോവയാൽ സ്നേഹിക്കപ്പെടുന്ന' (loved of Yahweh) എന്നാവാം.

2. എബ്രായ പദമായ 'മിർ' (mr) എന്ന പദത്തിന്റെ അർത്ഥം 'മാംസളമായ' അല്ലെങ്കിൽ സ്ഥൂലിച്ച (plump) എന്നാണ്. അതിനാൽ 'മിർയ്യാം' എന്നാൽ 'സ്ഥൂലിച്ചവൾ' എന്നും അർത്ഥമാകാം.

3. എബ്രായ പദമായ 'മാറാ' (mrh or mrr) എന്നതിന്റെ അർത്ഥം 'കയ്പ്' (bitterness) എന്നാണ്. രൂത്ത് 1:20-ൽ ഭർത്താവിനെയും മക്കളെയും നഷ്ടപ്പെട്ട് ജീവിതവൃത്തിക്ക് മാർഗ്ഗമില്ലാതെ വിഷമിക്കുന്ന നൊവൊമി തന്റെ ജീവിതാനുഭവങ്ങളുടെ അടിസ്ഥാനത്തിൽ സ്വയം 'മാറാ' എന്നാണ് വിശേഷിപ്പിക്കുന്നത്. അതുകൊണ്ട് 'മിർയ്യാം' എന്ന വാക്കിന്റെ അർത്ഥം 'ദുരിതമനുഭവിക്കുന്നവൾ', 'വേദനയനുഭവിക്കുന്നവൾ' എന്നിങ്ങനെയുമാവാം.

സഭാപിതാവായ ജെറോം 'മിർയ്യാ'മിന് സ്റ്റെല്ലാ മാരിസ് (Stella Maris) എന്നാണ് അർത്ഥം കൊടുത്തിരിക്കുന്നത്: അതായത്, 'സമുദ്രത്തിന്റെ നക്ഷത്രം' (Star of the Sea). എന്നാൽ ചില റബിമാരുടെ എഴുത്തുകളിൽ മൂന്നാമത്തെ അർത്ഥമായ അതായത്, മാറായോട് ചേർന്നുവരുന്ന അർത്ഥകല്പനയാണ് സ്വീകരിച്ചിരിക്കുന്നത്. പൊതുവെ അംഗീകരിക്കപ്പെട്ടിരിക്കുന്നതും ഈ അർത്ഥം തന്നെയാണ്.[1] ഒരുപക്ഷേ യിസ്രായേൽ ജനതയുടെ അന്നത്തെ അടിമത്തവും അതേതുടർന്നുള്ള ദുരിതമേറിയ ജീവിതാവസ്ഥയും കണക്കിലെടുത്താവണം മാതാപിതാക്കൾ ആ പേര് നല്കിയത്.

### ജീവിതകാലം

മിർയ്യാം പ്രവാചകി ജീവിച്ചിരുന്ന കാലഘട്ടത്തെക്കുറിച്ച് വ്യക്തമായ സൂചനകൾ ഇല്ല. എങ്കിലും ഈജിപ്തിലെ ഫറവോ രാജാക്കന്മാരുടെ ഭരണകാലത്തിന്റെയും യിസ്രായേൽ ജനതയുടെ അടിമത്ത കാലത്തിന്റെയും മരുഭൂപ്രയാണത്തിന്റെയും അടിസ്ഥാനത്തിൽ ഏകദേശം 1300 BC യ്ക്കും 1100 BC യ്ക്കും ഇടയിലായിരിക്കാം മിർയ്യാമിന്റെ കാലമെന്ന് അനുമാനിക്കാം. മിർയ്യാമിന്റെ പാട്ടും ഇക്കാലത്താണ് രചിക്കപ്പെട്ടതെന്ന് വിശ്വസിക്കപ്പെടുന്നു.[2] പലസ്തീനിലെ ബേത്ശൻ എന്ന സ്ഥലത്ത് നടത്തിയ

1. D. Stuart, "Miriam" in the *International Standard Bible EncyclopediaVol. 3*, Grand Rapids, Michigan: W. B. Eerdmans, 1988, p.382.
2. Raymond E. Brown & Raymond F. Collins, "Canonicity" in *The New Jerome Biblical Commentary*, eds. Raymond E. Brown, etal. Bangalore: Theological Publications in India, 1997, p.1038.



ഭൂഗർഭ പരീക്ഷണങ്ങളിൽ നിന്നും ലഭിച്ച തെളിവുകളിൽ (കൽത്തൂണുകൾ, കൽപ്പലകകൾ) BC 1281-ൽ അന്നത്തെ രാജാവായിരുന്ന റയംസേസ് രണ്ടാമൻ ഏഷ്യാ പ്രദേശങ്ങളിൽ നടത്തിയ യുദ്ധങ്ങളെക്കുറിച്ചും അദ്ദേഹത്തിന്റെ കോട്ടയായ റയംസേസിന്റെ ഭവനത്തെക്കുറിച്ചും (House of Ramses II) പരാമർശമുണ്ട്.[3] പുറ. 1:11-ൽ യിസ്രയേൽ ജനത കഠിന പ്രയത്നം ചെയ്ത് നിർമ്മിച്ച പിഥോം, റയംസേസ് എന്നീ സംഭാരനഗരങ്ങളെക്കുറിച്ചും കാണുന്നുണ്ട്. പീഢനമേറിയ ആ അടിമത്തകാലവും, മോശയുടെ ജനനവും, മുൻസൂചിപ്പിച്ച തെളിവുകളും തമ്മിൽ ബന്ധിപ്പിക്കുമ്പോൾ ആ കാലത്തു തന്നെയാവാം മിർയ്യാമിന്റെ ജീവിതകാലവും എന്നു കരുതാവുന്നതാണ്.

### വ്യക്തിയും ദൗത്യവും

യിസ്രയേൽ ജനതയുടെ ചരിത്രത്തിൽ മിർയ്യാമിന് ഒരു സ്ത്രീ എന്ന നിലയിൽ അതുല്യസ്ഥാനമാണുള്ളത്. ദൈവജനത്തിന്റെ ആദ്യത്തെ പ്രവാചകിയായി അവരുടെ ചരിത്രം തുടങ്ങുന്ന കാലത്തുതന്നെ അംഗീകരിക്കപ്പെടാൻ മിർയ്യാമിനു സാധിച്ചു എന്നത് ചിന്താർഹമാണ്. വിമോചകനായ യഹോവയുടെ പ്രതിപുരുഷനായി മോശ ഉയർത്തപ്പെടുന്നതിൽ മിർയ്യാമിന്റെ സ്വാധീനം അദ്വിതീയമാണ്. മാത്രമല്ല സ്ത്രീകളെ ഒരുമിച്ചുകൂട്ടി പരസ്യമായി യഹോവയെ പാടിസ്തുതിച്ചാരാധിക്കുവാനും അവർ നേതൃത്വം നല്കിയതായി കാണുന്നു.

മിസ്രയീം രാജാവിന്റെ ക്രൂരതയിൽ കഷ്ടപ്പെടുന്ന യിസ്രയേൽ ജനതയിൽ മറ്റൊരു വ്യക്തിയും പ്രദർശിപ്പിക്കാത്ത ധൈര്യമാണ് അവൾ സഹോദരനെ സംരക്ഷിക്കുന്നതിൽ ബാല്യപ്രായത്തിൽ തന്നെ പ്രകടിപ്പിക്കുന്നത് (പുറ. 2:1-8). അന്നുമുതൽ തന്റെ ജീവിതാവസാനംവരെയും മോശയോടും അഹരോനോടുമൊപ്പം യിസ്രയേലിന്റെ പാലനത്തിൽ തന്റെ പങ്കാളിത്തം ഭംഗിയായി നിർവ്വഹിക്കുന്നു (സംഖ്യാ 20:1.).

യിസ്രയേലിന്റെ സംഖ്യാബാഹുല്യത്തിൽ സംഭീതനായ മിസ്രയീം രാജാവ് അടിമവേലയാൽ ജനത്തെ പീഡിപ്പിക്കുകയും ജനിക്കുന്ന ആൺകുഞ്ഞുങ്ങളെ കൊല്ലുവാൻ കല്പിക്കുകയും ചെയ്യുന്നു (പുറ. 1:8-22). ഈ കാലയളവിൽ ജനിച്ച മോശയെ സംരക്ഷിക്കുന്നതിൽ അവന്റെ മാതാവിനെപ്പോലെതന്നെ ശ്രദ്ധാലുവായ മിർയ്യാമിനെയാണ് ആദ്യം കാണുന്നത്.

3. William Foxwell Albright, *The Biblical Period from Abraham to Ezra*, New York: Harper & Row, 1963, p.15.

ഇവിടെ മിർയ്യാമിന്റെ ധൈര്യവും, ചുമതലാബോധവും, കറകളഞ്ഞ സഹോദര സ്നേഹവുമാണ് പ്രകടമാവുന്നത്. ശിശുവായ മോശയെ ഒളിപ്പിച്ച സ്ഥലം രാജകുമാരി കുളിക്കുവാൻ വരുന്ന സ്ഥലമായിരുന്നതിനാൽ വിജനവും എന്നാൽ സൈന്യത്തിന്റെ ശ്രദ്ധ പതിക്കുന്നതുമായ സ്ഥലമായിരിക്കാം. എങ്കിലും ധൈര്യത്തിലും സ്നേഹത്തിലും അടിസ്ഥാനമുള്ള ഉത്തരവാദിത്തബോധം മിർയ്യാം പ്രദർശിപ്പിക്കുന്നു.

ചെറുപ്പം മുതലേ മോശയുടെ കാര്യത്തിൽ പ്രകടിപ്പിച്ച ശുഷ്കാന്തിയും, ജീവിതാവസാനം വരെയും സഹോദരങ്ങൾക്ക് അവരുടെ ദൗത്യനിർവ്വഹണത്തിൽ നല്കിയ പിൻബലവും കൈത്താങ്ങലുമാവാം യിസ്രയേൽ ചരിത്രത്തിൽ ആദ്യത്തെ പ്രവാചകി എന്ന പേരിന് മിർയ്യാമിനെ അർഹയാക്കിയത്. അതോടൊപ്പം സ്ത്രീശക്തിയെ ഉണർത്തുകയും ചെയ്തു. മോശയുടെ ബാല്യകാല വിവരണത്തിനുശേഷം യിസ്രയേൽ ജനത ചെങ്കടൽ കടന്ന് യഹോവയ്ക്കു സ്തുതിഗീതം പാടുമ്പോഴാണ് സ്ത്രീകൾക്ക് നേതൃത്വം നല്കുന്ന അഹരോന്റെ സഹോദരിയായ മിർയ്യാം എന്ന പ്രവാചകിയെ പിന്നീടു കാണുന്നത് (പുറ. 5:20).

പഴയനിയമത്തിൽ പ്രവാചകി (നബിയ, nebi'ah) എന്ന നാമം രണ്ട് അർത്ഥങ്ങളിലാണ് ഉപയോഗിക്കുന്നത്:

1. ഒരു പ്രവാചകന്റെ ഭാര്യക്ക് ബഹുമാനപുരസ്സരം 'പ്രവാചകി' എന്ന നാമധേയം നല്കിയിരിക്കുന്നു. യെശ. 8:2-ൽ യെശയ്യാ പ്രവാചകന്റെ ഭാര്യയെ 'പ്രവാചകി' എന്നാണ് പറഞ്ഞിരിക്കുന്നത്.

2. ദൈവികദൂത് നിവൃത്തിയാകത്തക്കവണ്ണം രാഷ്ട്രത്തെയോ വ്യക്തികളെയോ സംബന്ധിച്ച വസ്തുതകൾ മുൻകൂട്ടിപ്പറയുന്ന സ്ത്രീകളെയും 'പ്രവാചകി' എന്നു പറഞ്ഞിരുന്നു (യോവേൽ 2:28).

ഇതിൽ രണ്ടാമത്തെ അർത്ഥത്തിലാണ് മിർയ്യാമിനെ 'പ്രവാചകി' എന്നു വിളിച്ചിരിക്കുന്നത്. ഒരു ജനതയുടെ ന്യായപാലനത്തിലും ദൈവത്തിന്റെയും ജനത്തിന്റെയും മധ്യവർത്തി എന്ന നിലയിലും പ്രവാചകനോടൊപ്പം തന്നെ പ്രവാചകിയും പ്രാധാന്യമർഹിക്കുന്നവളാണ്. ഈ രണ്ടു കാര്യത്തിലും സഹോദരന്മാരോടൊപ്പം മിർയ്യാമും അർപ്പണ മനോഭാവത്തോടുകൂടിത്തന്നെ പ്രവർത്തിക്കുന്നു.

അന്നത്തെ പശ്ചിമേഷ്യൻ സംസ്ക്കാരങ്ങളെക്കുറിച്ച് പ്രത്യേകിച്ചും യിസ്രയേൽ ജനതയെക്കുറിച്ച് പഠിക്കുകയാണെങ്കിൽ സ്ത്രീകൾ അടിമകളോടൊപ്പം പുരുഷന്റെ (പിതാവിന്റെ/ഭർത്താവിന്റെ/യജമാനന്റെ) സുഖസൗകര്യങ്ങൾക്കുതകുന്ന നിലം, വസ്തുവക, കന്നുകാലി, സമ്പത്ത് തുടങ്ങിയ സ്ഥാവരജംഗമ വസ്തുക്കളുടെ ഗണത്തിലാണുൾപ്പെട്ടിരുന്നത് (പുറ. 20:17). സ്ത്രീ, സന്തതി പരമ്പരയ്ക്കുള്ള ഉപാധിയായിരുന്നു (ഉല്പ. 16:1,2; ആവ. 25:5-10). ക്രയവിക്രയത്തിനോ കടം വീട്ടുന്നതിനോ സ്ത്രീകളെ വില്ക്കാമായിരുന്നു (പുറ. 21:7, നെഹ. 5:5). സ്ത്രീയുടെ മൂല്യം പുരുഷന്റെ മൂല്യത്തിന്റെ പകുതിയായിരുന്നു (ലേവ്യ 27:3-7). ഇങ്ങനെ അനേകം പരിമിതികൾ സ്ത്രീക്കു നല്കിയിരുന്നു. എന്നാൽ മിർയ്യാം പുരുഷന്മാരോടൊപ്പം തന്നെ ഒരേ ദൗത്യത്തിൽ പങ്കാളിയാവുകയും പുരുഷനു ലഭിച്ച പദവിക്ക് അർഹയാവുകയും ചെയ്യുന്നു. മീഖാ 6:4- ൽ "ഞാൻ നിന്നെ മിസ്രയീം ദേശത്തുനിന്നു പുറപ്പെടുവിച്ചു. അടിമവീട്ടിൽ നിന്നു നിന്നെ വീണ്ടെടുത്തു, മോശയെയും അഹരോനെയും മിർയ്യാമിനെയും നിന്റെ മുമ്പിൽ അയച്ചു" എന്നു കാണുന്നു. ഇവിടെ യിസ്രയേൽ ജനതയെ മിസ്രയിമിലെ അടിമത്തത്തിൽ നിന്നും മോചിപ്പിച്ചു വാഗ്ദത്ത നാട്ടിലേക്കു നയിച്ച മോശയോടും അഹരോനോടുമൊപ്പം തുല്യമായ നേതൃസ്ഥാനമാണ് മിർയ്യാമിന് മീഖാ പ്രവാചകൻ നല്കുന്നത്.



ഫറവോന്റെ സൈന്യത്തിൽ നിന്നും ചെങ്കടലിൽ നിന്നും അത്ഭുതകരമായി വിടുവിക്കപ്പെട്ട ജനത മോശയുടെ നേതൃത്വത്തിൽ യഹോവയ്ക്കു സങ്കീർത്തനം പാടുന്നു (പുറ. 15:1-18). അവരുടെ കീർത്തനത്തിന് തപ്പോടും നൃത്തത്തോടും കൂടെ പ്രതിഗാനം പാടുന്ന സ്ത്രീകൾക്ക് നേതൃത്വം നല്കുന്ന മിർയ്യാം സവിശേഷ ശ്രദ്ധയാകർഷിക്കുന്നു.

പുറപ്പാട് പുസ്തകം 15-ാം അദ്ധ്യായം 21-ാം വാക്യമാണ് മിർയ്യാം പ്രതിഗാനമായി ചൊല്ലിയ പാട്ട്. ഈ വാക്യം തന്നെയാണ് 15:1-18 ൽ രേഖപ്പെടുത്തിയിരിക്കുന്ന മോശയുടെയും യിസ്രയേലിന്റെയും യഹോവയ്ക്കുള്ള സങ്കീർത്തനത്തിലെ ആദ്യവാക്യം. പണ്ഡിതാഭിപ്രായത്തിൽ ഈ സങ്കീർത്തനം മുഴുവനും മിർയ്യാമിന്റെ പേരിലാണ് അറിയപ്പെടുന്നത്.

മിർയ്യാം എന്ന പ്രവാചകിയിലൂടെ വെളിപ്പെടുന്ന സവിശേഷമായ ഒരു ഗുണം അവരുടെ നേതൃത്വപാടവമാണ്. സംഗീതത്തോടും നൃത്തത്തോടും കൂടി വിമോചനത്തിന്റെ സന്തോഷം പ്രകടിപ്പിച്ച സ്ത്രീകൾക്ക് നായകത്വം നല്കിയത് മിർയ്യാമായിരുന്നു. യഹോവയെ സ്തുതിച്ചുപാടുന്ന ആ ഗീതം യിസ്രായേലിന്റെ വിമോചനത്തിൽ യഹോവ നിർവ്വഹിച്ച വിസ്മയകരമായ വസ്തുതകൾ വാഴ്ത്തുകയാണ്. ആ പാട്ടിലുടനീളം നിഴലിക്കുന്ന ചരിത്രവും, യിസ്രയേലിന്റെ ചുറ്റുമുള്ള അന്യജനതയുടെ വ്യക്തമായ ചിത്രണവും മിർയ്യാമിന്റെ കാര്യഗ്രഹണശേഷിയാണ് വിളിച്ചോതുന്നത്.

സ്ത്രീകൾക്ക് മതപരമായ അസ്വാതന്ത്ര്യം നിലനിന്നിരുന്ന ഒരു സമൂഹത്തിൽ അവർക്ക് നേതൃത്വം നൽകിയ മിർയ്യാം ശക്തമായ വ്യക്തി

പ്രഭാവമുള്ള സ്ത്രീയാണ്. ആരാധനയ്ക്കായി സ്ത്രീകളെ മുൻപന്തിയിലേക്ക് നയിച്ച മിർയ്യാം മാതൃകാ വനിതയാണ്. രചനാത്മകമായ മുന്നേറ്റങ്ങൾ സ്ത്രീകൾക്ക് ലഭ്യമാക്കുവാൻ ഇത്തരം ആത്മീയ കാഴ്ചപ്പാടുള്ള നേതൃത്വമുണ്ടാകണം. പ്രവാചകിയായ മിർയ്യാമിൽ കണ്ടെത്താൻ കഴിയുന്ന ധീരമായ ഗുണങ്ങൾ ദൈവികവും സാമൂഹ്യപ്രതിബദ്ധവുമായിരുന്നു എന്നുള്ളതിൽ സംശയമൊന്നുമില്ല.

സംഖ്യ. 12:2-ൽ യഹോവ മിർയ്യാം മുഖാന്തിരവും സംസാരിച്ചതായി കാണുന്നു. മോശ ഒരു കൂശ്യ സ്ത്രീയെ വിവാഹം കഴിച്ചതു സംബന്ധിച്ചുണ്ടായ തർക്കത്തിലാണ് അഹരോനും മിർയ്യാമും ഇക്കാര്യം പറയുന്നത് (സംഖ്യ. 12:1-16). മിർയ്യാം മോശയെ എതിർക്കുവാൻ കാരണം, യിസ്രയേൽ മക്കൾ പരദേശ സ്ത്രീകളെ വിവാഹം കഴിക്കുന്നതു നിമിത്തം യഥാർത്ഥ ആരാധന വിട്ടുമാറി അന്യദൈവങ്ങളെ ആരാധിക്കുവാൻ സാധ്യതയുള്ളതുകൊണ്ടും അങ്ങനെയുണ്ടാകുന്ന പാപം അതികഠിനമായ ശിക്ഷയ്ക്കു നിദാനമായതുകൊണ്ടുമാണ് (പുറ. 20:3-7, സംഖ്യ. 25:1-15). ഇവിടെ മിർയ്യാമിനെക്കുറിച്ച് രണ്ടു സുപ്രധാന കാര്യങ്ങളാണ് പറയുവാനുള്ളത്:

1. ഒരു പ്രവാചകി എന്ന നിലയിൽ മിർയ്യാം മുഖാന്തരവും യഹോവ സംസാരിച്ചു. അതായത്, മിർയ്യാം യഹോവയ്ക്കും ജനത്തിനും ഇടയിൽ മധ്യവർത്തിയായിരുന്നു.

2. ന്യായപ്രമാണ സംബന്ധിയായ കാര്യങ്ങളെക്കുറിച്ച് വസ്തുനിഷ്ഠമായ ജ്ഞാനമുണ്ടായിരുന്നു.

ഈ വിവരണങ്ങളിൽ നിന്നെല്ലാം ഒരു പ്രവാചകി എന്ന പദവിക്ക് അനുയോജ്യമായ എല്ലാ ഗുണങ്ങളും മിർയ്യാമിലും ഉണ്ടെന്ന് മനസ്സിലാക്കാവുന്നതാണ്. അതായത്,

1. അധികാരവർഗ്ഗത്തിന്റെ ക്രൂരമായ അടിച്ചമർത്തലുകൾക്കു മുമ്പിൽ നിർഭയം പ്രതികരിച്ചു.

2. സാമൂഹ്യമായും മതപരമായും പിന്നോക്കം നില്ക്കുന്ന സ്ത്രീകളെ സമൂഹത്തിന്റെ മുൻനിരയിലെത്തിച്ച്, യഹോവയെ ആരാധിക്കുന്നതിന് സജ്ജരാക്കി.

3. ദൈവത്തിന്റെ അരുളപ്പാടുകൾ ജനത്തെ അറിയിച്ചു.

4. ന്യായപ്രമാണത്തെക്കുറിച്ചും ദൈവകല്പനകളെക്കുറിച്ചും തികഞ്ഞ പാണ്ഡിത്യമുള്ള വ്യക്തിയായിരുന്നു.

5. ദൈവത്തോടും സമൂഹത്തോടുമുള്ള പ്രതിബദ്ധതയും ആഭിമുഖ്യവും, ശിശുവായ മോശയെ സംരക്ഷിക്കുന്നതു മുതൽ തന്റെ ജീവിതാവസാനം വരെയും പ്രദർശിപ്പിച്ചു.



6. നേതൃഗുണം തികഞ്ഞ വ്യക്തിയായിരുന്നു.

## കണ്ടെത്തലുകളും ഉപസംഹാരവും

മിർയ്യാമിന്റെ ചരിത്രം പരിശോധിക്കുകയാണെങ്കിൽ തികച്ചും ദുർഘടമായ ഒരു ദൗത്യമാണ് പ്രവാചകി എന്ന നിലയിൽ അവർ ഏറ്റെടുത്തത്. പുരുഷ മേൽക്കോയ്മ നിലനിൽക്കുന്ന ഇന്നത്തെ സാമൂഹികവും മതപരവുമായ ചട്ടക്കൂടിനുള്ളിൽ ദൈവിക സ്വാതന്ത്ര്യത്തിന്റെ മനോഹാരിത അനുഭവിക്കുവാൻ സാധിക്കാതെപോകുന്ന സ്ത്രീസമൂഹത്തിന് ശക്തമായ ഒരു വെല്ലുവിളിയാണ് മിർയ്യാം.

'സ്ത്രീ' എന്നാൽ വെറുമൊരു രണ്ടാംതരം സൃഷ്ടി എന്നു കരുതുന്ന ചുറ്റുപാടിൽ, ഇന്നത്തെക്കാളേറെ 'അരുതു'കളും നിഷേധങ്ങളും അനുഭവിച്ചിരുന്ന കാലഘട്ടത്തിൽ മിർയ്യാം പ്രകടിപ്പിച്ച ധൈര്യവും സ്ഥൈര്യവും അഭിനന്ദനാർഹമാണ്. പക്ഷേ തന്റെ ഈ പ്രവർത്തനങ്ങൾ ഒന്നുംതന്നെ സ്വയകേന്ദ്രീകൃതമായിരുന്നില്ല. അവർ സഹോദരങ്ങളോടു ചേർന്ന് പ്രവർത്തിക്കുകയും ദൈവനിയോഗമനുസരിച്ച് ജീവിക്കുകയും, മറ്റുള്ളവരെക്കൂടി പങ്കാളികളാക്കുകയും ചെയ്തു. മിർയ്യാമിന്റെ ജീവിതത്തിൽ നിന്നും ചില വസ്തുതകൾ നമുക്ക് കണ്ടെത്താവുന്നതാണ്:

1. ദൈവത്തിന്റെ വിമോചനപ്രക്രിയയിൽ സ്ത്രീകളുടെ പങ്കാളിത്വം ദൈവം മാനിക്കുകയും അംഗീകരിക്കുകയും ചെയ്യുന്നു.

2. ദൈവാത്മപ്രേരിതമായ ദൗത്യനിർവ്വഹണത്തിൽ സ്ത്രീയും പുരുഷനോടൊപ്പം തുല്യപദവിക്ക് അർഹയാണ്.

3. സ്ത്രീകൾക്കും ദൈവനിയോഗത്തിലൂന്നിയ ദൗത്യത്തിൽ നേതൃത്വവും നായകത്വവും നല്കുവാൻ സാധിക്കും.

4. സ്ത്രീകൾക്കെതിരെയുള്ള അടിച്ചമർത്തലുകൾക്കും ചുഷണങ്ങൾക്കും എതിരായി സ്ത്രീ ശബ്ദം തന്നെ ഉയരുകയും കൂട്ടായ സംരംഭം ഉടലെടുക്കുകയും വേണം.

5. എത്ര തന്നെ ക്രൂരവും, ഭീകരവുമായ അവസ്ഥയായാലും ദൈവഹിതത്തിലും, ദൈവസ്നേഹത്തിലും അടിസ്ഥാനമുള്ള തീരുമാനങ്ങളും പ്രവർത്തനങ്ങളും വിജയം കണ്ടെത്തും.

# അദ്ധ്യായം 2
# പ്രവാചകിയും ന്യായാധിപയുമായ ദെബോരാ

## ആമുഖം

വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുള്ള പ്രവാചകിമാരിൽ രണ്ടാമത്തെ വ്യക്തിയാണ് ദെബോര. ന്യായാധിപന്മാർ 4, 5 അദ്ധ്യായങ്ങളിലാണ് ദെബോരയെക്കുറിച്ച് പരാമർശിച്ചിട്ടുള്ളത്. യിസ്രയേലിൽ ന്യായപാലനം ചെയ്ത വ്യക്തികളിൽ ഏക സ്ത്രീയായ ദെബോരയെ നാലാമത്തെ ന്യായാധിപതിയായിട്ടാണ് രേഖപ്പെടുത്തിയിട്ടുള്ളത്. പ്രവാചക ശുശ്രൂഷയോടൊപ്പം ന്യായപാലനവും അവർ നിർവ്വഹിച്ചിരുന്നു. പ്രവാചകിയായ ദെബോരയെക്കൂടാതെ മറ്റൊരു ദെബോരയെക്കുറിച്ചും വേദപുസ്തകത്തിൽ പരാമർശമുണ്ട്. ഉല്പ. 24:59; 35:8 എന്നീ ഭാഗങ്ങളിൽ യിസ്ഹാക്കിന്റെ ഭാര്യയായ റിബെക്കയുടെ ധാത്രിയായ ദെബോരയെക്കുറിച്ച് വിവരിക്കുന്നുണ്ട്. കൂടാതെ അപ്പോക്രിഫാ കൂടി ഉൾപ്പെടുന്ന വേദപുസ്തകത്തിൽ തോബിത് 1:8 –ൽ തോബിയാസിന്റെ പിതൃമാതാവും അദ്ദേഹത്തെ ദാനശീലം പഠിപ്പിച്ചവളുമായ ഒരു ദെബോരയെക്കുറിച്ചും പറയുന്നു. പ്രവാചകിയും യിസ്രയേലിൽ ന്യായപാലനം ചെയ്തവളുമായ ദെബോരയാണ് ഇവിടുത്തെ പഠനവിഷയം.

## പേരും അർത്ഥവും

ദെബോര എന്ന എബ്രായ പദത്തിന്റെ അർത്ഥം തേനീച്ച എന്നാണ്.[1] ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള കഠിനാദ്ധ്വാനവും മറ്റുള്ളവരുമായി സഹകരിച്ചുകൊണ്ടുള്ള കൂട്ടായ പ്രവർത്തനവുമാണ് ഈ പേരുകൊണ്ട് അന്വർത്ഥമാക്കുന്നത്. പ്രവാചകിയും അതേസമയം ന്യായാധിപയുമായി ശുശ്രൂഷ നിർവ്വഹിച്ച ദെബോരയുടെ ജീവിതവും ദൗത്യനിർവ്വഹണവും വിലയിരുത്തുമ്പോൾ ഇത് അർത്ഥവത്താണെന്ന് മനസിലാകും.

1. Seale H.S., "Deborah" in *The International Standard Bible Encyclopedia Vol.1*, ed. Geoffrey W. Bromiley, Grand Rapids, Michigan: W. B. Eerdmans. 1979, p. 904.



## കാലഘട്ടം

ദെബോര ജീവിച്ചിരുന്ന കാലഘട്ടത്തെക്കുറിച്ച് വ്യക്തമായ സൂചനകളില്ല. എങ്കിലും യിസ്രയേൽ ജനത പലസ്തീൻ പ്രദേശങ്ങളിൽ സ്ഥിരവാസം തുടങ്ങിയതിന്റെ ആദ്യകാലഘട്ടങ്ങളിലായിരിക്കാം എന്ന് അനുമാനിക്കുന്നു. വേദപുസ്തകരചന തുടങ്ങിയതും ഇക്കാലത്തുതന്നെയെന്നു കരുതപ്പെടുന്നു. വേദപുസ്തകരചനയിൽ ആദ്യം ഉപയോഗിക്കപ്പെട്ടത് പദ്യരീതിയിലുള്ള വിവരണമാണ്. പിന്നീടാണ് ഗദ്യരൂപത്തിൽ വസ്തുതകൾ രചിക്കപ്പെട്ടത്. ദെബോരാ പ്രവാചകിയെക്കുറിച്ചുള്ള വിവരണത്തിലും രണ്ടു തരത്തിലുള്ള രചനാരീതികളുണ്ട്.[2] ന്യായാധിപന്മാർ 4–ാം അദ്ധ്യായത്തിലെ വിവരണം ഗദ്യശൈലിയിലും 5–ാം അദ്ധ്യായത്തിലെ വിവരണം പദ്യശൈലിയിലുമാണ്. അതിനാൽ യിസ്രയേൽ ജനത സ്ഥിരവാസം തുടങ്ങിയ കാലത്തിന്റെ ആദ്യഘട്ടത്തിലാവാം ഈ പുസ്തകത്തിന്റെയും രചന.[3] ന്യായാധിപന്മാരുടെ കാലഘട്ടം ഏകദേശം 2000 BC –യ്ക്കും 1050 BC യ്ക്കും മദ്ധ്യേയാവാമെന്നു കരുതുന്നു.[4] അതല്ല ഏകദേശം 1300 BC യ്ക്കും 1100 BC യ്ക്കും മദ്ധ്യേയാണെന്നും പറയപ്പെടുന്നു.[5] ന്യായാധിപന്മാരുടെ കാലഘട്ടത്തെക്കുറിച്ച് വ്യത്യസ്താഭിപ്രായങ്ങളുണ്ടെങ്കിലും ദെബോര പ്രവാചകിയുടെ ജീവിതകാലം ന്യായാധിപകാലത്തിന്റെ ആദ്യപകുതിയിലായിരിക്കാമെന്ന് A.D. H. Mayes എന്ന പഴയനിയമ പണ്ഡിതൻ അഭിപ്രായപ്പെടുന്നു.[6]

## വ്യക്തിയും ദൗത്യവും

ന്യായാ. 4:4–ൽ "ആ കാലത്ത് ലപ്പീദോത്തിന്റെ ഭാര്യയായ ദെബോരാ എന്ന പ്രവാചകി യിസ്രയേലിൽ ന്യായപാലനം ചെയ്തു" എന്നു കാണുന്നു. പ്രവാചകിയായ ദെബോരയുടെ വ്യക്തിത്വത്തിന്റെയും ദൗത്യനിർവ്വഹണത്തിന്റെയും പ്രാധാന്യം മനസ്സിലാക്കുവാൻ അവരുടെ ഗോത്രപശ്ചാത്തലം, ശുശ്രൂഷാമേഖല എന്നിവയെക്കുറിച്ച് വസ്തുനിഷ്ഠമായി അറിയേണ്ടതുണ്ട്. എങ്കിൽ മാത്രമേ ദെബോര എന്ന പ്രവാചകിയുടെ വ്യക്തിപ്രഭാവം മനസ്സിലാക്കുവാൻ സാധിക്കുകയുള്ളൂ. ഒരേ സമയം രണ്ട് വ്യത്യസ്ത ചുമതലകളാണ് ദെബോരാ നിർവ്വഹിക്കുന്നത്. ന്യായാധിപ

2. *Ibid*., 904.
3. A. D. H. Mayes, *Israel in the Period of the Judges*, London: SCM, 1974, pp. 5, 11.
4. M. O' Connor, "Judges" in *The New Jerome Biblical Commentary*, *op.cit*, p.134.
5. Raymond E, Brown and Raymond F. Collins, 'Canonicity' in *The New Jerome Biblical Commentary*, *ibid*, p. 1038.
6. A. D. H. Mayes, *Israel in the Period of the Judges*, *op.cit*., p. 10.

യായും പ്രവാചകിയായും. ന്യായ. 4:4 -24 ലും 5-ാം അദ്ധ്യായത്തിലു മാണ് ദെബോരയുടെ പ്രവർത്തനത്തെയും ദൗത്യത്തെയും കുറിച്ച് വിവരിക്കുന്നത്. എന്നാൽ 4-ാം അദ്ധ്യായത്തിലെ ഗദ്യരചനയിൽ നിന്നും വ്യത്യസ്തവും വൈരുദ്ധ്യവുമായ ആശയശകലങ്ങൾ 5-ാം അദ്ധ്യായത്തിൽ പദ്യത്തിലുള്ള വിവരണത്തിൽ കാണാവുന്നതാണ്. ഉദാ. 4:2 ൽ ഹാസോർ രാജാവായ യാബീനെക്കുറിച്ചു പറയുമ്പോൾ 5-ാം അദ്ധ്യായത്തിൽ യാബീനെ കാണുന്നില്ല. അധ്യായം 4-ൽ സെബൂലൂൻ നഫ്താലി ഗോത്രങ്ങൾ മാത്രമേ യുദ്ധത്തിൽ പങ്കെടുത്തതായി കാണുന്നുള്ളു (വാ. 6, 10). എന്നാൽ 5-ാം അദ്ധ്യായത്തിൽ ആ രണ്ടു ഗോത്രങ്ങളും (വാ. 19) മറ്റു നാലു ഗോത്രങ്ങളും (വാ. 14-16) യുദ്ധത്തിൽ പങ്കെടുത്തതായി കാണുന്നു. 4:17-21 ൽ യാബീന്റെ സേനാപതിയായ സീസെര, കേന്യനായ ഹേബെരിന്റെ ഭാര്യ യായേലിനാൽ നിദ്രയിൽ കൊല ചെയ്യപ്പെട്ടു എന്നു കാണുമ്പോൾ 5:24-27 ൽ യായേലിനാൽ കൊല്ലപ്പെട്ടെങ്കിലും നിദ്രയിൽ ആണ് കൊല നടന്നതെന്ന സൂചന കാണുന്നില്ല.

രണ്ടു വിവരണങ്ങളിലും വ്യത്യസ്തതകൾ ഉണ്ടെങ്കിലും ദെബോരാ പ്രവാചകിയുടെ ദൗത്യം ഒന്നുതന്നെയാണ്. ഹാസോർ രാജാവായ കനാന്യനായ യാബീന്റെ ക്രൂരതയിൽ നിന്നും വിമുക്തരാകുന്നതിനു വേണ്ടിയുള്ള യിസ്രയേൽ ജനതയുടെ യഹോവയോടുള്ള നിലവിളിയ്ക്കുള്ള ഉത്തരമായിരുന്നു ദെബോരാ പ്രവാചകിയുടെ ഉയിർത്തെഴുന്നേല്പും ന്യായപാലനവും. പ്രവാചക ദൗത്യവും ന്യായപാലനവും ദബോര ഒരുപോലെ ഭംഗിയായി നിർവ്വഹിക്കുകയും ജനതയുടെ നിലവിളിക്ക് അറുതി വരുത്തി നാല്പതുവർഷത്തെ സ്വസ്ഥത നല്കുകയും ചെയ്തതായി 5-ാം അദ്ധ്യായത്തിൽ നമുക്ക് കാണാവുന്നതാണ് (5:31).

## ഗോത്രപശ്ചാത്തലവും വ്യക്തിത്വവും

5-ാം അദ്ധ്യായം 15-ാം വാക്യത്തിന്റെ അടിസ്ഥാനത്തിൽ ദെബോരാ യിസ്സാഖാർ ഗോത്രക്കാരിയാണെന്നു കരുതാവുന്നതാണ്. അവർ ലപ്പീദോത്തിന്റെ ഭാര്യയാണെന്ന് 4:4 -ൽ കാണുന്നു. എന്നാൽ 'ലപ്പീദോത്തിന്റെ ഭാര്യ' എന്ന പ്രയോഗത്തെക്കുറിച്ച് പണ്ഡിതന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായമുണ്ട്.

ഇത് "ലപ്പീദോത്തിൽ നിന്നുള്ള ഒരു സ്ത്രീ" എന്നും "ലപ്പീദോത്തിന്റെ സ്ത്രീ" എന്നും വിവർത്തനം ചെയ്യാം. ആദ്യത്തെ അർത്ഥത്തിൽ ലപ്പീദോത്ത് എന്ന നാമം ഒരു പുരുഷനാമം അല്ല; ഒരു സ്ഥലനാമം ആണെന്ന് പറയപ്പെടുന്നു. അതിനാൽ അവർ 'ലപ്പീദോത്തിൽ നിന്നുള്ള ഒരു സ്ത്രീ' (a woman from Lapidoth) ആയിരിക്കാം.



രണ്ടാമത്തെ വിവർത്തനം ഇങ്ങനെ വ്യാഖ്യാനിക്കാം: ലപ്പീദോത്ത് എന്ന പദം വിളക്ക്, പ്രകാശം (lamps, torches) എന്നിവയെ ദ്യോതിപ്പിക്കുന്നു. അതിനാൽ "ലപ്പീദോത്തിന്റെ സ്ത്രീ" എന്നതിന് ചില റബിമാർ ചൂണ്ടിക്കാണിക്കുന്നപ്രകാരം സമാഗമന കൂടാരത്തിൽ തെളിക്കുന്ന വിളക്കുകൾക്കാവശ്യമായ തിരികൾ ഉണ്ടാക്കുന്നവൾ എന്നർത്ഥം വരുന്നു. അല്ലെങ്കിൽ തന്റെ അസാമാന്യ ധൈര്യം, അറിവ്, ജ്ഞാനം, ബുദ്ധി എന്നിവയാൽ പ്രകാശവും, മാർഗ്ഗദർശനവും നല്കുന്നവൾ, സൗരഭ്യം പരത്തുന്നവൾ എന്നീ അർത്ഥവും നൽകാൻ കഴിയും.[7]

ദെബോരായുടെ ജീവിതം ഒടുവിൽ പറഞ്ഞ അർത്ഥം പ്രസ്പഷ്ടമാക്കുന്നതായിരുന്നു. അസ്വാതന്ത്ര്യത്തിന്റെയും വേദനയുടെയും ക്രൂരതയുടെയും അന്ധകാരം നിറഞ്ഞ ജനതയ്ക്ക് ദെബോരയുടെ പ്രവർത്തനം ശോഭ നിറഞ്ഞതും, മാർഗ്ഗദർശനം നൽകുന്നതുമായിരുന്നു.

ദെബോരാ എന്ന പ്രവാചകി താമസിച്ചിരുന്നത് എഫ്രയീം പർവതത്തിൽ രാമെയ്ക്കും ബേഥേലിനും മദ്ധ്യേയുള്ള 'ദെബോരയുടെ ഈന്തപ്പനയുടെ കീഴിൽ' ആയിരുന്നെന്നും അവിടെയിരുന്നാണ് അവൾ ന്യായവിസ്താരം നടത്തിയിരുന്നതെന്നും 4:5 ൽ കാണുന്നു. ഒരുപക്ഷേ ദെബോരായുടെ ഭവനം ആ പ്രത്യേക വൃക്ഷച്ചുവട്ടിലായിരുന്നിരിക്കണം. അല്ലെങ്കിൽ ഈത്തവൃക്ഷത്തണലിൽ തുറസ്സായ സ്ഥലത്തിരുന്നായിരിക്കണം അവൾ ജനത്തിന്റെ പരാതി കേട്ടിരുന്നതും തീർപ്പു കല്പിച്ചിരുന്നതും.[8]

മറ്റൊരഭിപ്രായമുള്ളത്: യിസ്ഹാക്കിന്റെ ഭാര്യയായ റിബെക്കയുടെ ധാത്രി ദെബോരാ ബേഥേലിൽ വച്ചു മരിക്കുകയും, ബേഥേലിനു താഴെ ഒരു കരുവേലകത്തിന്റെ കീഴിൽ സംസ്ക്കരിക്കപ്പെടുകയും, ആ വൃക്ഷത്തിനു അല്ലോൻ-ബാഖൂത്ത് (വിലാപവൃക്ഷം) എന്ന് പേരു ലഭിക്കുകയും ചെയ്തതായി ഉല്പ. 35:8 ൽ കാണുന്നുണ്ട്. ഒരുപക്ഷേ ഈ വൃക്ഷത്തിൻ കീഴിലിരുന്നായിരിക്കാം ദെബോരാ പ്രവാചകി ദൗത്യനിർവ്വഹണം നടത്തിയിരുന്നത്.[9] വിഭിന്നാഭിപ്രായമുണ്ടെങ്കിലും ഒരു സ്ത്രീയുടെ പേരിലുള്ള സ്ഥലത്തിരുന്നാണ് ദെബോരാ തന്റെ ശുശ്രൂഷ നിറവേറ്റിയിരുന്നത് എന്ന കാര്യം പ്രത്യേക ശ്രദ്ധയാകർഷിക്കുന്ന വസ്തുതയാണ്. കാരണം സ്ത്രീകളുടെ പേരിൽ ഭൂസ്വത്തുക്കൾ ഇല്ലാതിരുന്ന അക്കാലത്ത് സ്ത്രീയുടെ പേരിലുള്ള ഭൂമി എന്ന വസ്തുത അന്നത്തെ സാമൂഹ്യ വ്യവസ്ഥിതിയിൽ

7. Leslie F. Church, *Commentary on the whole Bible by Mathew Henry,* Grand Rapids, Michigan: Marshall, Morgan and Scott, 1960, p. 246.
8. Leslie F. Church, *Ibid*.
9. George Arthur Buttrick, ed., *The Interpreter's Bible Vol. 2,* NewYork:Abingdon, 1956, p. 13.

അവൾക്ക് എത്രത്തോളം സ്ഥാനമുണ്ടായിരുന്നു എന്നതിന്റെ സൂചനയാണ്.

### ശുശ്രൂഷാമേഖല

കനാന്യനും ഹാസോർ രാജാവുമായിരുന്ന യാബീൻ യിസ്രയേൽ മക്കളെ ഞെരുക്കിയ കാലത്താണ് ദെബോരാ അവരുടെ രക്ഷകയായി എഴുന്നേറ്റത്. ദെബോരായ്ക്കു തൊട്ടുമുമ്പുണ്ടായിരുന്ന ഏഹൂദ് എന്ന ന്യായാധിപനുശേഷം ജനം വീണ്ടും യഹോവയ്ക്ക് അനിഷ്ടമായി ജീവിച്ചു. അതിന്റെ അനന്തരഫലമായിരുന്നു യാബീന്നു കീഴിലെ ഇരുപതു വർഷത്തെ യാതനകൾ. അസഹനീയമായ കഠിനയാതനകളാൽ വലഞ്ഞ യിസ്രായേൽ ജനതയുടെ കരച്ചിലിന്റെയും അനുതാപത്തിന്റെയും ഫലമായാണ് ദെബോരാ പ്രവാചകിയെ ദൈവം ഉയർത്തിയത്. വളരെ സുശക്തമായ ആയുധശേഷിയും സൈന്യബലവുമുള്ള (തൊള്ളായിരം ഇരുമ്പു രഥം) യാബീനെതിരെയാണ് ഒരു സ്ത്രീയെ യഹോവ തെരഞ്ഞെടുക്കുന്നത് (ന്യായാ. 4:1-3). യോശുവായുടെ കാലത്ത് ഹാസോർ രാജാവായ യാബീനെ സംഹരിച്ച് ആ പട്ടണത്തെ മുഴുവൻ തീവച്ചുനശിപ്പിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്. അക്കാലത്ത് ആ പട്ടണം ഏറ്റവും പ്രബലമായതും പ്രഥമസ്ഥാനത്ത് നിന്നതുമായിരുന്നു (യോശു. 11:1, 10-11). ഒരുപക്ഷേ അതേ പേരിലുള്ള പുതിയ രാജാവ് സ്ഥാനമേൽക്കുകയും പ്രതികാരത്തിനു തുനിഞ്ഞതുമായിരിക്കാം ഇവിടുത്തെ പ്രതിപാദ്യവിഷയം.

### പ്രവാചകി

പ്രവാചകി, ന്യായാധിപ (4:4, 5) എന്നീ രണ്ട് സ്ഥാനങ്ങളാണ് ദെബോരയ്ക്ക് ഇവിടെ കൊടുത്തുകാണുന്നത്. ഒരു പ്രവാചകി എന്ന നിലയിൽ ദെബോര ദൈവത്തിന്റെ mouth-piece ആയി പ്രവർത്തിക്കുന്നു. യാബീന്റെ പീഢനത്താൽ വലഞ്ഞ ജനതയെ സംബന്ധിച്ചുള്ള ദൈവഹിതം എന്തെന്ന് ജനത്തിനും യഹോവയ്ക്കുമിടയിൽ ഒരു മധ്യവർത്തിയായി നിന്ന് അവർ ജനത്തെ അറിയിക്കുന്നു. പ്രബലനും മികച്ച സൈന്യബലവുമുള്ള (4:3) യാബീന്റെ സേനാപതിയായ സീസെരായെയും സൈന്യത്തെയും യഹോവ യിസ്രായേലിനുമുമ്പാകെ തോല്പിക്കുമെന്ന് അവർ പ്രവചിക്കുന്നു (4:6-7). എന്നിട്ടും അധൈര്യപ്പെട്ടു നിന്ന ബാരാക്കിനോട് താനും യുദ്ധത്തിനു കൂടെച്ചെല്ലാമെന്ന ഉറപ്പുനൽകി ധൈര്യപ്പെടുത്തുന്നു (4:8). അതോടൊപ്പം യുദ്ധവിജയത്തിന്റെ ബഹുമാനം ഒരു സ്ത്രീയ്ക്കായിരിക്കുമെന്നും പ്രവചിക്കുന്നു (4:9). ഈ രണ്ടു പ്രവചനവും ശരിയായി ഭവിക്കുകയും ചെയ്യുന്നു (4:15-24, 5:19-27). പതിനായിരം അംഗങ്ങളുള്ള യിസ്രയേൽ സൈന്യം വെറും വാൾ മാത്രമായാണ് (4:5) തൊള്ളായിരം ഇരുമ്പു രഥത്തോടു കൂടിയ സീസെരയുടെ സൈന്യത്തെ പരാജയപ്പെടുത്തുന്നത്. യുദ്ധത്തിന് ദെബോരയും കയറിച്ചെന്നതായി കാണുന്നു (4:10). ദെബോരയല്ല യുദ്ധമുന്നണിയിൽ നിൽക്കുന്നതും സീസെരായെ കൊല്ലുന്നതും. എന്നാൽ യുദ്ധവിജയത്തിന്റെ മഹത്വം ഒരു സ്ത്രീയ്ക്കായിരിക്കും എന്ന ദെബോരായുടെ പ്രവചനം കേന്യനായ ഹേബെരിന്റെ ഭാര്യ യായേലിനാൽ നിവൃത്തിയാവുന്നു (4:17-21, 5:24-27). ഇവിടെ യിസ്രയേൽ ജനത്തിന് സംശയത്തിനും പിൻമാറ്റത്തിനും ഇടകൊടുക്കാതെ ധൈര്യം പകർന്ന് വിജയം സുനിശ്ചിതമാണെന്ന ദൂത് അറിയിക്കുന്നതോടൊപ്പം യുദ്ധത്തിന് സൈന്യത്തിന്റെ കൂടെ ഇറങ്ങുന്നതുമായ ധൈര്യശാലിനിയായ ഒരു വനിതയെയാണ് കാണാൻ സാധിക്കുന്നത്. അതോടൊപ്പം ദൈവഹിതം അറിയാൻ സാധിക്കുന്ന, ദൈവത്തോടടുത്ത ഒരു സ്ത്രീരത്നത്തെയാണ് ദെബോരയിൽ കാണുന്നത്.



### ന്യായാധിപ

ദെബോരാ അറിയപ്പെടുന്നത് യിസ്രയേലിനെ നയിച്ച ന്യായാധിപരിൽ ഏകസ്ത്രീ (ന്യായാധിപ) ആയിട്ടും കൂടിയാണ്. ന്യായാധിപരിൽ നാലാമത്തെ വ്യക്തിയാണ് ദെബോര. അവൾക്കു മുമ്പ് ഒത്നീയേൽ (ന്യായാ. 3:9), ഏഹൂദ് (3:15), ശംഗർ (3:31) എന്നിവരായിരുന്നു ഇസ്രയേലിനു ന്യായപാലനം ചെയ്തത്. ഈ ന്യായാധിപരെ യഹോവയാണ് എഴുന്നേല്പ്പിച്ചതെന്നും, കവർച്ചക്കാരുടേയും ശത്രുക്കളുടേയും കൈയിൽ നിന്ന് ജനത്തെ രക്ഷിക്കുന്ന ആയാസകരമായ ജോലിയാണ് ഇവർ ചെയ്തിരുന്നതെന്നും മനസ്സിലാക്കാവുന്നതാണ് (ന്യായാ. 2:16,18). അതോടൊപ്പം യഹോവയിലുള്ള വിശ്വാസത്തിൽ ജനത്തെ നിലനിർത്തേണ്ട മതപരമായ ചുമതലയും ഇവർക്ക് നിർവഹിക്കാനുണ്ടായിരുന്നു. തങ്ങളുടെ ദൗത്യം ചെയ്യാൻ യഹോവ അതാതു ന്യായാധിപരോടു കൂടെയുണ്ടായിരുന്നു (ന്യായാ. 2:18). ജനത്തിന്റെ 'രക്ഷകരാ'യാണ് ഈ വ്യക്തികൾ അറിയപ്പെട്ടിരുന്നത് (ന്യായാ. 3: 9,15, 31.......). ഇങ്ങനെ മതപരവും രാഷ്ട്രീയവുമായി രണ്ടു തരത്തിലുള്ള ഉത്തരവാദിത്തങ്ങൾ ന്യായാധിപർക്ക് ചെയ്യാനുണ്ടായിരുന്നു. ഈ ഉത്തരവാദിത്തങ്ങൾ തന്നെയാണ് ഒരു പ്രവാചകിയും ന്യായാധിപയും എന്ന നിലയിൽ ദെബോരാ വിജയകരമായി പൂർത്തീകരിച്ചത്.

ന്യായാധിപൻ (Judge) എന്നതിന് 'ന്യായം നടത്തുന്നവൻ', 'ദുഷ്ടരെ ശിക്ഷിക്കുകയും നീതിമാന്മാരെ രക്ഷിക്കുകയും ചെയ്യുന്നവൻ' എന്നീ അർത്ഥങ്ങളുള്ള 'സോപേത്' എന്ന എബ്രായ പദമാണ് ഉപയോഗിച്ചിരിക്കുന്നത്. ഏകദേശം 1800 BC യിലെ മാരി ലിഖിതങ്ങളിൽ ജനനേതാക്കന്മാരുടെ പ്രവർത്തനത്തെ 'സാപീതും' (Sapitum) എന്നാണ് പറഞ്ഞിരുന്നത്. യിസ്രയേലിലെ ന്യായാധിപന്മാരുടെ പ്രവർത്തനത്തിനു തുല്യമായിരുന്നു ഇവരുടേതും. ഇവർ പ്രാദേശിക നാടുവാഴികളെപ്പോലെ

പ്രവർത്തിച്ചിരുന്നു. നീതിനിർവ്വഹണം, രാജകല്പനകളുടെ നിർവ്വഹണം, നികുതിപിരിവ് എന്നിവയായിരുന്നു ഈ നാടുവാഴിമാരുടെ പ്രവർത്തന മേഖല. അതിനാൽ എബ്രായപദമായ സോപേത് (ന്യായാധിപൻ) എന്നാൽ മുൻപറഞ്ഞ എല്ലാ അർത്ഥത്തിലുമാണ് സ്വീകരിക്കേണ്ടത്.[10] രാജാക്കന്മാരോ മറ്റു തരത്തിലുള്ള ഭരണാധികാരികളോ ഇല്ലാതിരുന്ന അക്കാലത്ത് യിസ്രയേൽ ജനതയുടെ മതപരവും സാമൂഹികവും ഭരണപരവുമായ എല്ലാ കാര്യങ്ങളും നിർവ്വഹിച്ചിരുന്നത് ഈ ന്യായാധിപർ തന്നെയായിരുന്നിരിക്കണം.

സോപേത്-ന്റെ മൂലപദമായ 'സപത്' ന്റെ പൊതുവായ അർത്ഥം 'ഭരിക്കുക' എന്നും പ്രത്യേകാർത്ഥം 'ന്യായപാലനം' എന്നുമാണ്. പഴയനിയമത്തിൽ 200 സന്ദർഭങ്ങളിൽ 3 എണ്ണത്തിൽ മാത്രമേ 'ഭരണം' എന്ന അർത്ഥം കാണുന്നുള്ളു. മറ്റു ഭാഗങ്ങളിലെല്ലാം 'വിധിപ്രഖ്യാപിക്കുക' 'തീരുമാനിക്കുക' എന്നീ അർത്ഥങ്ങളാണ് കാണുന്നത്. 'വിടുതൽ നൽകുക' എന്ന അർത്ഥത്തിലും (യെശ. 1:17,23) ഉപയോഗിച്ചിട്ടുണ്ട്.[11] ഈ അർത്ഥവ്യാപ്തികൾ എല്ലാം ഒന്നുചേർന്ന ഒരു ശുശ്രൂഷയാണ് യിസ്രയേലിലെ ന്യായാധിപരും നിർവ്വഹിച്ചിട്ടുള്ളത്. അടിച്ചമർത്തപ്പെടുന്ന അവസരങ്ങളിൽ ജനതയ്ക്കു വിടുതലും, അവരുടെ പ്രശ്നങ്ങളിലും വഴക്കുകളിലും മധ്യവർത്തികളായി നിന്ന് വിധിപ്രഖ്യാപിക്കുകയും, തീരുമാനമെടുക്കുകയും ഭരണകാര്യങ്ങളിലും ആത്മീകകാര്യങ്ങളിലും നേതൃത്വം നൽകുകയുമൊക്കെയായിരുന്നു ഇവരുടെ ചുമതലകൾ.

വീരന്മാരായ പുരുഷ വിമോചകരോടൊപ്പം തന്നെ ദെബോരായും സ്വന്തം കഴിവുകൾ പ്രകടിപ്പിക്കുക മാത്രമല്ല യഹോവയുടെ പ്രവാചകി എന്ന നിലയിൽ ജനതയുടെ വിടുതലിൽ ദൈവത്തിന്റെ മാർഗ്ഗനിർദ്ദേശങ്ങൾ ആരാഞ്ഞറിയുകയും അത് പ്രാബല്യത്തിൽ വരുത്തി ജനത്തെ വിജയസോപാനത്തിലെത്തിക്കുകയും ചെയ്തു. കൂടാതെ ഓരോ ഗോത്രങ്ങൾക്കും കൃത്യമായ ഭൂപ്രദേശങ്ങൾ നിയമിക്കുകയും അവയ്ക്ക് അതിർത്തി നിശ്ചയിക്കുകയും ചെയ്തുതുടങ്ങിയത് ന്യായാധിപന്മാരുടെ കാലത്താണെന്ന് കരുതപ്പെടുന്നു (ന്യായാ. 1,2). അപ്പോൾ അതിർത്തി കൃത്യമായി നിശ്ചയിക്കുകയും ഉറപ്പിക്കുകയും ചെയ്തിരുന്നത് ന്യായാധിപന്മാരുടെ ചുമതലയായിരുന്നു. കൂടാതെ അയൽരാജ്യങ്ങളുമായും അതിർത്തിപ്രശ്നങ്ങൾ ഉണ്ടാകുവാൻ സാധ്യതയുണ്ടായിരുന്നു. ഇവിടെയും ഒരു ന്യായാധിപന്/ന്യായാധിപക്ക് വളരെ ഉത്തരവാദിത്തവും

10. G.T. Manley, D.J. Wiseman, "Judges" in *New Bible Dictionary, op.cit*, pp. 636 - 637.
11. A. D. H. Mayes, *op.cit*., p. 57.



സൂക്ഷ്മതയും ഉള്ള ഒരു ദൗത്യമാണ് ഉണ്ടായിരുന്നത്.

### ദെബോരായുടെ പാട്ട്

5-ാം അദ്ധ്യായത്തിലെ പദ്യശൈലിയിലുള്ള യുദ്ധവിവരണം 'ദെബോരായുടെ പാട്ട്' എന്നാണറിയപ്പെടുന്നത്. 'മിർയ്യാമിന്റെ പാട്ടു' (പുറ. 15:21) പോലെ തന്നെ ശത്രുവിന്മേലുള്ള ജയത്തിന്റെ വിമോചനഗീതമാണ് ഇതും. മിർയ്യാം ഇസ്രയേലിന്റെ സ്തുതിഗാനത്തിന് പ്രതിഗാനം പാടിയപ്പോൾ ദെബോരാ ബാരാക്കിനോടൊപ്പം ചേർന്നുകൊണ്ട് ഗാനമാലപിക്കുന്നു. ആ പാട്ട് അവളുടെ സ്വന്തം അനുഭവത്തിൽ നിന്നുള്ളതായിരുന്നു. വലിയൊരു പ്രശ്നത്തിന്മേൽ പരിഹാരം കണ്ടെത്തിയ വിജയശ്രീലാളിതയായ ഒരു സ്ത്രീയുടെ സന്തോഷസ്വരമാണ് ഈ ഗാനത്തിൽ പ്രതിധ്വനിക്കുന്നത്. മാത്രമല്ല, ദെബോരയുടെ അഗാധമായ സാമൂഹിക പ്രതിബദ്ധത, സമാധാനം, നീതി, ഐക്യം എന്നിവയെ സംബന്ധിച്ച കാഴ്ചപ്പാട്, ദൈവം കരുതുമെന്നും ദൈവത്താൽ നിയോഗിക്കപ്പെട്ടവളാണ് താനെന്നുള്ള വിശ്വാസം എന്നിവ ഈ ഗാനത്തിൽ നിറഞ്ഞുകാണുന്നു. താൻ യിസ്രയേലിന്റെ രക്ഷകയും മാതാവും യഹോവയാൽ എഴുന്നേല്പിക്കപ്പെട്ടവളാണെന്നുമുള്ള ബോധ്യം ദെബോരായ്ക്കുണ്ടായിരുന്നു (ന്യായാ. 5:7). എന്നാൽ എല്ലാം തന്റെ സാമർത്ഥ്യം കൊണ്ടു നേടിയെന്നും മഹത്വം തനിക്കുമാത്രം അവകാശപ്പെട്ടതാണെന്നുമുള്ള അഹംഭാവം അശേഷമില്ലായിരുന്നു താനും. സൈന്യത്തോടൊപ്പം ബാരാക്കിന്റെയും യായേലിന്റെയും നിസ്തുലസേവനം പ്രവാചകി അനുസ്മരിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നു (5:12,24-27). ശത്രുനാശത്തിന്മേൽ സ്വയംപുകഴ്ച തേടുന്ന ഒരു ന്യായാധിപയെയല്ല, പിന്നെയോ യഹോവയുടെ അത്ഭുതകരമായ സഹായം ഉയർത്തിപ്പിടിക്കുന്നതോടൊപ്പം അതിനു മുഖാന്തരമായി പ്രവർത്തിച്ച തന്റെ സഹപ്രവർത്തകരുടെ പങ്കാളിത്തം അംഗീകരിക്കുകയും ചെയ്യുന്ന ഒരു ഭരണാധിപയെ നമുക്ക് ദെബോരായിൽ കാണാവുന്നതാണ്. ഇന്നത്തെ രാഷ്ട്ര-മത-സാമൂഹിക നേതാക്കൾക്ക് അനുകരണീയമായ ഒരു സ്വഭാവവിശേഷണമാണ് ഇത്.

ചുരുക്കത്തിൽ, ദെബോരാ ഒരു പ്രവാചകി എന്ന നിലയിൽ ദൈവത്തിന്റെയും ജനതയുടെയും മധ്യവർത്തി ആയിരുന്നു. ദൈവസ്ത്രീയും (Woman of God) ദൈവത്തിന്റെ വക്താവും (Mouthpiece of God), ഭാവികാര്യങ്ങൾ മുൻകൂട്ടിപ്പറയുന്ന വ്യക്തിയും (foreteller), അനീതിക്കെതിരെ പോരാടുന്നവളും, അടിച്ചമർത്തപ്പെട്ടവരുടെ ഉദ്ധാരകയും ആയിരുന്നു.

### ഉദാത്തമായ സ്ത്രീത്വം

ഒരു ന്യായാധിപ എന്ന നിലയിൽ ദെബോരാ സ്ത്രീശക്തിയെ

ഉയർത്തിപ്പിടിക്കുന്നു. കെട്ടുറപ്പും സുശക്തവുമായ ഭരണവും സൈന്യശക്തിയുമുള്ള ഒരു രാഷ്ട്രത്തിന്റെ വെല്ലുവിളി ദെബോര നേരിട്ടു. തന്റെ അസാമാന്യവും അതുല്യവുമായ ദൈവാശ്രയബോധവും ധൈര്യവും കൊണ്ടാണ് അശക്തമായ ഒരു ഗോത്രവർഗ്ഗത്തിന് വിജയം നേടിക്കൊടുത്ത അസാധാരണ വ്യക്തിയായി ദെബോര ഉയർന്നു. ഇത്തരം ചുരുക്കം ചില വനിതകൾ മാത്രമേ ചരിത്രത്തിൽ അവതരിച്ചിട്ടുള്ളു. അവരിൽ ഒരാളായിരുന്നു ദെബോര. പുരുഷന്മാർക്കു മാത്രം സംവരണം ചെയ്തിരുന്ന ഒരു മേഖലയാണിത്. ഭാരിച്ച ഉത്തരവാദിത്തവും ഏറെ അപകടസാധ്യതകളും ഉള്ള ഈ മേഖലയിൽ ദെബോര പ്രകടിപ്പിച്ച പാടവം അതുല്യമാണ്. പുരുഷനു തുല്യമായിത്തന്നെ ദൈവനിയോഗവും ദൈവദത്തമായ താലന്തുകളും സ്ത്രീക്കും ലഭിക്കാം എന്നതിന്റെ തെളിവാണ് ഇത്. സ്ത്രീക്ക് സമൂഹം നല്കിയിരിക്കുന്ന കുടുംബഭരണം, മക്കളെ പ്രസവിച്ചു വളർത്തൽ എന്നീ ചുമതലകൾക്കു പുറമേ പ്രയാസകരമായ ഇത്തരം ദൗത്യവും പൂർത്തീകരിക്കാനാവും എന്ന് ദെബോര കാണിച്ചുകൊടുത്തു.

ദെബോരായുടെ ദൗത്യനിർവ്വഹണത്തിൽ ഭർത്താവോ മറ്റു കുടുംബാംഗങ്ങളോ എങ്ങനെ പ്രതികരിക്കുന്നു എന്നു വ്യക്തമായ സൂചനകളൊന്നും തന്നെയില്ല. എങ്കിലും സാധാരണക്കാർക്ക് അപ്രാപ്യമായ ഉൾക്കാഴ്ചയും ശരാശരിയിൽ കവിഞ്ഞ അവബോധവും സൂക്ഷ്മതയും കൊണ്ട് ദൈവാത്മാവിന്റെ പ്രവർത്തനം പൂർത്തീകരിക്കാൻ അവൾക്ക് സാധിച്ചു. ഒരു പ്രവാചകി എന്ന നിലയിലുള്ള അവളുടെ ദൈവാത്മ പ്രചോദനവും, ധൈര്യവും, ദീർഘവീക്ഷണവുമാണ് ഇതിനു നിദാനം.

### കണ്ടെത്തലുകളും ഉപസംഹാരവും

യിസ്രയേൽ ജനതയെ ന്യായപാലനം ചെയ്ത ഒരു പ്രവാചകി എന്ന നിലയിൽ ദെബോരായുടെ ജീവിതത്തിലും ശുശ്രൂഷയിലും പ്രകടമായ സവിശേഷതകൾ നമുക്ക് ഇപ്രകാരം സംഗ്രഹിക്കാവുന്നതാണ്:

1) സ്ത്രീകളുടെ ഭരണനേതൃത്വവും നിയമപാലനവും ദൈവം അംഗീകരിക്കുന്നു.

2) ദൈവം തന്റെ പദ്ധതികൾ പ്രവർത്തനമണ്ഡലത്തിലെത്തിക്കുന്നതിന് സ്ത്രീകളുടെ പങ്കാളിത്തവും വിനിയോഗിക്കുന്നു.

3) ഉത്തരവാദിത്തവും അപകടസാധ്യതകളും ഏറിയ ജോലികൾ ദൈവാശ്രയബോധത്തോടെ സ്ത്രീകൾക്കും ചെയ്തുതീർക്കുവാൻ സാധിക്കും.



4) സ്ത്രീ-പുരുഷന്മാരുടെ ഒരുമിച്ചുള്ള യത്നത്തിലൂടെ എത്ര ഭീകരവും ശക്തവുമായ പ്രതിസന്ധികളിലും വിജയം സുനിശ്ചിതവും നിഷ്പ്രയാസവുമാണ്. ദൈവം ആഗ്രഹിക്കുന്നതും ഇത്തരം കൂട്ടായ സംരംഭമാണ്.

5) ദൈവത്തിന്റെ മധ്യവർത്തികളായി ദൈവം സ്ത്രീകളെയും വിനിയോഗിക്കുന്നു. അതായത് പ്രവാചക ദൗത്യം സ്ത്രീകൾക്കും ദൈവകല്പിതമാണ്.

## അദ്ധ്യായം 3
# ഹൂൽദായും നോവദ്യായും

## 1. ഹൂൽദാ

പഴയനിയമ വേദഭാഗത്ത് പേരെടുത്തു പറഞ്ഞിരിക്കുന്ന മൂന്നാമത്തെ പ്രവാചകിയാണ് ഹൂൽദാ. മിര്യാം, ദെബോരാ എന്നിവരെപ്പോലെ ക്ലേശകരമായ ഒരു ദൗത്യം ഹൂൽദാ നിർവ്വഹിക്കുന്നതായി കാണുന്നില്ല. യിസ്രയേലിൽ രാജവാഴ്ച തുടങ്ങിയതിനും രാഷ്ട്രത്തിന്റെ വിഭജനത്തിനും ശേഷം കാണുന്ന ആദ്യത്തെ പ്രവാചകിയാണ് ഹൂൽദാ. യെരൂശലേമിലെ രാജാവായിരുന്ന യോശിയാവിന്റെ ഭരണകാലത്താണ് ഹൂൽദായുടെ പ്രവർത്തനം. 2 രാജാ. 22:14-20; 2 ദിന. 34:22-29 എന്നീ വേദഭാഗങ്ങളിൽ ഈ പ്രവാചകിയെക്കുറിച്ചുള്ള വിവരണങ്ങൾ കാണാവുന്നതാണ്.

### പേരും അർത്ഥവും

'ഹൂൽദാ' എന്ന എബ്രായ പദത്തിന്റെ അർത്ഥം 'കീരി' എന്നാണ്.[1] പേരിന്റെ അർത്ഥവും പ്രവാചകിയുടെ വ്യക്തിത്വവും തമ്മിൽ എങ്ങനെ ബന്ധിക്കപ്പെടുന്നു എന്നു വ്യാഖ്യാനിക്കുക പ്രയാസമാണ്. അതെന്തുതന്നെയായാലും വളരെ ഉന്നതവും ബഹുമാനിക്കപ്പെട്ടതുമായ ഒരു സ്ഥാനവും ദൗത്യവുമാണ് ഹൂൽദാ പ്രവാചകി നിർവ്വഹിച്ചത്. അതായത്, ന്യായപ്രമാണ പുസ്തകം വായിച്ച് വ്യാഖ്യാനിച്ച് കൊടുക്കുന്ന ചുമതലയായിരുന്നു അവർ തന്റെ രാഷ്ട്രത്തിനും ജനതയ്ക്കും വേണ്ടി നിർവ്വഹിച്ചത്. കൂടാതെ യിസ്രയേൽ ജനതയുടെ യഹോവയെ അനുസരിക്കാതിരുന്നതുകൊണ്ട് രാഷ്ട്രത്തിന് എന്ത് സംഭവിക്കാൻ പോകുന്നു എന്നും ഹൂൽദാ പ്രവചിക്കുന്നു. അതു മുഖാന്തരം ജനത്തെ മാനസാന്തരത്തിലേക്ക് നയിക്കുവാൻ പ്രവാചകിക്കു സാധിച്ചു.

### കാലഘട്ടം

1. J. J. Reeve, "Huldah" in *The International Standard Bible Encyclopedia Vol.4*, ed. Geoffrey W. Bromiley, Grand Rapids, Michigon: W. B. Eerdmans, 1979, p. 774



ഹൂൽദാ പ്രവാചകിയുടെ ജീവിതവും പ്രവർത്തനവും ഏതു കാലഘട്ടത്തിലായിരുന്നുവെന്ന് വ്യക്തമായ സൂചനയില്ല. എങ്കിലും മുൻസൂചിപ്പിച്ചപ്രകാരം യെഹൂദാ രാജാവായിരുന്ന യോശീയാവിന്റെ സമകാലീനയായിരുന്നുവെന്ന് വിശ്വസിക്കാവുന്നതാണ്. ശക്തമായ അശൂർ സാമ്രാജ്യത്തിന്റെ കീഴിലായിരുന്നു യോശീയാ രാജാവ് യെഹൂദയിൽ ഭരണം നടത്തിയിരുന്നത്. 2 രാജാ. 23:29-ൽ അശൂർ രാജാവിനെതിരെ യുദ്ധം ചെയ്ത മിസ്രയീം രാജാവായ ഫറവോൻ നെഖോയെ നേരിട്ട് മരണം വരിക്കുന്ന യോശീയാ രാജാവിനെ കാണാവുന്നതാണ്. യെഹൂദാ സാമ്രാജ്യം, അശൂരിന്റെ കീഴിലായിരിക്കെത്തന്നെ യെരൂശലേമിലും എല്ലാ യെഹൂദയിലും ഒരു നവീകരണം ഏകദേശം 622 BC യിൽ നടന്നതായി സൂചനയുണ്ട്. ഈ നവീകരണം നടന്നത് യോശീയാവിന്റെ കാലത്താണെന്നും പറയപ്പെടുന്നു.[2] ഹൂൽദാ പ്രവാചകിയുടെ നിർദ്ദേശപ്രകാരമാണ് രാജാവ് ഈ നവീകരണം ആഹ്വാനം ചെയ്തത് (2 രാജാ. 23:1-22).

### വ്യക്തിയും ദൗത്യവും

ഹൂൽദാ പ്രവാചകിയുടെ ഗോത്രത്തെക്കുറിച്ചോ കുടുംബത്തെക്കുറിച്ചോ വ്യക്തമായ വിവരണം വേദപുസ്തകത്തിൽ കാണുന്നില്ല. 'അർഹസിന്റെ മകനായ തിക്വയുടെ മകനും രാജവസ്ത്ര വിചാരകനുമായ ശല്ലൂമിന്റെ ഭാര്യ' എന്നു മാത്രമേ കാണുന്നുള്ളു ( രാജാ. 22:14). കുറച്ചു വ്യത്യസ്തതയോടു കൂടി 2 ദിന. 34:22 ൽ 'ഹസ്രയുടെ മകനായ തൊക്ഹത്തിന്റെ മകനും രാജവസ്ത്രവിചാരകനുമായ ശല്ലൂമിന്റെ ഭാര്യ ഹൂൽദാ പ്രവാചകി' എന്നും കാണുന്നു. രണ്ടു വ്യത്യസ്ത എഴുത്തുകാരുടെ ഉച്ചാരണങ്ങളിലെ വ്യത്യസ്തത മാത്രമായിരിക്കാം ഇത്. എങ്കിലും രണ്ടു ഭാഗങ്ങളിലും സംഭവങ്ങളുടെ വിവരണത്തിൽ വ്യത്യാസം കാണുന്നില്ല. പ്രവാചകിയുടെ ദൗത്യത്തെക്കുറിച്ചും വ്യത്യാസമില്ല. ഈ രണ്ടു വിവരണങ്ങളിലുമല്ലാതെ യിസ്രയേൽ ജനതയുടെ ചരിത്രത്തെക്കുറിച്ചു വിവരിക്കുന്ന മറ്റൊരു ഭാഗങ്ങളിലും ഹൂൽദാ പ്രവാചകിയെക്കുറിച്ചു പരാമർശിക്കുന്നില്ല.

### സാമൂഹികനില

രാജവസ്ത്ര വിചാരകന്റെ ഭാര്യയായതിനാൽ (2 രാജാ. 22:14; 2 ദിന. 34:22) തീർച്ചയായും അവൾക്ക് സമൂഹത്തിലും സ്ഥാനമുണ്ടായിരുന്നിരിക്കണം. കാരണം ഭർത്താവ് രാജാവിന്റെ കൊട്ടാര ഉദ്യോഗസ്ഥനായിരുന്നു. ഹൂൽദായുടെ ജീവിതവും യഹോവയെ ഭയപ്പെട്ടുകൊണ്ടുള്ളതായിരുന്നിരിക്കണം. ഹൂൽദായുടെ ആത്മീക ജീവിതം ന്യായപ്രമാണത്തിനു

2. T. R. Hobbs, "II Kings" in *World Biblical Commentary Vol. 13*, Eds. David A. Hubbard, Glen W. Barker, Texas: Word Books, 1985, pp. 317-322.

കീഴ്പ്പെട്ടു കൊണ്ടായിരുന്നിരിക്കണം. അതുകൊണ്ടൊക്കെയാണ് അശൂർ സംസ്ക്കാരത്തിന്റെ ദൂഷിതമായ സ്വാധീനം പടർന്നുപിടിച്ച ഒരു ഘട്ടത്തിൽ യോശീയാ രാജാവിന്റെ ആളുകൾ ന്യായപ്രമാണ വ്യാഖ്യാനത്തിനും യഹോവയുടെ അരുളപ്പാട് ചോദിക്കുന്നതിനും ഹൂൽദായെ സമീപിക്കുന്നത്. അക്കാലത്ത് സമൂഹത്തിൽ അവൾ പ്രശസ്തയായിരുന്നതുകൊണ്ടും അവളുടെ ശുശ്രൂഷ അംഗീകരിക്കപ്പെട്ടിരുന്നതുകൊണ്ടുമൊക്കെയായിരിക്കാം രാജാവ് ആവശ്യമുന്നയിച്ചപ്പോൾത്തന്നെ ഹില്ക്കിയാ പുരോഹിതനും മറ്റ് ഉദ്യോഗസ്ഥരും ഹൂൽദായെ സമീപിച്ചത്. തുടർന്ന് അവൾ ന്യായപ്രമാണപുസ്തകം വ്യാഖ്യാനിച്ചു കൊടുക്കുകയും യഹോവയുടെ അരുളപ്പാട് അറിയിക്കുകയും ചെയ്യുന്നു (2 രാജാ. 22:15-20; 2 ദിന. 34:23-28).

### പാർത്തിരുന്ന സ്ഥലം

ഹൂൽദാ പ്രവാചകി "യെരൂശലേമിൽ രണ്ടാം ഭാഗത്തു പാർത്തിരുന്നു" എന്നു കാണുന്നു (2 രാജാ. 22:14; 2 ദിന. 34:22). "രണ്ടാം ഭാഗം" എന്നതിന് 'മിഷ്നെഹ്' (Mishneh) എന്നാണ് എബ്രായഭാഷയിൽ ഉപയോഗിച്ചിരിക്കുന്നത്. യെരൂശലേമിലെ രണ്ടാം നഗരത്തെക്കുറിച്ചുള്ള പരാമർശം സെഫ. 1:10 ലും കാണുന്നുണ്ട്. ദാവീദ് രാജാവ് പണിത യെരൂശലേം നഗരം പിന്നീട് യെഹിസ്കിയാ രാജാവ് പുതുക്കിപ്പണിത് വിസ്തൃതമാക്കിയപ്പോൾ തൈറോപ്യൻ താഴ്വര (Tyropoean Valley) യുടെ പടിഞ്ഞാറുഭാഗം കൂടി ഉൾപ്പെടുത്തി. ഈ ഭാഗത്തിന്റെ വടക്കേ അറ്റത്തുള്ള ഭാഗം 'രണ്ടാം ഭാഗം' എന്നും[3] മദ്ധ്യഭാഗത്തായി വരുന്ന ഭാഗം 'മക്തേഷ്' (Maktesh) എന്നും അറിയപ്പെട്ടിരുന്നു. പ്രവാസത്തിനു ശേഷമുള്ള കാലഘട്ടങ്ങളിൽ ഈ ഭാഗം നഗരത്തിന്റെ അധികാരകേന്ദ്രമായിത്തീർന്നു[4] (സെഫ. 1:10).

ഈ സ്ഥലങ്ങളിൽ നടന്ന ഭൂഗർഭ പരീക്ഷണങ്ങളിൽ, ഇവിടെ ജനനിബിഡമായ ഒരു അധിവാസകേന്ദ്രമായിരുന്നു എന്ന് അനുമാനിക്കത്തക്കവിധം മതിലുകളുടെയും മറ്റും അവശിഷ്ടങ്ങൾ ലഭിച്ചിട്ടുണ്ട്.[5] ഈ വിവരണങ്ങളിൽ നിന്നെല്ലാം യെഹൂദാ സാമ്രാജ്യത്തിന്റെ അധികാരകേന്ദ്രമായിരുന്ന സ്ഥലത്തായിരുന്നു ഹൂൽദാ പ്രവാചകി ജീവിച്ചിരുന്നതെന്നും അതുകൊണ്ടു തന്നെ അവളെക്കുറിച്ച് സമൂഹത്തിനും അറിയാമായിരുന്നു എന്നും അനുമാനിക്കാവുന്നതാണ്.

---

3. Raymond B. Dillard, "2 Chronicles" in *Word Biblical Commentary Vol.5*, Eds. David A. Hubbard, Glenn W. Barker, Texas: Word Book, 1987, p. 281.
4. T. R. Hobbs, *op.cit*., p. 327.
5. Mordechai Cogen and Hayim Tadmor, "II Kings" in *The Anchor Bible vol. II*: A New Translation with Introduction and Commentary, Newyork: Doubleday, 1983, 9th Printing, p. 283.



### പ്രവാചകപരമ്പരയിൽ ഒരു കണ്ണി

ഹൂൽദാ പ്രവാചകി സംസാരിക്കുന്നത് പഴയനിയമത്തിന്റെ പുരാതന പ്രവാചക പാരമ്പര്യ രീതിയനുസരിച്ചാണ്. 2 രാജാ. 22:15-ലും 2 ദിന. 34:23 ലും "നിങ്ങളെ എന്റെ അടുക്കൽ അയച്ചവനോട് (അയച്ച പുരുഷനോട് എന്ന് ദിനവൃത്താന്തകാരൻ രേഖപ്പെടുത്തിയിരിക്കുന്നു) നിങ്ങൾ പറയേണ്ടത് എന്തെന്നാൽ" എന്ന വാക്യത്തിന്റെ അതേ ശൈലിയിൽതന്നെയാണ് ഏലീയാവ് യിസ്രായേൽ രാജാവായ അഹസ്യാവ് തന്റെയടുക്കൽ അയച്ച ആളുകളോടും പറയുന്നത് ("നിങ്ങളെ അയച്ചിരിക്കുന്ന രാജാവിന്റെ അടുക്കൽ മടങ്ങിച്ചെന്നു... അവനോട് പറവിൻ എന്നു പറഞ്ഞു"- 2 രാജാ. 1:6). അന്നു യിസ്രായേലിലും യെഹൂദയിലും ഉണ്ടായിരുന്ന പ്രവാചകസമൂഹത്തിന്റെ സ്വാധീനം ഹൂൽദായിലും ഉണ്ടായിരുന്നു എന്നു പറയാം.

ഹൂൽദായുടെ സമകാലീനരായി യോശീയാ രാജാവിന്റെ കാലത്തുതന്നെയുണ്ടായിരുന്ന രണ്ടു പ്രവാചകന്മാരാണ് യിരെമ്യാവും (യിരെ. 1:12) സെഫന്യാവും (സെഫ. 1:1). ഇവരോടൊപ്പം കൊട്ടാരവുമായി ബന്ധപ്പെട്ട ശുശ്രൂഷ നടത്തിപ്പോന്നിരുന്ന പ്രവാചകഗണത്തിലെ (Court Prophets) ഒരു അംഗമായിരിക്കാം ഹൂൽദായും എന്നു കരുതാം. രാഷ്ട്രത്തെയും, രാജാവിനെയും, ജനതയേയും സംബന്ധിക്കുന്ന വസ്തുതകൾക്ക് ദൈവിക അരുളപ്പാട് ചോദിക്കുന്നതിന് പ്രവാചകന്മാരെ സമീപിക്കുന്നതുപോലെ ഒരു പ്രവാചകിയെയും രാജാവിന്റെ നിർദ്ദേശപ്രകാരം പുരോഹിതനും മറ്റ് ഉദ്യോഗസ്ഥരും സമീപിക്കുകയും ദൈവികദൂത് ആവശ്യപ്പെടുകയും ചെയ്യുന്നു.

### രണ്ടു ദൗത്യങ്ങൾ

പ്രാധാന്യമേറിയ രണ്ടു ദൗത്യങ്ങളാണ് ഇവിടെ ഹൂൽദാ പ്രവാചകി നിർവ്വഹിക്കുന്നത്:

1. ന്യായപ്രമാണ പുസ്തകത്തിലെ വസ്തുതകൾ വ്യാഖ്യാനിച്ചുകൊടുക്കുന്നു.

2. രാഷ്ട്രത്തെയും രാജാവിനെയും സംബന്ധിച്ചുള്ള ഭാവികാര്യങ്ങൾ പ്രവചിക്കുന്നു.

അവളുടെ പ്രവചനത്തിൽ രണ്ടു വസ്തുതകളാണുള്ളത്:

i) യെഹൂദയ്ക്കെതിരെയുള്ള ദൈവികന്യായവിധി (2 രാജാ. 22:16-17; ദിന. 34:24-25).

ii) യോശീയാ രാജാവിന് സമാധാനപരമായ അന്ത്യം ലഭിക്കുമെന്നുള്ള ഉറപ്പ് (2 രാജാ. 22:18-20; ദിന. 34:27-28).

ഒന്നാമത്തെ പ്രവചനം, അതായത് യെഹൂദയുടെ നാശം സത്യമായി ഭവിച്ചെങ്കിലും രണ്ടാമത്തെ പ്രവചനം സത്യമായിത്തീർന്നില്ല. മെഗിദ്ദോവിൽ വച്ച് അശൂർ രാജാവിനുവേണ്ടി മിസ്രയീം രാജാവായ ഫറവോൻ നെഖോയുമായുണ്ടായ യുദ്ധത്തിൽ യോശീയാ രാജാവ് കൊല്ലപ്പെട്ടതായി കാണുന്നു (2 രാജാ. 23:29–30).

## പ്രവാചകരിൽ ശ്രേഷ്ഠ

രണ്ടു സാമ്രാജ്യങ്ങളിലും-യിസ്രായേൽ, യെഹൂദാ-പേരെടുത്തു പറഞ്ഞിരിക്കുന്ന ഒരേയൊരു പ്രവാചകിയാണ് ഹൂൽദാ. യോശീയാവിന്റെ കാലത്തുതന്നെ ശുശ്രൂഷ ചെയ്തിരുന്ന യിരെമ്യാവിനോടും സെഫന്യാവിനോടുമൊപ്പം ഹൂൽദായും രാജ്യത്തിനും രാജാവിനും വേണ്ടി ദൈവത്തോട് മദ്ധ്യവർത്തിയാകുന്നു. ദേവാലയ ശുദ്ധീകരണത്തോടനുബന്ധിച്ച് ലഭിച്ച ന്യായപ്രമാണപുസ്തകത്തെ സംബന്ധിച്ച കാര്യങ്ങൾ ചർച്ചചെയ്യുവാൻ മറ്റു രണ്ടു പ്രവാചകന്മാരെയും സമീപിക്കാതെ (അവർ രാഷ്ട്രത്തിന്റെ മറ്റു സ്ഥലങ്ങളിലായിരുന്നു ശുശ്രൂഷ നിർവ്വഹിച്ചിരുന്നത്. യിരെമ്യാവ് അനാഥോത്തുകാരനായിരുന്നു) ഒരു സ്ത്രീയെ സമീപിച്ചത് അവൾക്കു ലഭിച്ചിരുന്ന അംഗീകാരത്തെ സൂചിപ്പിക്കുന്നു. യിരെമ്യാവും ഉന്നതസ്ഥാനീയനായ പ്രവാചകൻ തന്നെയായിരുന്നു. എങ്കിലും അധികാരികൾ ഹൂൽദായുടെ സഹായം ആവശ്യപ്പെട്ടത് സമൂഹം അവളുടെ പ്രവാചകശുശ്രൂഷയെ അംഗീകരിച്ചിരുന്നു എന്നതിന്റെ തെളിവാണ്.

ഇവിടെ ഹൂൽദാ പ്രവാചകി ഒരു ഗുരു എന്ന നിലയിലും പ്രവാചകി എന്ന നിലയിലും തന്റെ ശുശ്രൂഷ നിറവേറ്റുന്നു. ന്യായപ്രമാണ പുസ്തകത്തിലെ വചനങ്ങളെക്കുറിച്ചുള്ള യഹോവയുടെ അരുളപ്പാട് ചോദിക്കുവാൻ (2 രാജാ. 22:13; 2 ദിന. 34:21) നിയോഗിക്കപ്പെട്ടത് ഹൂൽദായാണ്. ന്യായപ്രമാണപുസ്തകം വായിച്ച് വ്യാഖ്യാനിക്കുക എന്നത് പുരുഷന്മാരുടെ മാത്രം, പ്രത്യേകിച്ച് മതോപദേഷ്ടാക്കന്മാരുടെ, അധികാരമാണ്. നിയമപുസ്തകവ്യാഖ്യാനത്തോടൊപ്പം പ്രവാചകശുശ്രൂഷയും ഹൂൽദാ നിർവ്വഹിക്കുന്നു. ഇവിടെ യെഹൂദാ സാമ്രാജ്യത്തിനും രാജാവിനുംവേണ്ടി ഉന്നതങ്ങളായ രണ്ട് ദൗത്യങ്ങളാണ് ഹൂൽദാ പ്രവാചകി നിർവ്വഹിക്കുന്നത്.

## ആത്മീകനവോത്ഥാനത്തിലുള്ള പങ്ക്

മറ്റൊരു പ്രധാന വസ്തുത, അശൂർ സാമ്രാജ്യത്തിന്റെ കീഴിലും അതുകൊണ്ടുതന്നെ അശൂർ സംസ്ക്കാരത്തിന്റെ നിഷേധിക്കാനാവാത്ത സ്വാധീനത്തിലും കഴിഞ്ഞിരുന്ന യെഹൂദാ സാമ്രാജ്യത്തിൽ വലിയൊരു ആത്മിക-സാംസ്ക്കാരിക നവോത്ഥാനം നടത്തുവാൻ ഹൂൽദായുടെ



പ്രവർത്തനത്തിനു സാധിച്ചു എന്നതാണ് (2 രാജാ. 22:1–25; 2 ദിന. 34:29–35:19). ദേവാലയ ശുദ്ധീകരണം, പെസഹാ ആചരണം, മാനസാന്തരത്തിനുള്ള ആഹ്വാനം എന്നിവയെല്ലാം വളരെ ശുഷ്കാന്തിയോടെ യോശീയാ രാജാവ് ചെയ്തത് ഹൂൽദായുടെ പ്രവചനത്തിന്റെ അടിസ്ഥാനത്തിലായിരുന്നു. ഭരണത്തിന്റെ ആരംഭം മുതൽതന്നെ ദൈവഭയത്തിലൂന്നിയ പ്രവർത്തനമായിരുന്നു യോശീയാവിന്റേതെങ്കിലും അവയ്ക്കെല്ലാം കൈത്താങ്ങൽ നല്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്ത ശുശ്രൂഷയായിരുന്നു ഹൂൽദായുടേത്.

## കണ്ടെത്തലുകളും ഉപസംഹാരവും

മിർയ്യാം, ദെബോരാ എന്നീ പ്രവാചകിമാരുടേതിൽ നിന്നും വ്യത്യസ്തമായ ഒരു സാഹചര്യത്തിലാണ് ഹൂൽദാ പ്രവാചകി തന്റെ ശുശ്രൂഷ നിർവ്വഹിക്കുന്നത്. മുൻപറഞ്ഞ പ്രവാചകിമാർ സ്വന്തം സംസ്ക്കാരത്തിൽ സ്വതന്ത്രമായ ചുറ്റുപാടിൽ കർത്തവ്യനിർവഹണം നടത്തുമ്പോൾ രാഷ്ട്രം മറ്റൊരു രാഷ്ട്രത്തിന് അധീനപ്പെട്ടിരിക്കുമ്പോഴാണ് ഹൂൽദാ പ്രവർത്തിക്കുന്നത്. ഈ വസ്തുതയെ അംഗീകരിച്ചു വേണം പ്രവാചകിയുടെ ദൗത്യം വിലയിരുത്തുവാൻ.

1. സ്വന്തം രാഷ്ട്രത്തിനെതിരെയാണ് പ്രവചിക്കുന്നതെങ്കിലും കീഴ്പ്പെട്ടിരിക്കുന്ന രാഷ്ട്രത്തിന്റെ മതപരവും സാംസ്ക്കാരികവുമായ സ്വാധീനത്തിൽ നിന്നും വിമോചിതരായി സത്യദൈവത്തെ ആരാധിക്കുകയും തനതു ആത്മിക-സാംസ്ക്കാരിക മൂല്യങ്ങളിലേക്ക് ജനതയെ തിരികെ വിളിക്കുവാൻ രാജാവിനെ ഉദ്ബോധിപ്പിക്കുകയും ചെയ്യുന്നു. തീർച്ചയായും ആയാസകരമായ ഒരു ദൗത്യം തന്നെയാണിത്. ഇങ്ങനെ ആത്മീക നവോത്ഥാനത്തിനു മാത്രമല്ല സാംസ്കാരിക നവോത്ഥാനത്തിനും ഹൂൽദാ തന്റെ ഭാഗഭാഗിത്തം നിർവഹിക്കുന്നു.

2. പുരുഷന്മാർ മാത്രം നടത്തിയിരുന്ന ന്യായപ്രമാണ വ്യാഖ്യാനം ഹൂൽദാ നിർവ്വഹിക്കുകയും ദൈവിക ദൂത് രാജാവിനെ അറിയിക്കുകയും ചെയ്യുന്നു.

3. രാഷ്ട്രത്തിനെതിരെയുള്ള ദൈവത്തിന്റെ ന്യായവിധി ഭയരാഹിത്യത്തോടെ വെളിപ്പെടുത്തുന്നു.

4. അധികാരിവർഗ്ഗത്തെ (അശൂർ സാമ്രാജ്യം) ഭയപ്പെടാതെ യഹോവയോടുള്ള ആരാധനയെയും ശരിയായ ആചാരങ്ങളെയും പ്രോത്സാഹിപ്പിക്കുന്നു.

## 2. നോവദ്യാ

വേദപുസ്തകത്തിൽ ‘പ്രവാചകി’ എന്ന നാമധേയം നല്കിയിരിക്കുന്ന മറ്റൊരു വനിതയാണ് നോവദ്യാ. നെഹ. 6:14 ൽ പ്രവാചകിയായ നോവദ്യയെക്കുറിച്ച് പ്രസ്താവിക്കുന്നു. വേദപുസ്തകത്തിൽ പ്രവാചകിയായ നോവദ്യായെക്കൂടാതെ ഒരു പുരുഷനെയും ഈ പേരിൽത്തന്നെ കാണുന്നു. എസ്രാ 8:33 ൽ ബാബിലോണിന്റെ അധീനതയിലായിരുന്ന യെരൂശലേം ദേവാലയത്തിലെ വെള്ളിയും പൊന്നും ഉപകരണങ്ങളും എസ്രാ കൊണ്ടുവന്നപ്പോൾ അവ ആലയത്തിനു വേണ്ടി ഏറ്റുവാങ്ങിയ വ്യക്തികളിൽ ഒരാളായി ബിന്നൂവിയുടെ മകനായ നോവദ്യായെക്കുറിച്ചും രേഖപ്പെടുത്തിയിട്ടുണ്ട്. പ്രവാചകിയായ നോവദ്യായെയാണ് ഇവിടെ പഠനവിധേയമാക്കിയിരിക്കുന്നത്.

### കാലഘട്ടം

നോവദ്യാ എന്ന പേരിനർത്ഥം “യഹോവയുമായുള്ള കൂടിക്കാഴ്ച, ആഭിമുഖ്യം” എന്നത്രേ. പ്രവാചകനായ നെഹമ്യാവിന്റെ കാലത്തുതന്നെ ആയിരിക്കണം നോവദ്യായും ജീവിച്ചിരുന്നത്. നെഹമ്യാവിന്റെ നേതൃത്വത്തിൽ യെരൂശലേം നഗരമതിൽ പുതുക്കിപ്പണിയുന്ന കാലത്ത് നോവദ്യായും പ്രവർത്തിച്ചിരുന്നതായി കരുതാവുന്നതാണ്. ബാബിലോണിൽ പ്രവാസികളായിരുന്ന യഹൂദന്മാരിൽ ഒരു സംഘം ഹനാനിയുടെ നേതൃത്വത്തിൽ യെരൂശലേമിന്റെ പുനർനിർമ്മിതിക്ക് ശ്രമിച്ച് പരാജയപ്പെട്ടതായി എസ്രാ 4:21, നെഹ. 1:3 എന്നീ ഭാഗങ്ങളിൽ പരാമർശിച്ചിട്ടുണ്ട്. ഈ സംഭവം നടന്നത് ഏകദേശം 448 BC യ്ക്കും 445 BC യ്ക്കും ഇടയ്ക്കാണെന്ന് കരുതപ്പെടുന്നു.[6] തുടർന്നാണ് ഈ ദൗത്യം നെഹമ്യാവ് ഏറ്റെടുത്തത്. അതിനാൽ ഏകദേശം BC 445 നും 400 നും ഇടയിലാണെന്ന് പൊതുവെ അഭിപ്രായമുണ്ട്. എന്നാൽ മിക്ക പണ്ഡിതന്മാരും ഏകദേശം BC 409 നും 407 നും ഇടയിലുള്ള കാലഘട്ടത്തിലാണ് നെഹമ്യാവിന്റെ നേതൃത്വത്തിലുള്ള പുനർനിർമാണം നടന്നതെന്നു കരുതുന്നവരാണ്.[7] അതിനാൽ നോവദ്യായുടെ ജീവിതകാലഘട്ടവും ഏകദേശം 450 BC യ്ക്കു ശേഷമുള്ള കാലഘട്ടത്തിലായിരിക്കാമെന്ന് വിചാരിക്കാം.

### വ്യക്തിയും ദൗത്യവും

മിര്യാം, ദെബോരാ, ഹൂൽദാ എന്നിവർ യിസ്രയേൽ ജനതയ്ക്ക് ദൈവഹിതം വെളിപ്പെടുത്തി അത് പൂർത്തീകരിക്കുന്നതിൽ സജീവമായി പങ്കുചേർന്ന പ്രവാചകിമാരായിരുന്നു. എന്നാൽ ഇതിൽനിന്നും വ്യത്യസ്തമായ ഒരു വ്യക്തിത്വമായിരുന്നു നോവദ്യായുടേത്. ദൈവഹിതം നിറവേറ്റുന്നതിൽ തടസ്സം സൃഷ്ടിക്കുന്നവരോട് ചേർന്ന് നോവദ്യാ പ്രവർത്തിക്കുന്നതായി കാണുന്നു. നെഹ. 6;14 ൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

6. Robert North, "Commentary on Nehemiah" in *The New Jerome Biblical Commentary*, *op.cit*, p. 392.
7. Robert North, *Ibid*, p. 393.



*“എന്റെ ദൈവമേ, തോബിയാവും സൻബല്ലത്തും ചെയ്ത ഈ പ്രവൃത്തികൾക്കു തക്കവണ്ണം അവരേയും നോവദ്യാ എന്ന പ്രവാചകിയെയും എന്നെ ഭയപ്പെടുത്തുവാൻ നോക്കിയ മറ്റു പ്രവാചകന്മാരെയും ഓർക്കേണമേ.”*

ഒരുപക്ഷേ ബാബിലോൺ രാജാവിന്റെ കല്പനയുടെ അടിസ്ഥാനത്തിൽ മാത്രം നിർമാണ പ്രവർത്തനം ആരംഭിച്ചതുകൊണ്ടാവണം പ്രമാണികളും പ്രവാചകരും ഉൾപ്പെട്ട ഒരു സംഘം നെഹമ്യാവിനെ എതിർത്തത്. ഇവരുടെ ഗണത്തിൽ ഒരു പ്രവാചകിയും ഉണ്ടായിരുന്നുവെന്നത് ശ്രദ്ധയർഹിക്കുന്നു. നെഹമ്യാവിനെയും കൂട്ടുകാരെയും എതിർക്കുവാൻ തക്ക സാമൂഹ്യസ്ഥാനമോ മറ്റോ നോവദ്യയ്ക്കുണ്ടായിരുന്നിരിക്കണം. ഇവർ ചെയ്ത മറ്റു പ്രവാചകദൗത്യ ത്തെക്കുറിച്ചും സൂചനകളൊന്നും തന്നെയില്ല. കൂടാതെ ഈ പ്രവാചകിയെക്കുറിച്ചു വിവരിക്കുന്ന ഇതര വേദഭാഗങ്ങളും കാണുന്നില്ല.

### ഉപസംഹാരവും കണ്ടെത്തലുകളും

നോവദ്യാ സ്വീകരിച്ച നിലപാട് ഇവിടെ സാധൂകരിക്കുന്നില്ല. അവരുടെ പ്രവർത്തനം ഒരു ചെറുവിവരണത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തുക അസാധ്യവുമാണ്. എങ്കിലും പുരുഷന്മാർ മാത്രം ഉൾപ്പെട്ട പ്രവാചക സംഘത്തിൽ ഒരു സ്ത്രീയും ഉണ്ടായിരുന്നു എന്ന് അംഗീകരിക്കാവുന്നതാണ്. കൂടാതെ സമൂഹത്തിൽ പ്രവർത്തന മണ്ഡലങ്ങളും ശുശ്രൂഷാ സാധ്യതകളും അവർക്കും ലഭിച്ചിരുന്നു എന്നതും പ്രത്യേകം എടുത്തു പറയേണ്ടതാണ്.

# വിലയിരുത്തലും ഉപസംഹാരവും

പഴയനിയമ പ്രവാചകിമാരെക്കുറിച്ച് പഠിക്കുമ്പോൾ അവരുടെ പ്രവർത്തന പശ്ചാത്തലവും അപഗ്രഥിക്കേണ്ടതാണ്. മുൻ വിവരിച്ചിരിക്കുന്ന നാലുപേരും-മിർയ്യാം, ദെബോരാ, ഹൂൽദാ, നോവദ്യാ-അവരവരുടെ പ്രവർത്തനമേഖലയിൽ തങ്ങളുടെ നയതന്ത്രപാടവമോ, ധൈര്യമോ, ദൈവാശ്രയബോധമോ പ്രകടിപ്പിച്ചവരാണ്. ഇവരിൽ നോവദ്യായെക്കുറിച്ചു മാത്രം പറയത്തക്ക വിവരങ്ങൾ കൊടുത്തുകാണുന്നില്ല. അന്നത്തെ സാമൂഹ്യ-മത-സാംസ്ക്കാരിക തലങ്ങളിൽ വളരെ വ്യത്യസ്തമായ സംഭവങ്ങളായിട്ടാണ് ഈ പ്രവാചകിമാരുടെ പ്രവർത്തനത്തെ കാണേണ്ടത്.

ദൈവത്തോടുള്ള കറകളഞ്ഞ ആശ്രയബോധവും വിശ്വാസവും, അതോടൊപ്പം സ്വന്തം സമൂഹത്തോടുള്ള പ്രതിബദ്ധതയും ധൈര്യപൂർവ്വം നിറവേറ്റുന്നു. ധൈര്യപൂർവ്വമായ ഇടപെടലുകൾ നിമിത്തം യുദ്ധമുഖത്തു നിന്നും ജനത്തിന് വിജയം നല്കി. രാഷ്ട്രത്തിന്റെ ഭാവിയെക്കുറിച്ച് ദൈവികദൂത് ആരാഞ്ഞറിഞ്ഞു. പുരുഷന്മാരുടെ കുത്തകയായിരുന്ന ന്യായപ്രമാണ പുസ്തകവ്യാഖ്യാനം നിർവഹിച്ചു. ഇവരിൽ ഒരാൾ-ദെബോര-സ്തുത്യർഹമായ പ്രവാചകദൗത്യവും, ന്യായപാലനവും നിർവഹിച്ചതോടൊപ്പം തന്നെ അനുഗ്രഹകരമായ കുടുംബജീവിതവും നയിച്ചിരുന്നതായി കരുതാവുന്നതാണ്. ഇവരുടെയെല്ലാം ജീവിതവും പ്രവാചക ശുശ്രൂഷയും നമുക്ക് നല്കുന്ന ദൂത് ചിന്താർഹവും ക്രൈസ്തവ വിശ്വാസജീവിതത്തിൽ സ്വീകാര്യവുമാണ്. ഇവയിൽ നിന്നുരുത്തിരിയുന്ന ചില ചിന്തകൾ താഴെക്കൊടുക്കുന്നു:

1. ദൈവത്തിന്റെ വിമോചനപ്രക്രിയയിലും മറ്റു ദൈവിക സംരംഭങ്ങളിലും സ്ത്രീക്കും പുരുഷനോടൊപ്പം സ്ഥാനമുണ്ട്.

2. സ്ത്രീകളുടെ ശുശ്രൂഷയും പങ്കാളിത്തവും ദൈവം മാനിക്കുന്നു.

3. സത്യം, ധർമ്മം, നീതിന്യായം എന്നിവയിൽ അധിഷ്ഠിതമായ ഒരുറച്ച സമൂഹത്തിന്റെ നിർമ്മിതിക്ക് പുരുഷനോടൊപ്പം സ്ത്രീയുടെയും പങ്കാളിത്തം അനിവാര്യമാണ്.



4. സ്ത്രീ-പുരുഷന്മാരുടെ കൂട്ടായ പ്രയത്നത്തിലൂടെ മാത്രമേ ഏതൊരു സംരംഭത്തിലും വിജയം കണ്ടെത്തുവാനും അടിച്ചമർത്തപ്പെട്ടതും, അസന്തുലിതവുമായ സാമൂഹ്യവ്യവസ്ഥയ്ക്ക് അറുതി വരുത്തുവാനും സാധിക്കുകയുള്ളു.

5. സഭയിലും സമൂഹത്തിലുമുള്ള ആദ്ധ്യാത്മിക പ്രവർത്തനങ്ങളുടെ നേതൃത്വം സ്ത്രീക്ക് അപ്രാപ്യമല്ല. മറിച്ച് ദൈവനിയോഗം തന്നെയാണ്, ദൈവകല്പിതവും. ദൈവം തന്റെ വിമോചനപ്രക്രിയയിൽ, ദൈവരാജ്യ നിർമ്മിതിയിൽ ഇവരെയും ഇവരുടെ ശുശ്രൂഷയെയും മാനിക്കുകയും അംഗീകരിക്കുകയും ചെയ്യുന്നു.

**– റീന ക്രിസ്റ്റബിൾ**

# ദളം രണ്ട്
# യേശുവും സ്ത്രീകളും



## ആമുഖപഠനം

ഒന്നാം നൂറ്റാണ്ടിലെ യഹൂദമതനേതാക്കളിൽ നിന്നും വളരെ വ്യത്യസ്തമായ ഒരു സമീപനമാണ് യേശുവിന് സ്ത്രീകളോടുണ്ടായിരുന്നത്. തന്റെ ശുശ്രൂഷയിൽ യേശു എല്ലാവരെയും ഉൾക്കൊണ്ടു. സമൂഹത്തിൽ തള്ളപ്പെട്ടവരും അടിച്ചമർത്തപ്പെട്ടവരും തന്റെ അനുയായികളായി ത്തീർന്നു.[1] വികലമാക്കപ്പെട്ട ആളത്വങ്ങളെ പൂർണ്ണതയിലേക്ക് നയിക്കുന്നതായിരുന്നു യേശുവിന്റെ ശുശ്രൂഷ. അതിലേക്ക് താൻ എല്ലാവരേയും ആകർഷിച്ചു. സ്ത്രീയും പുരുഷനും യഹൂദനും യവനനും എല്ലാവരും ആ ശുശ്രൂഷയിൽ പങ്കുകാരായി. ദൈവത്തിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട സ്ത്രീകൾ യേശുവിന്റെ കാലയളവിൽ തീരെ അവഗണിക്കപ്പെട്ടവരായിരുന്നു. യേശു അവരെ അംഗീകരിക്കുകയും ആദരിക്കുകയും ചെയ്തു. യേശുവിന്റെ സമീപനത്തിന്റെ മാഹാത്മ്യം മനസ്സിലാക്കണമെങ്കിൽ അന്നത്തെ ചരിത്ര പശ്ചാത്തലം നാം മനസ്സിലാക്കേണ്ടതായിട്ടുണ്ട്.

### പഴയനിയമ പശ്ചാത്തലം

പഴയനിയമത്തിൽ സ്ത്രീകളുടെ സ്ഥാനത്തെക്കുറിച്ച് ഏകകണ്ഠമായ ഒരു അഭിപ്രായം പറയുവാൻ സാധ്യമല്ല.[2] സ്ത്രീകൾക്ക് മാന്യത നല്കുന്ന വേദഭാഗങ്ങളും, അതേസമയം പുരുഷന്മാരേക്കാൾ താഴ്ന്നസ്ഥാനം നല്കുന്ന വേദഭാഗങ്ങളും ഉണ്ട്.

### സ്ത്രീ - സൃഷ്ടി വിവരണത്തിൽ

ഉല്പത്തി പുസ്തകം ഒന്നും രണ്ടും അദ്ധ്യായങ്ങളിൽ സൃഷ്ടിപ്പിന്റെ വിവരണം കാണുന്നു. ഒന്നാം വിവരണത്തിൽ (ഉല്പ. 1:24-30) 'ദൈവം തന്റെ സ്വന്തം സാദൃശ്യത്തിൽ അവരെ സൃഷ്ടിച്ചു, ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു' എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ഇവിടെ 'അവർ' എന്ന 'പൊതുനാമ'മാണ് ഉപയോഗിച്ചിരിക്കുന്നത്. അതായത് ഇവിടെ

1. James B. Harley, *Man and Woman in Biblical Perspective: A Study in Role relationship and Authority*, London: Intervarsity, 1981, p. 79.
2. Evelyn Frank Stagg, *Women in the World of Jesus*, Edinburg: The Saint Andrews Press, 1978, p. 16.

ആണിനെയും പെണ്ണിനെയും തുല്യരായിട്ടാണ് ചിത്രീകരിച്ചിരിക്കുന്നത്. 1:26 ലും ഇത് വളരെ വ്യക്തമാണ്. ദൈവം 'മനുഷ്യനെ' സൃഷ്ടിച്ച് ഈ ഭൂമിയിൽ 'അവരെ' ദൗത്യനിർവ്വഹണത്തിനായി ആക്കി എന്ന് ബഹുവചനമാണ് പ്രയോഗിച്ചിരിക്കുന്നത്.

എന്നാൽ രണ്ടാം വിവരണത്തിൽ പുരുഷൻ ആദ്യം സൃഷ്ടിക്കപ്പെട്ടതുകൊണ്ട് (ഉല്പ. 2:18-23) സ്ത്രീയേക്കാൾ ഉയർന്നവനാണ് എന്ന ഒരു ചിന്ത രൂപപ്പെട്ടു. എന്നാൽ അങ്ങനെ ഒരു ചിന്തയ്ക്ക് പ്രസക്തിയില്ല. കാരണം ദൈവം ഭൂമിയിലുള്ള സകലത്തേയും സൃഷ്ടിച്ച ശേഷം മനുഷ്യനെ സൃഷ്ടിച്ചു. 'ഏകനായിരിക്കുന്നതു നന്നല്ല' എന്ന് കണ്ട് സ്ത്രീയേയും സൃഷ്ടിച്ചു. അവർ ഏക ശരീരമായിരിക്കും എന്നുള്ള കല്പന വളരെ പ്രധാനമാണ്. അത് സ്ത്രീ പുരുഷ തുല്യതയും അവിഭാജ്യതയും വിളിച്ചോതുന്നു. അതുകൊണ്ട് ദൈവം 'മനുഷ്യരെ' സൃഷ്ടിച്ചപ്പോൾ അവരെ ആണും പെണ്ണുമായി സൃഷ്ടിച്ചു എന്നും അവർക്ക് സമപ്രാധാന്യം കൊടുത്തു എന്നും മനസ്സിലാക്കാം.

### പഴയ യിസ്രയേലിൽ സ്ത്രീകൾക്കുള്ള സ്ഥാനം

പഴയ യിസ്രയേലിന്റെ ചരിത്രം പരിശോധിക്കുമ്പോൾ സ്ത്രീകൾക്ക് സമുന്നതമായ സ്ഥാനം നല്കിയിരിക്കുന്നതായി കണ്ടെത്താം. എന്നാൽ ചില സ്ഥലങ്ങളിൽ അതിന് അപവാദങ്ങളും ഉണ്ട്.[3]

സാമൂഹിക പശ്ചാത്തലം പരിശോധിക്കുമ്പോൾ നേതൃസ്ഥാനങ്ങളിൽ സ്ത്രീകൾ ഉണ്ടായിരുന്നു. ദെബോര ഒരു പ്രവാചകിയും ന്യായപാലനം ചെയ്യുന്നവളുമായിരുന്നെന്ന് കണ്ടെത്താം (ന്യായ. 4:4-6). 2 രാജാ. 11:3 ൽ അഥല്യാ സ്വേച്ഛാധിപതിയായിട്ട് രാജ്യം വാണിരുന്നതായി കാണുന്നു. എസ്ഥേർ രാജ്ഞിയുടെ നയപരമായ പെരുമാറ്റം പഴയനിയമത്തിൽ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്.

പ്രവാചകിമാരായിട്ടും സ്ത്രീകൾ പഴയ യിസ്രയേലിൽ പ്രശോഭിച്ചിരുന്നു. പുറ. 15:20-21 ൽ മിര്യാം പ്രവാചകി ആയിരുന്നു എന്ന് പറയുന്നു. ദെബോര (ന്യായ. 4:4-6), ഹൂൽദ ( 2 രാജാ. 22:14-20) ഇവരെല്ലാം പ്രവാചകിമാരുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു. പ്രവാചകന്റെ ഭാര്യയെ 'പ്രവാചകി' എന്ന് വിളിക്കുന്നതായി യെശ. 8:3 ൽ വായിക്കുന്നു.[4] പഴയനിയമത്തിലെ മറ്റ് അറിയപ്പെടുന്ന സ്ത്രീകളാണ് രൂത്ത്, നവോമി, അബിഗയിൽ

3. Roland de Vaux, *Ancient Israel*, 2 vols, Social Institutions, NewYork: Hill Book Company, 1965, Vol. I. p. 86.
4. Leonard Swidler, *Biblical Affirmation*, Philadelphia: The West Minister Press, 1979, p. 85.



തുടങ്ങിയവർ. സീനായിമലയിൽ വച്ച് 'നിയമം' നല്കിയപ്പോഴും സ്ത്രീകൾ ആദരിക്കപ്പെട്ടിരുന്നു. പത്തുകല്പനകളിൽ ഒന്ന്, 'നിന്റെ അപ്പനേയും അമ്മയെയും ബഹുമാനിക്ക' എന്നാണല്ലോ. അക്കാലത്ത് സാമൂഹികമായി പുരുഷമേധാവിത്വം നിലനിന്നിരുന്നു. എങ്കിലും സ്ത്രീകൾക്ക് സ്വാതന്ത്ര്യം ആസ്വദിക്കുവാനുള്ള അവസരം ഉണ്ടായിരുന്നു.

മതപരമായും സ്ത്രീകൾക്ക് സമുന്നതമായ സ്ഥാനം ഉണ്ടായിരുന്നു. മോശയുടെ ന്യായപ്രമാണം സ്ത്രീകൾക്കും പെരുന്നാളുകൾക്ക് സംബന്ധിക്കാം എന്ന് അനുശാസിക്കുന്നു (ആവ. 12:7; 1 ശമു. 1:1f). സമാഗമന കൂടാരത്തിന്റെ വാതിൽക്കൽ സേവ ചെയ്തുവന്ന സ്ത്രീകളെപ്പറ്റി പുറ. 38:8 ൽ കാണാം. തന്നെയുമല്ല, നാസീർ വ്രതം സ്ത്രീകളും അനുഷ്ഠിച്ചിരുന്നു (സംഖ്യാ. 6:2). പഴയ യിസ്രയേലിൽ സ്ത്രീകൾ പരസ്യാരാധനയിലും മതപരമായ മറ്റു കാര്യങ്ങളിലും ഭാഗഭാക്കുകളായിരുന്നു എന്ന് നമുക്ക് മനസ്സിലാക്കുവാൻ സാധിക്കും.[5]

കുടുംബ ബന്ധങ്ങളിൽ സ്ത്രീ മാതാവായിട്ടും ഭാര്യയായിട്ടും അംഗീകരിക്കപ്പെട്ടിരുന്നു. എന്നാൽ സ്ത്രീകൾക്ക് താഴ്ന്ന സ്ഥാനവും പഴയനിയമത്തിലുണ്ട് എന്ന് തെളിയിക്കുന്ന ഭാഗങ്ങളും അന്യമല്ല.

കുടുംബത്തിൽ ഒരു സ്ത്രീ ഒന്നുകിൽ ഭർത്താവിന്റെ അല്ലെങ്കിൽ പിതാവിന്റെ അധീനതയിലായിരുന്നു. ഭർത്താവിന്റെ അധീനതയിലുള്ള ഒരു വസ്തുവായിട്ടായിരുന്നു ഭാര്യയെ കണ്ടിരുന്നത്. പുറ. 20:17 ൽ "കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരുത്, കൂട്ടുകാരന്റെ ഭാര്യയെയും....മോഹിക്കരുത്". മറ്റ് വസ്തുക്കളുടെ കൂട്ടത്തിൽ ഭാര്യയെയും ഇവിടെ ഉൾപ്പെടുത്തിയിരിക്കുന്നു.

വ്യഭിചാര സംബന്ധമായ ശിക്ഷ സ്ത്രീകൾക്ക് അതികഠിനമായിരുന്നു. ഭർത്താവിന്റെ സംശയത്തിന്റെ പേരിൽ പോലും അവൾ ശിക്ഷയനുഭവിച്ചിരുന്നു (സംഖ്യാ. 5:14-28). സംഖ്യാ പുസ്തകത്തിൽ തന്നെ വ്രതം എടുക്കുന്നതിനെക്കുറിച്ചുള്ള പരാമർശനത്തിൽ ഒരു സ്ത്രീ വ്രതം അനുഷ്ഠിക്കുവാൻ തീരുമാനിച്ചാലും ഭർത്താവിനോ പിതാവിനോ വ്രതം വിലക്കുവാനുള്ള അനുമതിയുണ്ട്. അവർ വ്രതം മുടക്കിയാൽ അവൾ അതിൽ നിന്ന് കുറ്റവിമുക്തയായിരിക്കും എന്ന് പറയുന്നു (സംഖ്യാ. 30:3-16). ഇങ്ങനെ സ്ത്രീകളെ തരംതാഴ്ത്തുന്ന രീതിയിലുള്ള വേദഭാഗങ്ങളും, അനുഷ്ഠാനങ്ങളും ഉണ്ടായിരുന്നു.[6]

5. Dwight M. Pratt, "Woman" in James Orr et al ed., *The International Standard Bible Encyclopedia*, Massachusetts: Hendrickson, 1994, p. 3100.
6. James B. Harley, Man and Women in Biblical Perspective, p. 44.

പഴയനിയമ പശ്ചാത്തലത്തിൽ സ്ത്രീകൾ ഒരുവിധം മാന്യമായ സ്വാതന്ത്ര്യം അനുഭവിച്ചിരുന്നു. എന്നാൽ യേശുക്രിസ്തുവിന്റെ കാലമാകുമ്പോഴേക്കും യഹൂദമതത്തിൽ പല ജീർണ്ണതകൾ വന്നുകൂടുന്നു. അതിന് പ്രകടമായ ഒരു ഉദാഹരണമാണ് യഹൂദമതം സ്ത്രീകളോട് കാണിച്ച താഴ്ന്ന സമീപനം. കർത്താവിന്റെ കാലമായപ്പോൾ ജീർണ്ണതകൾ അതിന്റെ പാരമ്യത്തിലെത്തുന്നു. സാമൂഹികവും മതപരവും ഗാർഹികവുമായ കാര്യങ്ങളിൽ സ്ത്രീകൾക്ക് വളരെ താഴ്ന്ന സ്ഥാനമായിരുന്നു ഉള്ളത്.

## യേശുവിന്റെ പരസ്യശുശ്രൂഷയുടെ കാലത്ത് യഹൂദമതത്തിൽ സ്ത്രീകൾക്കുണ്ടായിരുന്ന സ്ഥാനം

യേശുവിന്റെ കാലത്തെ യഹൂദമതത്തിന്റെ വ്യക്തമായ ചരിത്രം ലഭിക്കുകയെന്നത് പ്രയാസമേറിയ കാര്യമാണ്. ക്രിസ്തുവിന് മുമ്പുള്ള രണ്ട് നൂറ്റാണ്ടുകൾ മുതൽ പിൻപ് 2-ാം നൂറ്റാണ്ടു വരെയുള്ള കാലഘട്ടമാണ് യഹൂദമതകാലം. ഈ കാലയളവിലെ ചിത്രം ഒരു പരിധിവരെയെങ്കിലും ലഭിക്കുന്നത് മിഷ്ന, തൽമൂദ് [7] എന്നിവയിലൂടെയാണ്.

### മതപരം

ഈ കാലഘട്ടത്തിൽ മതപരമായി, സ്ത്രീകൾ ഒട്ടും സ്വാതന്ത്ര്യം അനുഭവിച്ചിരുന്നില്ല. അന്നത്തെ ആരാധന സ്ഥലങ്ങൾ സിനഗോഗുകൾ ആയിരുന്നു. അവിടെ അരാധനയ്ക്കായി സ്ത്രീകൾക്ക് അനുവദിക്കപ്പെട്ടിരുന്ന പ്രത്യേക പ്രാകാരഭാഗം ഉണ്ടായിരുന്നു. അവിടെ നിന്ന് ആരാധന ശ്രവിക്കുന്നതിനു മാത്രമേ സ്ത്രീക്ക് അവകാശമുണ്ടായിരുന്നുള്ളു (സിനഗോഗുകളിൽ പുരുഷന്മാർക്കുള്ള പ്രാകാരം, ജാതികൾക്കുള്ള പ്രാകാരം, സ്ത്രീകൾക്കുള്ള പ്രാകാരം എന്നിങ്ങനെ തരംതിരിച്ചിരുന്നു.) പത്തു പുരുഷന്മാർ ആരാധനയ്ക്ക് ഹാജരുണ്ടെങ്കിൽ മാത്രമേ ആരാധന നടത്തിയിരുന്നുള്ളു. ഒൻപത് പുരുഷന്മാരും ഒരു സ്ത്രീയും ഉണ്ടായിരുന്നാൽ പോലും ആരാധന നടത്തിയിരുന്നില്ല. അതായത് ആരാധന, ന്യായപ്രമാണ വായന, പഠനം ഇവയൊക്കെ പുരുഷന്മാരിൽ അധിഷ്ഠിതമായിരുന്നു. സ്ത്രീകളെ ഇതിൽ നിന്നെല്ലാം അകറ്റിനിർത്തി. കൂടാതെ അവൾക്ക്

7. മിഷ്ന: ന്യായപ്രമാണത്തിന്റെ വ്യാഖ്യാനം. റബ്ബിമാർ രചിച്ചു.
തൽമൂദ്: വാക്കിന്റെ അർത്ഥം 'പഠനം'. ഇതിലടങ്ങിയിരിക്കുന്നത് മിഷ്നയുടെ വ്യാഖ്യാനവും വിശദീകരണവുമാണ് ( എം. ജെ. ജോസഫ്, "പുതിയനിയമത്തിന്റെ മതപരവും സാംസ്ക്കാരികവുമായ പശ്ചാത്തലം." ഈ. സി. ജേൺ (എഡി.) *വേദപുസ്തകഭാഷ്യം*, തിരുവല്ല; ദൈവശാസ്ത്ര സാഹിത്യ സമിതി, 1989. p. 725.
ഏ. സി. ക്ലെയ്റ്റൻ, *ബൈബിൾ നിഘണ്ടു*, തിരുവല്ല: ക്രൈസ്തവ സാഹിത്യ സമിതി, 1933, p. 159.



പാഠശാലകളിൽ പഠിപ്പിക്കുവാനുള്ള അവകാശം റബ്ബിമാർ നിഷേധിച്ചിരുന്നു. മിഷ്നയിൽ ഇപ്രകാരം നാം വായിക്കുന്നു, "വിവാഹിതനല്ലാത്ത ഒരു യുവാവിനും ഒരു സ്ത്രീയ്ക്കും കുട്ടികളെ പഠിപ്പിക്കുവാൻ സാധ്യമല്ല". ഒരു സ്ത്രീയ്ക്ക് തന്റെ സ്വന്തം മക്കളെ പഠിപ്പിക്കുവാൻ മാത്രമേ അധികാരമുണ്ടായിരുന്നുള്ളു.[8]

യേശുവിന്റെ കാലത്ത് മതപരമായി സ്ത്രീകൾ ഒട്ടും സ്വാതന്ത്ര്യം അനുഭവിച്ചിരുന്നില്ല. അവൾക്ക് ആരാധനയിൽ സംബന്ധിക്കാം എന്നല്ലാതെ ന്യായപ്രമാണം പഠിക്കുവാനോ പഠിപ്പിക്കുവാനോ അവകാശം ഉണ്ടായിരുന്നില്ല.

### സാമൂഹികം

സാമൂഹികമായും സ്ത്രീകൾക്ക് വലിയ പ്രാധാന്യമില്ലാത്ത ഒരു കാലയളവിലായിരുന്നു യേശു ജീവിച്ചത്. സ്ത്രീകൾ എല്ലാ രീതിയിലും പുരുഷന് അധീനപ്പെട്ടിരുന്നു. കുട്ടികളോടും അടിമകളോടും ചേർത്താണ് സ്ത്രീകളെപ്പറ്റിയും പരാമർശിച്ചിരുന്നത്.

ഒരു യഹൂദപുരുഷന്റെ പ്രാർത്ഥന ഇപ്രകാരമാണ്: "ഒരു പുറം ജാതിക്കാരനായും ഒരു സ്ത്രീയായും ഒരു വിഢിയായും സൃഷ്ടിക്കാതിരുന്നതിനാൽ ഞാൻ അങ്ങയെ വാഴ്ത്തുന്നു".[9]

പൊതുജീവിതത്തിൽ നിന്ന് സ്ത്രീ വേർതിരിക്കപ്പെട്ടിരുന്നു. ഒരു യഹൂദ സ്ത്രീയുടെ ലോകം അവളുടെ ഭവനം മാത്രമായിരുന്നു. അവൾക്ക് പുറത്തിറങ്ങണമെങ്കിൽ മൂടുപടം ധരിക്കണം. മിഷ്നയിൽ ഇപ്രകാരം പറയുന്നു: "സ്ത്രീ-പുരുഷന്മാർ പരസ്പരം സംസർഗ്ഗം ചെയ്യാതിരിക്കുവാൻ സ്ത്രീകൾ മൂടുപടം ധരിച്ചുകൊണ്ടായിരുന്നു പുറത്തിറങ്ങാറുള്ളത്."[10] വിവാഹിത ആയ ഒരു സ്ത്രീ പരസ്യമായി അന്യപുരുഷനോട് സംസാരിച്ചാൽ അവൾക്ക് വിവാഹമോചനം ഉണ്ടാകുവാൻ വരെ സാധ്യതയുണ്ടായിരുന്നു. ഒരു യഹൂദ റബ്ബി പരസ്യമായി ഒരു സ്ത്രീയോട് സംസാരിക്കുകയില്ലായിരുന്നു. അങ്ങനെ എല്ലാ തരത്തിലും സാമൂഹികമായി അവൾ തരംതാഴ്ത്തപ്പെട്ടു.

### ഗാർഹികം

സ്ത്രീയുടെ പരിമിതലോകം ഭവനം മാത്രമായിരുന്നിട്ടും അവിടെയും

8. James B. Hurley, *Man & Woman in Biblical Perspective*, p. 73.
9. James B. Hurley, p. 63.
10. George Mangattu, Jesus: The Good News, Kottayam: Pontific Oriental Institute of Religious Studies, 1998, p. 141.

അവൾക്ക് വേണ്ടവിധം സ്വാതന്ത്ര്യം ലഭിച്ചില്ല. മാതൃത്വം എന്നും ആദരിക്കപ്പെട്ടിരുന്നു. എന്നാൽ ഭാര്യ വീട്ടുജോലികളിൽ മാത്രം ഒതുങ്ങിക്കൂടും. ആഹാരം പാകം ചെയ്യൽ, വൃത്തിയാക്കൽ തുടങ്ങിയ ജോലികളിൽ അവൾ വ്യാപൃതയാകും. ഭർത്താവിന്റെ മുഖം വൃത്തിയാക്കുക, കൈകളും കാലുകളും കഴുകുക എന്നിവയൊക്കെ ഭാര്യയുടെ ചുമതലയായിരുന്നു. ഭർത്താവിനെ അനുസരിക്കുക എന്നത് മാത്രമായിരുന്നു അവളുടെ കർത്തവ്യം. അതിനാൽ ഏതെങ്കിലും വ്രതം പോലും ഭാര്യയെ അടിച്ചേല്പിക്കുവാൻ ഭർത്താവിന് അധികാരമുണ്ടായിരുന്നു.[11]

അന്ന് ബഹുഭാര്യത്വം നിലനിന്നിരുന്നു. മാത്രമല്ല വിവാഹമോചനം ഭർത്താവിൽ ഏകപക്ഷീയവും ആയിരുന്നു. തന്മൂലം ഭാര്യ നിർബന്ധമായി ഭർത്താവിന് കീഴടങ്ങേണ്ടി വന്നു. ഒരു സ്ത്രീയ്ക്ക് അക്കാലത്ത് ഒരു ആൺ തുണ നിർബന്ധമായിരുന്നു. "വിവാഹത്തിന് മുൻപ് പിതാവ്, വിവാഹത്തിന് ശേഷം ഭർത്താവ്" ഇതായിരുന്നു സ്ത്രീയുടെ അവസ്ഥ.[12]

ഒരു പുത്രനെ പ്രസവിക്കുക എന്നത് സ്ത്രീയുടെ ഭാഗ്യകരമായ അവസ്ഥയായി കരുതി. ഒരു പുത്രന്റെ ജനനത്തിൽ ഭവനത്തിൽ കൂടുതൽ സന്തോഷം അലതല്ലിയിരുന്നു. മക്കളില്ലാതെ ഭർത്താവ് മരിച്ചാൽ ഭർത്താവിന്റെ സഹോദരന് അവൾ ഭാര്യയായിത്തീരും. സഹോദരൻ അവളെ നിരസിച്ചു എങ്കിൽ മാത്രമേ അവൾക്ക് പുനർവിവാഹത്തിന് സാധ്യതയുണ്ടായിരുന്നുള്ളു.[13]

ഇതിൽ നിന്ന് അനുമാനിക്കാവുന്ന ഒരു വസ്തുത പഴയനിയമത്തിൽ സ്ത്രീകൾക്കു നല്കിയിരുന്ന മാന്യതയുടെ ഒരംശംപോലും യേശുവിന്റെ കാലയളവിൽ ഒരു യഹൂദ സ്ത്രീയ്ക്ക് ലഭിച്ചിരുന്നില്ല. മതപരമായും സാമൂഹികമായും ഗാർഹികമായും അവൾ വളരെ പാരതന്ത്ര്യം അനുഭവിച്ചു. തീരെ വിലകുറഞ്ഞ വസ്തുവായിട്ടാണ് യഹൂദ പുരുഷന്മാർ സ്ത്രീയെ കരുതിയിരുന്നത്. ദൈവം തന്റെ സ്വന്തം സാദൃശ്യത്തിലും സ്വരൂപത്തിലും മനുഷ്യനെ സൃഷ്ടിച്ചു എന്ന ബോധ്യത്തിനു വിരുദ്ധമായി (ഉല്പ. 1:27) തങ്ങളുടെ ഇഷ്ടത്തിന് ഉപയോഗിക്കാവുന്ന വെറും വിലകുറഞ്ഞ വസ്തുവായി യഹൂദസമൂഹം സ്ത്രീയെ കരുതി.

ഇങ്ങനെയുള്ള സാഹചര്യത്തിൽ തികച്ചും വ്യത്യസ്തമായ ഒരു നിലപാടാണ് യേശു കൈക്കൊള്ളുന്നത്. പഴയനിയമത്തിൽ സ്ത്രീകൾക്കു

11. Joachim Jeremias, *Jerusalem in the Time of Jesus*, Philadelphia: Fortress Press, 1962. p. 369.
12. Joachim Jeremias, *Jerusalem in the Time of Jesus*, p. 369.
13. Joachim Jeremias, *Jerusalem in the Time of Jesus*, p. 372.



നല്കിയിരിക്കുന്ന മാന്യതയുടെ തുടർച്ചയും പൂർത്തീകരണവുമായിട്ടാണ് ക്രിസ്തു വന്നത്. പഴയനിയമത്തിന്റെ പോരായ്മകൾ തിരുത്തി അപര്യാപ്തതകൾ പരിഹരിച്ച് ദൈവീകാന്വേഷണം പൂർണ്ണതയിലേക്ക് നയിക്കുക എന്നതായിരുന്നു ക്രിസ്തുവിന്റെ ദൗത്യം. ഈ ദൗത്യ നിർവ്വഹണത്തിൽ യേശു സ്ത്രീകളോടു കാണിച്ച മാന്യസമീപനം സുപ്രധാനമാണ്.

## യേശുക്രിസ്തുവും സ്ത്രീകളും

യേശുവിന്റെ, സ്ത്രീകളോടുള്ള സമീപനം സമകാലിക സാമൂഹിക പശ്ചാത്തലത്തിൽ ഒരു പുതിയ കാൽവെയ്പ്പായിരുന്നു. എല്ലാവരുടെയും രക്ഷകനായ ക്രിസ്തുവിന്റെ ദൃഷ്ടിയിൽ സർവ്വരും ഒരുപോലെയായിരുന്നു. സൃഷ്ടിയുടെ ആരംഭത്തിലെ താളലയം സംജാതമാക്കുക എന്നത് യേശുവിന്റെ ലക്ഷ്യമായിരുന്നു. ദൈവം ആദിയിൽ മനുഷ്യനെ സൃഷ്ടിച്ചപ്പോൾ അവരെ ആണും പെണ്ണുമായി സൃഷ്ടിച്ചു എന്ന് വായിക്കുന്നു.

'മനുഷ്യനെ സൃഷ്ടിച്ചു' എന്ന വാക്യത്തിൽ 'മനുഷ്യനെ' സൂചിപ്പിക്കുവാൻ *ആദാം* എന്ന എബ്രായപദമാണ് ഉപയോഗിക്കുന്നത്. ആദാം എന്ന വാക്ക് ഒരു മനുഷ്യനെ കുറിക്കുന്ന സാധാരണ നാമമല്ല. അത് മനുഷ്യകുലത്തെ മുഴുവൻ കുറിക്കുന്ന ഒരു സാമൂഹ്യനാമമാണ്.[14] "ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു" എന്നതിൽ നിന്ന്, സൃഷ്ടിയുടെ ആരംഭത്തിൽ തന്നെ ദൈവം ആണിനെയും പെണ്ണിനെയും ഒരുമിച്ചു സൃഷ്ടിച്ചു എന്നും, അതിലുപരി സ്വന്ത സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിച്ചു എന്നും മനസിലാക്കാം. ഇതിനു പിന്നാലെയുള്ള ദൈവനിയോഗവും ഒരുമിച്ചാണ്. "ദൈവം *അവരെ* അനുഗ്രഹിച്ചു. നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും..... വാഴുവിനെന്ന് അവരോട് കല്പിച്ചു." (ഉല്പ. 1:28). ഒരുപോലെ സൃഷ്ടിക്കപ്പെട്ട മനുഷ്യർ ഏദൻതോട്ടത്തിൽ ആക്കപ്പെട്ടു. അവർ ഒരുമിച്ച് അവിടെ വസിച്ചപ്പോൾ ആരും ആർക്കും അധീനരല്ലായിരുന്നു. യേശുവിന്റെ ശുശ്രൂഷയിലും ഈ ഒരു സന്തുലിതാവസ്ഥയാണ് നമുക്ക് കാണുവാൻ സാധിക്കുന്നത്. ക്രിസ്തുവിൽ എല്ലാം ഒന്നാണ്. അവിടെ വർഗ, വർണ, ലിംഗ വ്യത്യാസം ഒന്നുമില്ല. അത്തരം വേർതിരിവുകളെല്ലാം അതിജീവിച്ച ഒരു ശുശ്രൂഷയാണ് യേശുവിൽ നാം കാണുന്നത്. വേർതിരിക്കപ്പെട്ട, വികലമാക്കപ്പെട്ട വ്യക്തിത്വങ്ങളായി ഇവരെ കാണുവാൻ യേശുവിന് സാധിച്ചില്ല. അതുകൊണ്ടാണ് യേശു എല്ലാവരെയും അംഗീകരിച്ചതും ആദരിച്ചതും. താൻ പാരമ്പര്യ വ്യവസ്ഥകളെ ലംഘിച്ചപ്പോൾ അതിനെ ഒരു ദൈവനിഷേധമായിട്ടല്ല, മറിച്ച് സൃഷ്ടിയുടെ

14. Mary J. Evans, *Woman in the Bible*, Charlisle: The Paternoster Press, 1983, p.19

ആരംഭത്തിലുണ്ടായിരുന്ന ആ അവസ്ഥ അന്വർത്ഥമാക്കുകയായിരുന്നു.

### യേശുവിന്റെ ശുശ്രൂഷാവേളയിൽ സ്ത്രീകൾ

യേശുവിന്റെ പരസ്യശുശ്രൂഷാ വേളയിൽ തന്നെ അനുഗമിച്ചവരുടെ കൂട്ടത്തിൽ സ്ത്രീകളുമുണ്ടായിരുന്നു. ലൂക്കോ. 8:1-3 വരെയുള്ള വാക്യത്തിൽ ഇത് രേഖപ്പെടുത്തിയിരിക്കുന്നു. അവർ മഗ്ദലക്കാരത്തി മറിയ, യോഹന്ന, ശൂശന്ന എന്നിവരായിരുന്നു. കൂടാതെ താൻ പ്രത്യേകമായി തെരഞ്ഞെടുത്ത ശിഷ്യന്മാർ പോലും പതറിപ്പോയ സാഹചര്യത്തിൽ കുരിശിന്റെ ചുവടുവരെയും അനുഗമിച്ചത് ഈ സ്ത്രീകളായിരുന്നു. എല്ലാ സുവിശേഷകരും ഇത് രേഖപ്പെടുത്തിയിട്ടുണ്ട്. അതിലുപരി പുനരുത്ഥാനത്തിന്റെ ആദ്യസാക്ഷികളും സ്ത്രീകളാണ്: മഗ്ദലക്കാരത്തി മറിയ (യോഹ. 20:1), മറ്റേ മറിയ (മത്താ. 28:1), ശലോമി (മർക്കോ. 16:1), യോഹന്നാന്റെയും യാക്കോബിന്റെയും അമ്മ മറിയ (ലൂക്കോ. 24:10) മാർത്തയും മറിയയും (ലൂക്കോ. 10, യോഹ. 11) എന്നിവരാണ് അവർ. മാർത്തയുടെയും മറിയയുടെയും ഭവനത്തിൽ യേശു മറിയയെ ന്യായപ്രമാണം പഠിപ്പിച്ചു. അതാകട്ടെ വ്യവസ്ഥാപിതമായ യഹൂദ പ്രമാണത്തെ മറികടന്നുകൊണ്ടുള്ള സ്ത്രീജന വിദ്യാഭ്യാസത്തിന്റെ തുടക്കം തന്നെയായിരുന്നു (ലൂക്കോ. 10:38 -42). അതോടൊപ്പം സംഭവവും, താൻ മശിഹാ ആണെന്ന് ശമര്യാക്കാരി സ്ത്രീക്ക് വെളിപ്പെടുത്തുന്നതും (യോഹ. 4:1-42), ക്രൂശീകരണത്തിനു മുമ്പ് കുഷ്ഠരോഗിയായിരുന്ന ശീമോന്റെ ഭവനത്തിൽ വച്ച് മറിയ പരിമള തൈലം കൊണ്ട് അഭിഷേകം ചെയ്യുന്നതും (മത്താ. 26:6-13; മർക്കോ. 14:3-9; ലൂക്കോ. 7:36-50; യോഹ. 12:1-8) യേശുവിന്റെ കാലത്ത് ഒരു യഹൂദ റബ്ബിയിൽ നിന്ന് യഹൂദന്മാർ പ്രതീക്ഷിക്കാത്ത കാര്യങ്ങളാണ്. മാത്രമല്ല യേശുവിൽ കൂടെ വ്യക്തമാകുന്ന ഒരു കാര്യം വിവിധ ആവശ്യങ്ങളുമായി തന്റെ അടുക്കൽ വന്ന എല്ലാ സ്ത്രീകളെയും യേശു സഹായിക്കുന്നു എന്നുള്ളതാണ്. ഉദാഹരണമായി ഗ്രീക്കു വംശജയായ ഒരു സ്ത്രീയുടെ പൈതലിന് സൗഖ്യം കൊടുക്കുന്നതും (മർക്കോ. 7:24-30; മത്താ. 15:21 -28), മത ആചാര പ്രകാരം ആശുദ്ധയായിരുന്ന സ്ത്രീയ്ക്ക് സൗഖ്യം നല്കുന്നതുമായ (മർക്കോ. 5:25-34) അനേക സംഭവങ്ങൾ പുതിയനിയമത്തിൽ വിവരിക്കുന്നുണ്ട്.

### യേശുവിന്റെ പഠിപ്പിക്കലുകളിൽ സ്ത്രീകൾ

വിവാഹം, വിവാഹമോചനം എന്നിവയെപ്പറ്റി പഠിപ്പിക്കുമ്പോഴും (മത്താ. 19: 3-12; മർക്കോ. 10:2-12) നൂതനമായ ഒരു അഭിപ്രായമാണ് യേശുവിനുണ്ടായിരുന്നത്. വിവാഹമോചനം പുരുഷന്മാർക്കു മാത്രം അനുവദനീയമായിരുന്ന ആ കാലത്ത്, യേശു അതിനെ സധൈര്യം എതിർക്കുന്നു.



തങ്ങളുടെ ഹൃദയകാഠിന്യം നിമിത്തം വിവാഹമോചനം അനുവദിച്ചു കൊടുത്ത മോശയുടെ ന്യായപ്രമാണത്തെ വിമർശിക്കുന്നു (മത്താ 19:8). പരസംഗം ഹേതുവായിട്ടല്ലാതെ ഭാര്യയെ ഉപേക്ഷിക്കുന്നവനെല്ലാം വ്യഭിചാരം ചെയ്യുന്നു എന്നും; പരസംഗത്താൽ ഉപേക്ഷിച്ചവളെ ആരെങ്കിലും വിവാഹം കഴിച്ചാൽ അവനും വ്യഭിചാരം ചെയ്യുന്നു എന്നും കർത്താവ് പഠിപ്പിക്കുന്നു (മത്താ. 5:32; ലൂക്കോ. 16:18). ചുരുക്കത്തിൽ പുരുഷനോ, സ്ത്രീയോ ആരായിരുന്നാലും ആദ്യവിവാഹം നിലനില്ക്കെ മറ്റൊരു വിവാഹം കഴിച്ചാൽ അത് കുറ്റകരമാണ് എന്ന് യേശു നിസ്സംശയം പ്രസ്താവിക്കുന്നു. ഇങ്ങനെയുള്ള ഒരു വിലയിരുത്തൽ മൂലം വിവാഹ ശുശ്രൂഷയുടെ പരിപാവനതയെ യേശു മുറുകെപ്പിടിക്കുന്നു. കർത്താവ് പറയുന്നു, വിവാഹം എന്നത് ദൈവത്താൽ സ്ഥാപിതമായതാണ് (ഉല്പ. 1:27). "അതുകൊണ്ട് പുരുഷൻ അപ്പനേയും അമ്മയേയും വിട്ടുപിരിഞ്ഞ് ഭാര്യയോട് പറ്റിച്ചേരും; അവർ ഏകദേഹമായിത്തീരും" എന്നാണ് ഉല്പത്തിയിൽ കാണുന്നത് (2:24). ആയതിനാൽ ദൈവീകബന്ധത്തെ അഴിക്കുവാൻ ആർക്കും അനുവാദമില്ല. അഥവാ മോശ അനുവദിച്ച പ്രകാരം വിവാഹ മോചനം നേടിയാൽ തന്നെയും ഭാര്യയും ഭർത്താവും ഒരേപോലെ കുറ്റക്കാരായിത്തീരും എന്ന് യേശു അസന്നിഗ്ദ്ധം പ്രസ്താവിക്കുന്നു.

### ഉപസംഹാരം

കർത്താവിന്റെ പരസ്യശുശ്രൂഷയുടെ കാലഘട്ടത്തിലെ യഹൂദ റബ്ബിമാരിൽ നിന്ന് തികച്ചും വ്യത്യസ്തനായ ഒരു റബ്ബിയെ യേശുവിൽ കാണാം. സകലരേയും ഉൾക്കൊണ്ട ആ ശുശ്രൂഷ പിതാവായ ദൈവത്തിന്റെ ഉദ്ദേശ്യത്തെ സഫലമാക്കുന്നതായിരുന്നു. സമൂഹത്തിൽ നിന്ന് പുറന്തള്ളപ്പെട്ട വെറും രണ്ടാംകിട വ്യക്തിത്വങ്ങളായി മാത്രം കണ്ടിരുന്ന സ്ത്രീകളെ, അന്നത്തെ ചിന്തയ്ക്ക് വിരുദ്ധമായി ഉൾക്കൊള്ളുവാനും അംഗീകരിക്കുവാനും ആദരിക്കുവാനും യേശുവിന് സാധിച്ചു. ലോകം മനോഹരമാകുന്നത് അന്യോന്യമുള്ള സ്നേഹബന്ധത്തിൽ കൂടെയാണ്, അന്യോന്യം അംഗീകരിക്കുന്നതിൽ കൂടെയാണ്. ഈ രീതി നിലനില്ക്കണമെങ്കിൽ ദൈവസൃഷ്ടിയായ 'മനുഷ്യൻ' അന്യോന്യം ആദരിക്കണം, അംഗീകരിക്കണം. ഇതാണ് യേശു പഠിപ്പിച്ചത്.

ഇന്നത്തെ ഈ സാഹചര്യത്തിൽ ഒരു ക്രിസ്തു കേന്ദ്രീകൃത ജീവിത ശൈലി രൂപപ്പെടുത്തുവാൻ നമുക്ക് സാധിക്കുമോ? കർത്താവ് കാട്ടിത്തന്ന മാർഗ്ഗത്തിലൂടെ സഞ്ചരിക്കുവാൻ നമുക്ക് സാധിക്കുമോ? ഇന്നത്തെ ക്രിസ്തീയ സമൂഹം ക്രിസ്തുവിന്റെ ഈ സമീപനത്തിൽ നിന്ന് പാഠങ്ങൾ ഉൾക്കൊള്ളേണ്ടിയിരിക്കുന്നു.

### അദ്ധ്യായം ഒന്ന്

# കർത്താവിനെ അനുഗമിച്ച സ്ത്രീകൾ

## (ലൂക്കോസ് 8:1-3)

**ആമുഖം**

ലൂക്കോസ് മാത്രം രേഖപ്പെടുത്തിയിരിക്കുന്ന ഒരു ഭാഗമാണിത്. തുറസ്സായ സ്ഥലത്ത് വച്ച് അന്യസ്ത്രീകളോട് യഹൂദ റബ്ബിമാർ സംസാരിക്കുന്നത് പാപമായി കരുതിയിരുന്നു. ആരാധനയിൽ സംബന്ധിക്കുവാൻ മാത്രമേ സ്ത്രീകളെ അനുവദിച്ചിരുന്നുള്ളു. ന്യായപ്രമാണം പഠിക്കുന്നത് സ്ത്രീകൾക്ക് അനുയോജ്യമല്ല എന്ന് യഹൂദ റബ്ബിമാർ കരുതിയിരുന്നു. സ്ത്രീകളോട് സംസാരിച്ചാൽ ഒരു പക്ഷേ അത് ദുർമാർഗ ജീവിതത്തിന് പ്രേരകമാകും എന്ന് വിശ്വസിച്ച റബ്ബിമാർ പരസ്യമായി സ്ത്രീകളോട് സംസാരിച്ചിരുന്നില്ല.[1]

എന്നാൽ ഇതിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒരു സമീപനമാണ് യേശുവിൽ നാം ദർശിക്കുന്നത്. ലൂക്കോസ് വളരെ മനോഹരമായി അവതരിപ്പിക്കുന്ന ഈ ഭാഗം വളരെ ശ്രദ്ധയാകർഷിക്കുന്ന ഒന്നാണ്. "അനന്തരം അവൻ ദൈവരാജ്യം പ്രസംഗിച്ചും സുവിശേഷിച്ചും കൊണ്ടു പട്ടണം തോറും സഞ്ചരിച്ചു. അവനോടു കൂടെ പന്തിരുവരും അവൻ ദുരാത്മാക്കളേയും വ്യാധികളേയും നീക്കി സൗഖ്യം വരുത്തിയ ചില സ്ത്രീകളും ഏഴ് ഭൂതങ്ങൾ വിട്ടുപോയ മഗ്ദലക്കാരത്തി മറിയയും ഹെരോദാവിന്റെ കാര്യവിചാരകനായ കൂസയുടെ ഭാര്യ യോഹന്നയും ശൂശന്നയും തങ്ങളുടെ വസ്തുവക കൊണ്ട് അവർക്കു ശുശ്രൂഷ ചെയ്തുപോന്ന മറ്റു പല സ്ത്രീകളും ഉണ്ടായിരുന്നു." തന്റെ പരസ്യശുശ്രൂഷയിൽ ചില സ്ത്രീകൾ യേശുവിനെ അനുഗമിച്ചു, അവന് ശുശ്രൂഷ ചെയ്തുപോന്നു എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ദൈവരാജ്യപ്രഘോഷണവും സുവിശേഷവുമാണ് കർത്താവിന്റെ ദൗത്യമെന്ന് ഇവിടെ വ്യക്തമാക്കുന്നുണ്ട്. ദൈവരാജ്യം ഭൂമിയിൽ സ്ഥാപിതമാക്കുകയാണല്ലോ

1. James B. Hurley, Man and Woman in Biblical Perspective, p. 90.



കർത്താവിന്റെ പരസ്യശുശ്രൂഷയുടെ ലക്ഷ്യം. ദൈവരാജ്യത്തിന്റെ ദൗത്യനിർവ്വഹണത്തിൽ തന്നെ അനുഗമിക്കുവാൻ സ്ത്രീകളെ യേശു അനുവദിച്ചു. അത് അന്നത്തെ സാഹചര്യത്തിൽ വളരെ അത്ഭുതാവഹമാണ്. എന്നാൽ പന്ത്രണ്ട് ശിഷ്യന്മാരുടെ കൂട്ടത്തിൽ ഇവരെ ഉൾപ്പെടുത്തുന്നില്ല (മത്തായി. 10:1-4). ലൂക്കോ. 10:1 ൽ കർത്താവ് എഴുപത് പേരെ തെരഞ്ഞെടുക്കുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. ഈ രണ്ടു ഭാഗത്തും സ്ത്രീകൾക്ക് പ്രാതിനിധ്യം നല്കി കാണുന്നില്ല. അപ്പോൾ ന്യായമായ ഒരു ചോദ്യം ഉയരുന്നു. കർത്താവിനോടൊപ്പം സഞ്ചരിച്ച സ്ത്രീകളെ 12 അപ്പോസ്തലന്മാരുടെയോ 70 അറിയിപ്പുകാരുടെയോ ഗണത്തിൽ എന്തുകൊണ്ട് ഉൾപ്പെടുത്തിയില്ല? വെറും അനുഗമിച്ചവർ എന്ന പദവി മാത്രമേ അവർക്ക് ഉള്ളോ? ലൂക്കോസ് എന്തിനാണ് ഇവർക്കു പ്രാധാന്യം നല്കുന്നത് എന്ന ചോദ്യവും അപ്പോസ്തലൻ, ശിഷ്യൻ എന്നിവയുടെ നിർവ്വചനമെന്താണെന്നും അന്വേഷിക്കേണ്ടിയിരിക്കുന്നു.

**ശിഷ്യന്മാർ**

Manthano എന്ന ഗ്രീക്ക് വാക്കിൽ നിന്നും ഉടലെടുത്ത mathetes എന്ന പദമാണ് ശിഷ്യൻ എന്ന വാക്കിന് ഉപയോഗിച്ചിരിക്കുന്നത്. ഇതിന്റെ അർത്ഥം വിദ്യാർത്ഥി എന്നാണ്.[2] എപ്പോഴും ഒരു റബ്ബിയിൽ നിന്ന് പഠിക്കുവാനായി ശിഷ്യന്മാർ ഉണ്ടായിരുന്നു. ഇത് യഹൂദ റബ്ബിമാരുടെ ഒരു പ്രത്യേകത ആയിരുന്നു. യേശുവും ഒരു റബ്ബിയായിട്ടാണ് അറിയപ്പെട്ടിരുന്നത്[3] (മർക്കോ. 9:5;11:21). അതുകൊണ്ട് യേശുവിൽ നിന്ന് പഠിക്കുവാനായിട്ട് എപ്പോഴും ആളുകൾ അവനെ അനുഗമിച്ചിരുന്നു.

എന്നാൽ യേശുവുമായി ബന്ധിച്ച് 'ശിഷ്യന്മാർ' എന്ന പദത്തിന് കുറേക്കൂടെ അർത്ഥവ്യാപ്തിയുണ്ട്. കർത്താവ് അവരെ തെരഞ്ഞെടുക്കുക ആയിരുന്നു (മർക്കോ. 1:16-20). അവർ ആ വിളി സ്വീകരിച്ചു. കർത്താവുമായി വ്യക്തിപരമായ ബന്ധം പുലർത്തി. കർത്താവിനോടു കൂടെ സഞ്ചരിച്ച അവർ കർത്താവിനോടു കൂടെ ഭക്ഷിച്ചു വസിച്ചു. അവൻ അവരെ പ്രാർത്ഥിക്കുവാനും പഠിപ്പിച്ചു (ലൂക്കോ. 11:1). ഇതൊക്കെ പ്രത്യേക ദൗത്യത്തിന് വേണ്ടിയായിരുന്നു. ദൈവരാജ്യം പ്രസംഗിപ്പാനും, രോഗികൾക്ക് സൗഖ്യം വരുത്തുവാനും, ഭൂതങ്ങളെ പുറത്താക്കുവാനും അവരെ നിയോഗിച്ചു എന്ന് മർക്കോ. 6:7-13 വരെയും ഇതരസുവിശേഷങ്ങളിലും കാണുന്നു. യേശുവിൽ നിന്ന് വ്യക്തമായ വിളികേട്ട ഇവരെ കർത്താവ് ദൗത്യനിർവ്വഹണത്തിനായി അയക്കുന്നു. ഇവർ പിന്നീട് 'അപ്പോസ്തലന്മാർ' എന്ന പേരിൽ അറിയപ്പെട്ടു. എന്നാൽ 'ശിഷ്യർ' എന്നതിന്റെ വിശാലാർത്ഥം എടുത്താൽ അരിമത്യയിലെ യോസഫിനെ (യോഹ. 19:38) യേശുവിന്റെ ശിഷ്യനായിട്ടാണ് പരാമർശിക്കുന്നത്.

ലൂക്കോസ്. 10:1-16 വരെയും 70 പേർ ശിഷ്യന്മാരായിട്ടാണ് ചിത്രീകരിച്ചിരിക്കുന്നത്. ഇക്കൂട്ടത്തിൽ സ്ത്രീകൾ കണ്ടേക്കാം. എന്നാൽ ലൂക്കോ. 8:1-3; മർക്കോ. 15:40,41 എന്നീ വാക്യങ്ങളിൽ യേശുവിനെ 'അനുഗമിച്ച സ്ത്രീകൾ' എന്നാണ് പറഞ്ഞിരിക്കുന്നത്.

എന്നാൽ യേശുവിനെ ക്രൂശോളം പരസ്യശുശ്രൂഷയിൽ അനുഗമിച്ച, പുനരുത്ഥാനത്തിന്റെ ആദ്യസാക്ഷികളായ സ്ത്രീകളെ വെറും 'യേശുവിനെ അനുഗമിച്ചവർ' എന്ന തലക്കെട്ടിൽ മാത്രമേ നമുക്ക് കാണുവാൻ സാധിക്കുകയുള്ളോ? അവർ അതിലൊക്കെ ഉപരിയല്ലേ? അപ്പോ. 9:36 ൽ ഒരു 'ശിഷ്യയെ'പ്പറ്റി രേഖപ്പെടുത്തിയിരിക്കുന്നു:[4] "യോപ്പയിൽ പേടമാൻ എന്നർത്ഥമുള്ള തബീഥാ എന്ന് പേരുള്ളോരു ശിഷ്യ ഉണ്ടായിരുന്നു; അവൾ വളരെ സൽപ്രവൃത്തികളും ധർമ്മങ്ങളും ചെയ്തുപോന്നവളായിരുന്നു". ഇവിടെ തബീഥയെ 'ശിഷ്യ' എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. അങ്ങനെയെങ്കിൽ ആദിമസഭയിൽ 'ശിഷ്യകൾ' ഉണ്ടായിരുന്നു എന്ന് വ്യക്തമാണ്. പിന്നെ എന്തുകൊണ്ട് സുവിശേഷ കർത്താക്കൾ സ്ത്രീകളെ ശിഷ്യന്മാരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിയില്ല? പരസ്യശുശ്രൂഷയിലെ അനുധാവനവും പാദാന്തികത്തിലിരുന്നുള്ള പഠനവും സ്ത്രീകൾക്ക് കർത്താവിൽ നിന്ന് ലഭിച്ചിട്ടുണ്ട്. കൂടാതെ ക്രൂശിന്റെ അരികോളമുള്ള അവരുടെ ഭക്തിയും പുനരുത്ഥാനത്തിന്റെ മഹത്തായ സാക്ഷ്യവും തെരഞ്ഞെടുക്കപ്പെട്ട ശിഷ്യന്മാർക്ക് ലഭിക്കാത്ത അനുഗ്രഹമാണ്. അതുകൊണ്ടു തന്നെ തെരഞ്ഞെടുക്കപ്പെട്ട ശിഷ്യന്മാരേക്കാൾ സ്ത്രീകളാണ് ദൈവരാജ്യമർമ്മം കർത്താവിൽനിന്ന് ഉൾക്കൊണ്ടതെന്ന് പറയുന്നതിനും സാധിക്കും. അങ്ങനെയെങ്കിൽ ഈ സ്ത്രീകളും 'ശിഷ്യകൾ' എന്ന പദത്തിന് തീർച്ചയായും അർഹരാണ്.

### അപ്പോസ്തലന്മാർ

Apostello എന്ന ഗ്രീക്കു വാക്കിൽനിന്നാണ് ഉത്ഭവം. ഇതിന്റെ അർത്ഥം 'അയക്കുക' എന്നതാണ്. കർത്താവിന്റെ വിളി കേട്ടവരാണ് അപ്പോസ്തലന്മാർ. ലൂക്കോ. 6:13 ൽ പറയുന്നു, "നേരം വെളുത്തപ്പോൾ അവൻ ശിഷ്യന്മാരെ അടുക്കെ വിളിച്ചു, അവരിൽ 12 പേരെ തെരഞ്ഞെടുത്തു. അവർക്കു അപ്പൊസ്തലന്മാർ എന്നും പേർ വിളിച്ചു." ഈ ഒരു ചിന്ത തന്നെ പൗലോസിന്റെ ലേഖനങ്ങളിലും കാണുന്നുണ്ട്. ഗലാ. 1:17,19; 1കൊരി. 9:5 ഇവിടെയെല്ലാം യേശുവിന്റെ ശിഷ്യന്മാരെയാണ് അപ്പൊ

2. Avery Dulles, "Discipleship in Mircea Eliade (ed), The Encyclopedia of Religion, vol. 3, NewYork: Macmillan Publishing Company, 1987, p. 362.
3. Don Fleming, The Bible knowledge Dictionary, U. S. A.: Pilot Books, 1990. p. 97.



സ്തലന്മാർ എന്ന് വിളിക്കുന്നത്. എന്നാൽ ക്രമേണ 'അപ്പൊസ്തലന്മാർ' എന്ന ശീർഷകം ഉയിർത്തെഴുന്നേറ്റ കർത്താവ് പ്രത്യക്ഷപ്പെട്ട എല്ലാവർക്കും ഉപയോഗിക്കുവാൻ തുടങ്ങി[5] (ഉദാ. 1 കൊരി. 9:1;15:3-8). 1 കൊരി. 15:3-8 വരെയുള്ള വാക്യങ്ങളിൽ മറ്റൊരു രീതിയിലാണ് ഇത് ഉപയോഗിച്ചിരിക്കുന്നത്. 1 കൊരി. 15:5 ൽ "കേഫാവിനും പിന്നെ പന്തിരുവർക്കും പ്രത്യക്ഷനായി" എന്നും 7-ാം വാക്യത്തിൽ "അനന്തരം അവൻ യാക്കോബിനും പിന്നെ അപ്പൊസ്തലന്മാർക്കും എല്ലാവർക്കും പ്രത്യക്ഷനായി" എന്നും എഴുതിയിരിക്കുന്നു. എന്നാൽ ഇവിടെയെല്ലാം ഒരു കാര്യം വ്യക്തമാണ്. തെരഞ്ഞെടുത്ത 12 ശിഷ്യന്മാരാണ് അപ്പൊസ്തലന്മാർ എന്ന് പൊതുവെ അറിയപ്പെടുന്നത്. എന്നാൽ 15:6 ൽ "അനന്തരം അവൻ അഞ്ഞൂറിൽ അധികം സഹോദരന്മാർക്കു പ്രത്യക്ഷനായി" എന്നും വായിക്കുന്നു. അപ്പോൾ 1 കൊരി. 15:5,6,7 എന്നീ വാക്യങ്ങളിൽ ഒരു കാര്യം കൂടെ വെളിവാകുന്നു. അപ്പൊസ്തലന്മാർ അല്ലാത്തവർക്കും യേശു ഉയിർത്തെഴുന്നേറ്റ ശേഷം പ്രത്യക്ഷനായിട്ടുണ്ട്.[6] അങ്ങനെയെങ്കിൽ ഉയിർത്തെഴുന്നേറ്റ യേശുവിനെ പ്രത്യക്ഷത്തിൽ കണ്ടവർക്കെല്ലാം 'അപ്പൊസ്തലന്മാർ' എന്ന് നാമകരണം ചെയ്യരുതോ? അങ്ങനെ ആയാൽ അപ്പൊസ്തലൻ എന്ന വാക്കിന്റെ അർത്ഥത്തിന് പ്രാധാന്യമില്ലാതെവരും. ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ ദൃക്സാക്ഷികളെയെല്ലാം തന്റെ ദൗത്യത്തിനായി അയക്കുന്നുണ്ടോ എന്ന് അറിയുവാൻ വ്യക്തമായ തെളിവുകളില്ല.

എന്നാൽ ഇവിടെ മറ്റൊരു കാര്യം ഏറെ പ്രസക്തമാണ്. ക്രിസ്തു ഉയിർത്തെഴുന്നേറ്റ ശേഷം ആദ്യം പ്രത്യക്ഷനാകുന്നത് സ്ത്രീകൾക്കാണ്. ക്രിസ്തു ഉയിർത്തെഴുന്നേറ്റ സുവിശേഷം അറിയിച്ചതും, മറ്റു ശിഷ്യന്മാരെ അറിയിക്കുന്നതിന് അയക്കപ്പെട്ടതും സ്ത്രീകൾ ആയിരുന്നു. ഇത് പലപ്പോഴും സൗകര്യപൂർവ്വം വിസ്മരിക്കുന്ന ഒരു വസ്തുതയാണ്. ഈ സ്ത്രീകളും ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ പ്രത്യക്ഷത ദർശിച്ചു, തന്നെയുമല്ല ആ സുവിശേഷം ശിഷ്യന്മാരെ അറിയിക്കുവാൻ അയക്കപ്പെട്ടു. അങ്ങനെയെങ്കിൽ ആ അയക്കപ്പെട്ട സ്ത്രീകളും അപ്പൊസ്തലന്മാർ എന്ന പേരിന് അർഹരാണ്.

ശിഷ്യന്മാരുടെ കൂട്ടത്തിലും അപ്പൊസ്തലന്മാരുടെ കൂട്ടത്തിലും സ്ത്രീകളെ കാണുന്നില്ല. എന്നാൽ ഒരു കാര്യം വ്യക്തമാണ്, കർത്താവിനോടൊപ്പം സഞ്ചരിച്ച, കർത്താവിൽ നിന്ന് പഠിച്ച 'അടുത്ത സുഹൃദ്‌വലയ'ത്തിൽ സ്ത്രീകൾ ഉണ്ടായിരുന്നു. യഹൂദ പാരമ്പര്യമനു

4. Avery Dulles, "Discipleship" in Mircea Eliade (ed), *The Encyclopedia of Religions,* Vol. 3, p. 362.

സരിച്ച് അത് ഒരു വലിയ കാര്യമാണ്. തന്നെയുമല്ല, ഒരു പ്രത്യേക ദൗത്യത്തിനായി വേർതിരിക്കപ്പെട്ട ശിഷ്യന്മാർ ഒഴിച്ച് തന്നെ അനുഗമിച്ച ആരിലും ഒരു വ്യത്യാസവും യേശു കാണുന്നില്ല. കർത്താവിൽ സമാഗതമായ ദൈവരാജ്യത്തിലേക്കുള്ള ക്ഷണം സ്വീകരിക്കുവാൻ എല്ലാവരും യോഗ്യരാണ് എന്ന് യേശു പഠിപ്പിക്കുന്നു. മത്താ. 12:50 ൽ ഇപ്രകാരം വായിക്കുന്നു "സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവൻ എന്റെ സഹോദരനും സഹോദരിയും അമ്മയും ആകുന്നു". മർക്കോ. 15:41 ലും ഈ സ്ത്രീകളെപ്പറ്റി പരാമർശമുണ്ട് (ലൂക്കോ. 8:1-3).

## ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്ന മഹതികൾ

പന്തിരുവരോടൊപ്പം ചില സ്ത്രീകൾ അവനെ അനുഗമിച്ചിരുന്നു എന്ന് വേദപുസ്തകം സാക്ഷിക്കുന്നു. തന്നെയുമല്ല വിവിധ രീതിയിലുള്ള ശുശ്രൂഷ അവർ ചെയ്തുപോന്നു. അതിനുള്ള കാരണമെന്താണ്? മതപരമായും സാമൂഹ്യമായും പാരതന്ത്ര്യം അനുഭവിച്ചിരുന്ന അവർ യേശുവിൽ സ്വാതന്ത്ര്യം നല്കുന്ന ഒരു ഗുരുവിനെ കാണുന്നു. കൂടാതെ അവരുടെ പാപങ്ങളിൽ നിന്നും മറ്റ് ശാരീരിക പീഢയിൽ നിന്നും ഉള്ള വിടുതലും യേശുവിൽ കൂടെ ലഭ്യമാകുന്നു. ഇവ രണ്ടും കൂടെ ആയപ്പോൾ അന്ന് നിലവിലുണ്ടായിരുന്ന പാരമ്പര്യങ്ങളെ അതിജീവിച്ച് അവർ യേശുവിനെ അനുഗമിച്ചു.

പ്രധാന്യമർഹിക്കുന്ന മറ്റൊരു കാര്യം പല തുറകളിൽപ്പെട്ട സ്ത്രീകൾ യേശുവിനെ അനുഗമിച്ചിരുന്നു എന്നതാണ്. മഗ്ദലക്കാരത്തി മറിയ, ഹെരോദാവിന്റെ കാര്യവിചാരകനായ കൂസയുടെ ഭാര്യ യോഹന്ന, ശൂശന്ന തുടങ്ങിയവർ അതിനുദാഹരണമാണ്. ഇവർ സമൂഹത്തിലെ പല തട്ടുകളിലുള്ളവരായിരുന്നു. യോഹന്നയെപ്പോലെ സമൂഹത്തിൽ ഉന്നത സ്ഥാനം വഹിച്ചിരുന്നവരും എന്നാൽ തീരെ താഴ്ന്ന രീതിയിൽ ജീവിച്ചിരുന്നവരും ഉണ്ടായിരുന്നു. ഇവരെയെല്ലാം ഉൾക്കൊണ്ടു എന്നതായിരുന്നു യേശുവിന്റെ പ്രത്യേകത.

### മഗ്ദലക്കാരത്തി മറിയ

ഏഴ് ഭൂതങ്ങൾ പുറത്താക്കപ്പെട്ട മറിയ എന്ന വിശേഷണമാണ് ഇവിടെ മഗ്ദലക്കാരത്തി മറിയയ്ക്ക് കൊടുത്തിരിക്കുന്നത്. എല്ലാ സുവിശേഷകന്മാരും രേഖപ്പെടുത്തിയിരിക്കുന്ന ഒരു നാമമാണ് ഇത്. പല രീതിയിൽ മഗ്ദലക്കാരി മറിയ സുവിശേഷങ്ങളിലെ ഒരു പ്രധാന കഥാപാത്രമാണ്. പുനരുത്ഥാനത്തിന്റെ ആദ്യ സാക്ഷി എന്ന നിലയിലും ഇവൾ പ്രാധാന്യം അർഹിക്കുന്നു.[7]

5. Hans Dieter Betz, "Apostles" in Mircea Eliade (ed), *The Encyclopedia of Religions*, p. 357.
6. Hans Dieter Betz, "Apostles" in Mircea Eliade (ed), *The Encyclopedia of Religions*, p. 357.



### യോഹന്ന

ഈ പേരിന്റെ അർത്ഥം "യഹോവ കരുണ കാണിച്ചിരിക്കുന്നു" എന്നാണ്.[8] ഹെരോദാവിന്റെ കാര്യവിചാരകനായ കൂസയുടെ ഭാര്യ യോഹന്ന എന്ന ഒരു കാര്യം മാത്രമേ കുടുംബപശ്ചാത്തലമായി രേഖപ്പെടുത്തിയിട്ടുള്ളു. ഇവൾ സമൂഹത്തിൽ ഉന്നതസ്ഥാനം അലങ്കരിച്ചിരുന്നു. എന്നാൽ ലൂക്കോസ് 8:3 ൽ "ഹെരോദാവിന്റെ കാര്യവിചാരകനായ കൂസയുടെ ഭാര്യ യോഹന്നയും, ശൂശന്നയും തങ്ങളുടെ വസ്തുവക കൊണ്ട് ശുശ്രൂഷ ചെയ്തുപോന്ന മറ്റുപല സ്ത്രീകളും ഉണ്ടായിരുന്നു" എന്ന് കാണുന്നു. എന്നാൽ എന്തെങ്കിലും ശാരീരികവ്യഥ അനുഭവിച്ചിരുന്ന സ്ത്രീയാണോ യോഹന്ന എന്ന് പറയുന്നില്ല. എങ്കിലും ഈ മാന്യസ്ത്രീ കർത്താവിനെ അനുഗമിച്ചിരുന്നു. കാരണം വ്യക്തമല്ല എങ്കിലും കർത്താവിനെയും ശിഷ്യന്മാരെയും തന്റെ വസ്തുവകകൊണ്ട് ശുശ്രൂഷിച്ചിരുന്നു. കർത്താവിൽനിന്ന് എന്തെങ്കിലും 'നന്മ' അവൾ അനുഭവിച്ചിരുന്നിരിക്കാം; അതിന്റെ നന്ദിസൂചകമായിട്ടാകാം യോഹന്നയുടെ ഈ രീതിയിലുള്ള പ്രതികരണം.

ലൂക്കോ. 23:55,56 ൽ "ഗലീലയിൽ നിന്ന് അവനോടു കൂടെ പോന്ന സ്ത്രീകളും പിന്നാലെ ചെന്നു കല്ലറയും അവന്റെ ശരീരം വെച്ച വിധവും കണ്ടിട്ടു മടങ്ങിപ്പോയി സുഗന്ധവർഗ്ഗവും പരിമളതൈലവും ഒരുക്കി" എന്നു കാണാം. ഇവിടെ പരാമർശിച്ചിരിക്കുന്ന സ്ത്രീകളുടെ കൂട്ടത്തിലും യോഹന്ന ഉണ്ടായിരിക്കാം. തന്നെയുമല്ല ഉയിർത്തെഴുന്നേറ്റ കർത്താവ് ആദ്യം പ്രത്യക്ഷനാകുന്ന സ്ത്രീകളുടെ കൂട്ടത്തിലും യോഹന്ന ഉണ്ട് (ലൂക്കോ. 24:1-10).

കർത്താവിന്റെ പക്കൽ നിന്ന് 'രക്ഷ' അനുഭവിച്ച ഈ സ്ത്രീ നന്ദി പ്രകടിപ്പിച്ച വഴി യേശു അംഗീകരിക്കുന്നു. തന്റെ ഉയിർത്തെഴുന്നേല്പിന്റെ ആദ്യസാക്ഷിയാക്കി അതിലൂടെ കർത്താവ് അവളുടെ ജീവിതം ധന്യമാക്കി.

### ശൂശന്ന

ലൂക്കോ. 8:2,3 വാക്യങ്ങളിലല്ലാതെ മറ്റെങ്ങും പരാമർശമില്ല. കർത്താ

വിനെ അനുഗമിച്ച കൂട്ടത്തിൽ ഈ സ്ത്രീയും ഉൾപ്പെടുന്നു. നന്ദി സൂചകമായി അവൾ യേശുവിനെ അനുഗമിച്ചു. യേശുവിനും ശിഷ്യന്മാർക്കും ശുശ്രൂഷ ചെയ്തു.

ശൂശന്ന എന്ന വാക്കിന്റെ അർത്ഥം 'ഒരു വെളുത്ത ലില്ലി'[9] എന്നാണ്. 'ശൂശാന'ച്ചെടി, പൂവ് എന്നൊക്കെ പരാമർശമുണ്ട്.

**ഉപസംഹാരം**

തന്നെ അനുഗമിച്ച സ്ത്രീകൾക്ക് ഔദ്യോഗിക പദവി യാതൊന്നുമില്ലായിരുന്നു. അവർ സ്വമേധയാ ചെയ്ത ശുശ്രൂഷകൾ, തന്റേയും 12 ശിഷ്യന്മാരുടെയും പ്രയോജനത്തിനായിരുന്നു എന്ന് യേശു അംഗീകരിക്കുന്നു. ലൂക്കോസ് ഉപയോഗിച്ചിരിക്കുന്ന 'ശുശ്രൂഷ' എന്ന വാക്ക് പുതിയനിയമത്തിൽ പല രീതിയിൽ ഉപയോഗിച്ചിട്ടുള്ളതാണ്. *Diakonos* എന്ന ഗ്രീക്കുപദം 'മിനിസ്റ്റർ' 'സെർവെന്റ്', 'ഡീക്കൻ' എന്നീ രീതികളിലൊക്കെ ഉപയോഗിച്ചിരിക്കുന്നു. ഇവിടെ തന്നെയും ശിഷ്യന്മാരേയും ശുശ്രൂഷിച്ച ഈ സ്ത്രീകളെപ്പറ്റി പറയുമ്പോഴും ഈ പദം തന്നെയാണ് ഉപയോഗിച്ചിരിക്കുന്നത്.

ചുരുക്കത്തിൽ യേശുവിന് പുരുഷന്മാരുടെ അടുത്ത സുഹൃദ്‌വലയം ഉണ്ടായിരുന്നതുപോലെ സ്ത്രീകളുടെ സുഹൃദ്സംഘവും ഉണ്ടായിരുന്നു. ഔദ്യോഗികമായി അവർ ശിഷ്യഗണത്തിൽ ഇല്ലായിരുന്നു. എങ്കിലും യേശു അവർക്ക് അവരുടെ പാപങ്ങളിൽ നിന്ന്, ശാരീരിക വ്യഥകളിൽ നിന്ന്, സാമൂഹിക ഒറ്റപ്പെടുത്തലുകളിൽ നിന്ന് മോചനം കൊടുത്ത് അവരെ സ്നേഹിച്ച് അംഗീകരിച്ചു. തന്നെയുമല്ല പുനരുത്ഥാനത്തിന്റെ ആദ്യസാക്ഷികളായതും ക്രിസ്തു ഉയിർത്തെഴുന്നേറ്റിരിക്കുന്നു എന്ന ദൂത് ശിഷ്യന്മാരെ അറിയിച്ചതും സ്ത്രീകളാണ്.

എന്നാൽ എന്തുകൊണ്ട് ഇവരെ ശിഷ്യരായിട്ടും അപ്പൊസ്തലരായിട്ടും സുവിശേഷകർ രേഖപ്പെടുത്തുന്നില്ല? അങ്ങനെ ഒരംഗീകാരം ലഭിച്ചിട്ടില്ല എന്ന കാരണത്താൽ സ്ത്രീകളെ ഇന്നും സഭകൾ ഒറ്റപ്പെടുത്തുന്നു. സ്ത്രീകളെ യേശു ദർശിച്ച കണ്ണുകളാൽ ദർശിക്കുവാൻ സഭക്കും സമൂഹത്തിനും സാധിക്കേണ്ടതാണ്.

7. വിശദമായ പഠനം അടുത്ത അദ്ധ്യായത്തിൽ.
8. Herbert Lockyer, *All the Women of the Bible*, Grand Rapids, Michigan: Zondervan, Publ. House, 1967, p. 78.



9. Herbert Lockyer, *All the Women of the Bible*, p. 162.

## അദ്ധ്യായം രണ്ട്

# മാർത്തയും മറിയയും

മാർത്തയും മറിയയും സുവിശേഷങ്ങളിൽ വളരെ പ്രാധാന്യം അർഹിക്കുന്ന രണ്ട് വ്യക്തികളാണ്. അവർ കർത്താവിനോട് കൂടെ സഞ്ചരിച്ച സ്ത്രീകളുടെ (ലൂക്കോ. 8:13) കൂട്ടത്തിൽ ഇല്ല എങ്കിലും തന്റെ പരസ്യ ശുശ്രൂഷയിൽ ഏറെ പ്രാധാന്യമർഹിക്കുന്ന രണ്ടു വ്യക്തിത്വങ്ങളാണ്. പ്രധാനമായും മൂന്ന് ഭാഗങ്ങളിലാണ് ഇവർ എങ്ങനെ ക്രിസ്തുവിന്റെ ശുശ്രൂഷയിൽ ഭാഗഭാക്കുകളായി എന്ന് രേഖപ്പെടുത്തിയിരിക്കുന്നത്.

ലൂക്കോ. 10:38-42 ൽ മാർത്തയും മറിയയും രണ്ട് വ്യത്യസ്ത സ്വഭാവത്തിനുടമകളായി ചിത്രീകരിച്ചിരിക്കുന്നു.

യോഹ. 11:1-44 ലാകട്ടെ ലാസറിന്റെ മരണവും അതിനുശേഷമുള്ള സംഭവവും വിവരിക്കുന്നു.

യോഹ. 12:1-11 ൽ പരിമളതൈലം കൊണ്ട് യേശുവിന്റെ പാദം കഴുകുന്ന മറിയയെയും കാണാം.

### ഭവനവും പഠനവും (ലൂക്കോ 10:38-42)

യോഹ. 11:1 ൽ മാർത്തയുടെയും മറിയയുടെയും ഭവനം ബഥാന്യ എന്ന ഗ്രാമത്തിലായിരുന്നു എന്ന് സൂചിപ്പിക്കുന്നു. യേശു ഏറെ സ്നേഹിച്ച ഒരു ഭവനമായിരുന്നു അത്. തിരക്കേറിയ ജീവിതത്തിൽ വിശ്രമത്തിനും ഏകാന്തതയ്ക്കുമായി യേശു ഈ ഭവനം ഉപയോഗിച്ചിരുന്നിരിക്കാം. ബഥാന്യ എന്ന ഗ്രാമം യെറുശലേമിന്നടുത്തുള്ള ഒലീവ് മലയുടെ കിഴക്കൻ ചരിവിലാണ് സ്ഥിതിചെയ്യുന്നത്.[1] യോഹ. 12:1 ലും യേശു പെസഹയ്ക്കു ആറു ദിവസം മുമ്പ് ലാസർ പാർത്ത ബഥാന്യയിലേക്ക് വന്നു എന്ന് എഴുതിയിരിക്കുന്നു.

ലൂക്കോ. 10:38-42 വരെയുള്ള ഭാഗത്ത് രണ്ട് സഹോദരിമാരെയാണ് ചിത്രീകരിച്ചിരിക്കുന്നത്. യേശുവിനെ സല്ക്കരിക്കുവാനായി ജോലി

1. J. N. Birdsall, 'Bethany' in J. D. Douglas, N. Hillyer and et. al. *New Bible Dictionary*, England: Intervarsity Press, 1962, p. 132.



ചെയ്തു കുഴങ്ങിയ മാർത്തയും, യേശുവിന്റെ പാദപീഠത്തിലിരുന്ന് പഠിക്കുന്ന മറിയയും. മാർത്ത തന്റെ സഹോദരി മറിയയുടെ നിസഹകരണത്തിൽ പരിഭവിക്കുന്നു. എന്നാൽ യേശുവിന്റെ സമീപനം തികച്ചും വ്യത്യസ്തമാണ്.

മറിയയുടെ പ്രവർത്തി അന്നത്തെ സാഹചര്യമനുസരിച്ച് അപലപനീയമാണെങ്കിലും യേശു അവളെ പ്രശംസിക്കുന്നു. തൽസമയം യേശു മാർത്തയെ കുറ്റപ്പെടുത്തുകയല്ല, മറിച്ച് തന്നെ ശുശ്രൂഷിക്കാനാഗ്രഹിക്കുന്നവർ തന്നിൽ നിന്നു പഠിക്കണം എന്ന് ഓർമ്മിപ്പിക്കുന്നു.

അന്നത്തെ സമൂഹം അനുവദിക്കാത്ത കാര്യമാണ് യേശു എന്ന റബ്ബിയിൽനിന്ന് മറിയയ്ക്ക് ലഭിക്കുന്നത്. സിനഗോഗുകളിൽ ആരാധനയ്ക്കു പങ്കെടുക്കാൻ മാത്രമേ സ്ത്രീകൾക്ക് അനുവാദമുണ്ടായിരുന്നുള്ളു. ഭർത്താക്കന്മാരോ, പ്രഭുക്കന്മാരോ റബ്ബികളായിട്ടുണ്ടെങ്കിൽ മാത്രമേ അവൾക്ക് ന്യായപ്രമാണം പഠിക്കുവാനുള്ള അധികാരം ഉണ്ടായിരുന്നുള്ളു.[2] തന്നെയുമല്ല ഒരു റബ്ബി ഒരു സ്ത്രീയുടെ ഭവനത്തിൽ വന്ന് അവളെ പഠിപ്പിക്കുക എന്നത് കേട്ടുകേഴ്വിപോലുമില്ലായിരുന്നു. സ്ത്രീകൾക്ക് ന്യായപ്രമാണം പഠിക്കുവാൻ തീർത്തും അനുവാദമില്ലാതിരുന്ന കാലഘട്ടത്തിൽ മറിയയുടെ ഭവനത്തിൽ ചെന്ന് അവളെ ന്യായപ്രമാണം പഠിപ്പിച്ചു എന്നത് ഒരു യഹൂദ റബ്ബിയിൽ നിന്നും ഒട്ടും പ്രതീക്ഷിക്കുവാൻ സാധ്യമല്ലായിരുന്നു.

മാർത്തയും അന്ന് അസാധാരണ കാര്യമാണ് ചെയ്തത്. ഒരു അന്യപുരുഷൻ അതിഥിയായിട്ട് ഉണ്ടെങ്കിൽ പാരമ്പര്യമനുസരിച്ച് വീട്ടിലെ സ്ത്രീ ആഹാരം വിളമ്പുകപോലും സാധാരണമല്ലായിരുന്നു.[3] രണ്ടുപേരും ചെയ്തത് സാധാരണമല്ലാത്ത കാര്യമായിരുന്നു എങ്കിലും യേശു മറിയയെ പ്രശംസിക്കുന്നു. കാരണം നശിച്ചുപോകുന്ന ആഹാരത്തേക്കാൾ നിലനില്ക്കുന്നവയ്ക്കാണ് പ്രാധാന്യം. കർത്തൃവചനങ്ങൾക്കാണ് ശ്രേഷ്ടമായ പ്രാധാന്യം നൽകേണ്ടത്.

ഇവിടെ മാർത്തയുടെ പ്രവർത്തിയെ അപലപിക്കുന്നില്ല. എങ്കിലും മാർത്തയുടെ പ്രവർത്തനമല്ല, മറിയയുടെ പ്രവർത്തനമാണ് ഒന്നാമത് നില്ക്കുന്നത് എന്ന് യേശു വ്യക്തമാക്കുന്നു.

മാർത്ത പലതിനെച്ചൊല്ലി വിചാരപ്പെടുന്നതായി, കർത്താവ് പറയുന്നു.

2. Ben Witherington, *Women in the ministry of Jesus: A Study of Jesus Attitudes to Woman and their Roles as Reflected in His Early Life*, NewYork: Cambridge University Press, 1984, p. 101.
3. do, p. 101.

എന്നാൽ മറിയ 'നല്ല അംശം' തെരഞ്ഞെടുത്തു എന്ന് പറയുന്നതിലൂടെ യേശു വ്യക്തമാക്കുന്ന ഒരു കാര്യം തന്നിൽ വിശ്വസിക്കുന്ന ഏവർക്കും തിരുവചനം പഠിക്കുവാൻ അർഹതയുണ്ട്,[4] എന്നാണ്. ദൈവം തന്റെ സാദൃ ശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിച്ച സ്ത്രീക്കും, യേശുവിനെ ആരാധി പ്പാനും അവനിൽനിന്നു പഠിക്കുവാനും അർഹതയുണ്ട് എന്ന കാര്യം ഇവിടെ പ്രാവർത്തികമാക്കുന്നു. സ്ത്രീകളുടെ പരമ്പരാഗത ഉത്തരവാദി ത്വമായ അടുക്കളജോലി മാത്രമല്ല പ്രധാനം; അവൾക്കും തന്നിൽ വിശ്വ സിക്കുവാനും തന്നിൽ നിന്ന് പഠിക്കുവാനും അർഹതയുണ്ട് എന്ന് ഇന്നത്തെ സമൂഹത്തിനും യേശു കാട്ടിത്തരുന്നു.

## കർത്തൃമഹത്വം ദർശിച്ച സഹോദരിമാർ

ലൂക്കോസിന്റെ സുവിശേഷത്തിലെ മാർത്തയെയും മറിയയെയും നാം കണ്ടു. യോഹന്നാന്റെ സുവിശേഷത്തിലും ഇവരെപ്പറ്റി പറയുന്നുണ്ട്. 11-ാം അദ്ധ്യായത്തിലെ വിവരണത്തെപ്പറ്റിയാണ് ഇനി ചിന്തിക്കേണ്ടത്. സഹോദരന്റെ മരണത്തിൽ വിലപിക്കുന്ന സഹോദരിമാരും അവരെ അഭി മുഖീകരിക്കുന്ന യേശുവും. ലാസറിനെ ആണ് ഉയിർപ്പിക്കുന്നതെങ്കിലും മാർത്തയും മറിയയുമാണ് പ്രധാനപങ്കുവഹിക്കുന്നത്.[5]

യേശു വരുന്നതറിഞ്ഞ് മാർത്തയാണ് അവനെ എതിരേല്ക്കുവാൻ ആദ്യം എത്തുന്നത് (യോഹ. 11:20). യേശുവിലും തന്റെ ശക്തിയിലും അവൾക്ക് വിശ്വാസമുണ്ടായിരുന്നു (11:21,22). ഇവിടെ കരഞ്ഞ് വിലപിക്കുന്ന മാർത്തയെ ചിത്രീകരിക്കുവാനല്ല സുവിശേഷകൻ ശ്രമിക്കുന്നത്. യേശു വിലും അവന്റെ ശക്തിയിലും പൂർണ്ണമായി വിശ്വസിക്കുന്ന മാർത്തയെ യാണ് ചിത്രീകരിക്കുന്നത്. "ഇപ്പോഴും നീ ദൈവത്തോട് എന്തപേക്ഷി ച്ചാലും ദൈവം നിനക്ക് തരും എന്ന് ഞാൻ അറിയുന്നു എന്ന് പറഞ്ഞു." ഒരുവിധത്തിൽ പറഞ്ഞാൽ യോഹ. 6:68,69 വാക്യങ്ങളിൽ കാണുന്ന പത്രോ സിന്റെ ഏറ്റുപറച്ചിലിനേക്കാൾ പൂർണ്ണമാണിത്.

മറിയ യേശുവിന്റെ കാൽകീഴിൽ ഇരുന്ന് പഠിച്ചെങ്കിലും യേശുവിലുള്ള വിശ്വാസം (11:21, 22) ആദ്യം ഏറ്റുപറയുന്നത് മാർത്തയാണ്. 25-ാം വാക്യ ത്തിൽ യേശു മാർത്തയ്ക്കു വെളിപ്പെടുത്തുന്നത് ശ്രദ്ധിക്കുക: "യേശു അവളോട് ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു; എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും." ഇതും ഇവിടെ ശ്രദ്ധേയമായ ഒരു കാര്യമാണ്. താൻ പുനരുത്ഥാനവും ജീവനുമാണെന്ന് ന്യായപ്രമാണം

4. Ben Witherington, *Women in the ministry of Jesus*, p. 107.
5. Evelyn & Frank Stagg, *Woman in the World of Jesus*, Edinburg: The Saint Andrews Press, 1978, p. 120.



വായിക്കുവാൻ പോലും അർഹതയില്ലാത്ത മാർത്തയ്ക്ക് യേശു വെളി പ്പെടുത്തുന്നു. യേശുവിൽ നിന്നു തന്നെ താൻ ആരാകുന്നു എന്ന് കേവലം ഒരു സ്ത്രീ മനസിലാക്കുന്നു. ഇവിടെ ഏറ്റവും പ്രസക്തമായ കാര്യം വി ശ്വാസരഹസ്യങ്ങൾ കർത്താവ് (mysteries of faith) സ്ത്രീകൾക്ക് വെളിപ്പെടുത്തിയതും ഏറ്റുപറച്ചിലിന്റെ വിശ്വാസത്താൽ അവൾക്ക് അതി നോട് പ്രതികരിക്കുവാൻ സാധിച്ചു എന്നതുമാണ്. ദൈവം സൃഷ്ടിച്ച സ്ത്രീക്ക് പുരുഷനോടൊപ്പം ദൈവീകരഹസ്യങ്ങളുടെ മർമ്മം പഠിക്കു വാനും ക്രിസ്തു പുനരുത്ഥാനവും ജീവനുമാകുന്നു എന്ന് വിശ്വാസ ത്തോടെ ഏറ്റുപറയുവാനും സ്വാതന്ത്ര്യവും, അർഹതയുമുണ്ടെന്ന് യേശു വ്യക്തമാക്കുന്നു. യേശു ഏറ്റവും അധികം സ്നേഹിച്ച ഭവനമായിരുന്ന ബഥാന്യയിലെ ആ ഭവനം. മാർത്തയും മറിയയും ലാസറും (ഇവിടെ ശ്രദ്ധി ക്കേണ്ട ഒരു കാര്യം ലാസറിന്റെ പേരാണ് അവസാനം കൊടുത്തിരിക്കു ന്നത്. യോഹ. 11:1) തനിക്ക് അതിഥ്യമരുളിയ ഭവനത്തിൽ അവരോടുള്ള ബന്ധത്തിൽ അന്നത്തെ പാരമ്പര്യങ്ങളെ കാറ്റിൽപ്പറത്തുവാൻ യേശു മടി ക്കുന്നില്ല.

മാർത്തയെയും മറിയയെയുംപറ്റി പറയുമ്പോൾ ഏറെ പ്രാധാന്യമർഹി ക്കുന്ന മറ്റൊരു സംഭവമാണ് യോഹ. 11:1-12 വരെയുള്ള പ്രതിപാദ്യത്തിലെ പരിമളതൈലം പൂശുന്ന മറിയയുടെ ചിത്രം.

## യേശുവിനെ അഭിഷേകം ചെയ്യുന്ന മറിയ

വ്യത്യസ്തതയോടു കൂടിയാണ് നാല് സുവിശേഷകരും ഇത് രേഖ പ്പെടുത്തിയിരിക്കുന്നത് (മർക്കോ. 14:3-9; മത്താ. 26:6-13; ലൂക്കോ. 7:36-50). യോഹന്നാനും ഇത് രേഖപ്പെടുത്തിയിട്ടുണ്ട് (യോഹ. 12:1-8). മർക്കോസും മത്തായിയും ബഥാന്യയിലുള്ള കുഷ്ടരോഗിയായ ശിമോന്റെ ഭവനത്തിൽ വച്ച് ഒരു സ്ത്രീ വിലയേറിയ സ്വഛജടമാംസി തൈലംകൊണ്ട് കാൽ കഴു കുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു (എന്നാൽ മർക്കോസ് തൈലം തല യിൽ ഒഴിക്കുന്നതായിട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നത്.). ലൂക്കോസാകട്ടെ പരീശന്മാരിൽ ഒരാളുടെ വീട്ടിൽ, പാപിയായ സ്ത്രീ പരിമളതൈലം കൊണ്ട് കാൽ കഴുകി എന്നാണ് പറഞ്ഞിരിക്കുന്നത്. എന്നാൽ യോഹന്നാൻ ഇതിൽനിന്നൊക്കെ വ്യത്യസ്തമായ ഒരു ചിത്രമാണ് വരച്ചുകാട്ടുന്നത്. ലാസറിന്റെ ഭവനത്തിൽ തന്നെയാണ് വിരുന്നിനിരിക്കുന്നതും മറിയയാണ് യേശുവിന്റെ പാദം കഴുകുന്നതും. യോഹന്നാൻ മാത്രമേ മറിയ എന്ന പേര് ഉപയോഗിക്കുന്നുള്ളു. സമാന്തര സുവിശേഷകർ രണ്ടുപേരും ഒരു സ്ത്രീ എന്നും ലൂക്കോസ് പാപിയായ സ്ത്രീ എന്നും രേഖപ്പെടുത്തിയി രിക്കുന്നു. 'മറിയ' തന്നെയാണോ ഈ സന്ദർഭത്തിലെ കഥാപാത്രം എന്ന് നിശ്ചയമില്ല.

ഇവിടെ പ്രാധാന്യമർഹിക്കുന്ന മറ്റൊരു സംഗതി ഈ സ്ത്രീ ആരായി രുന്നാലും അവളുടെ പാപങ്ങൾ മോചിച്ചതിന്റെ നന്ദി സൂചകമായിട്ടാണ് വിലയേറിയ പരിമളതൈലം കൊണ്ട് യേശുവിന്റെ പാദങ്ങൾ കഴുകിയത്. മറിയ ഉപയോഗിച്ച തൈലം *(moron)* വെറും തൈലമല്ല. പിന്നെയോ കടുത്ത മണമുള്ള വിലയേറിയ പരിമളതൈലമാണ്.[6] യഹൂദ പശ്ചാത്തല ത്തിൽ തൈലം കൊണ്ട് അഭിഷേകം ചെയ്യുന്നതിന് പല കാരണങ്ങളുണ്ട്. മിക്കവാറും ഇത് ശവസംസ്കാര ശുശ്രൂഷയ്ക്കു വേണ്ടിയാണ് ചെയ്തി രുന്നത്. ഒരു സ്ത്രീ ഒരു റബ്ബിയുടെ പാദം വിലയേറിയ തൈലം കൊണ്ട് അഭിഷേകം ചെയ്യുക എന്നത് സാധാരണ സംഭവമല്ല. അവൾ കണ്ണുനീർ കൊണ്ട് പാദങ്ങൾ കഴുകിയത് മനഃപൂർവ്വമായിരിക്കില്ല. അതവളുടെ അനു താപത്തിന്റെ കണ്ണുനീർകണങ്ങളായിരിക്കാം. ഒരു ആതിഥേയൻ അതി ഥിക്കു ചെയ്യേണ്ട കടമകൾ ഒന്നും വീട്ടുടമയായ ശിമോൻ ചെയ്തില്ല.[7] എന്നാൽ അതെല്ലാം മറിയ ഇവിടെ ചെയ്യുകയാണ്. ശിമോനും മറ്റുള്ള വരും അവളുടെ പ്രവർത്തിയിൽ പിറുപിറുക്കുന്നു. എന്നാൽ യേശു ആ സ്ത്രീയെ പ്രശംസിക്കുന്നു. തന്റെ പാപങ്ങൾ മോചിച്ച് കടങ്ങൾ പരിഹ രിച്ചതിന്റെ നന്ദിസൂചകമായിട്ടാണ് വിലയേറിയ പരിമളതൈലവുമായി അവൾ യേശുവിന്റെ പാദം കഴുകുന്നത്. അവൾ ഒരുപക്ഷേ കരഞ്ഞു കൊണ്ട് അധൈര്യയായി മാറിനിന്നിരിക്കാം. എന്നാലും കർത്താവിനോ ടുള്ള സ്നേഹവും ആദരവുമൊക്കെ പ്രകടിപ്പിക്കുവാൻ അവൾ ഒരുപക്ഷേ അവസരം പാർത്തിരുന്നിരിക്കാം. ചുരുക്കത്തിൽ അവളുടെ പ്രവർത്തിയെ യേശു ശ്ലാഘിക്കുന്നു. തന്നെയുമല്ല അവളുടെ ഓർമ്മ എന്നും പ്രസ്താ വിക്കപ്പെടുമെന്ന് കർത്താവനുഗ്രഹിക്കുന്നു.

എല്ലാ സുവിശേഷകരും രേഖപ്പെടുത്തുന്നത് യേശു അവളുടെ പ്രവർത്തിയെ അംഗീകരിക്കുന്നതോടൊപ്പം ഇത് തന്റെ ശവസംസ്കാര ശുശ്രൂഷയ്ക്കു വേണ്ടി ചെയ്തതാണെന്ന് വ്യക്തമാക്കുന്നു.

**ഉപസംഹാരം**

മുമ്പ് വിവരിച്ച മൂന്ന് സംഭവങ്ങളും യേശുവിന് സ്ത്രീകളോടുള്ള സമീ പനത്തെ വ്യക്തമാക്കുന്നു. ഒരു യഹൂദറബ്ബി രണ്ട് സ്ത്രീകളുമായി ഇട പെടുന്നു. താൻ അവരെ ന്യായപ്രമാണം പഠിപ്പിക്കുന്നു. അതുമാത്രമല്ല റബ്ബിയായ താൻ അവരുടെ ഭവനത്തിൽ ചെന്ന് പഠിപ്പിക്കുന്നു. ദൈവ ത്തിന്റെ സൃഷ്ടിയായ, ദൈവത്തിന്റെ സ്വരൂപമായ മനുഷ്യൻ സ്ത്രീയാ യാലും പുരുഷനായാലും ന്യായപ്രമാണം പഠിക്കുവാനുള്ള അവകാശ മുണ്ട് എന്ന് യേശു മനസ്സിലാക്കിത്തരുന്നു. തന്നെയുമല്ല ദൈവീകമർമ്മ

6. Ben Witherington, *Women in the ministry of Jesus,* p. 113.
7. Evelyn & Frank Stagg, *Word Biblical Commentary*, p. 357.



ങ്ങളുടെ അറിവ് മാർത്തയ്ക്ക് പ്രദാനം ചെയ്യുന്നു. കൂടാതെ മറിയ ചെയ്ത പ്രവർത്തിയെ യേശു ശ്ലാഘിക്കുന്നു. മറിയ തീരെ സാധാരണമല്ലാത്ത രീതി യിലാണ് യേശുവിനെ അഭിഷേകം ചെയ്യുന്നത്.

മാർത്തയും മറിയയും രണ്ടുപേരും രണ്ട് തലത്തിൽ യേശുവിനെ ശുശ്രൂ ഷിക്കുന്നു. രണ്ടു പേരേയും യേശു അംഗീകരിക്കുന്നു. തന്റെ ഈ ലോക ജീവിതത്തിന്റെ അവസാനദിവസങ്ങളിൽ രണ്ടു സഹോദരിമാരിൽ നിന്നും യേശു ശുശ്രൂഷയെ സ്വീകരിക്കുന്നു. തന്റെ ചുറ്റുപാടുമുള്ള സമൂഹം സ്ത്രീ കളോട് പുലർത്തുന്ന സമീപനം ആവർത്തിക്കുകയല്ല, പിന്നെയോ പിതാ വായ ദൈവത്തിന്റെ ഹിതത്തോട് പ്രതികരിക്കുന്ന എല്ലാവരേയും (സ്ത്രീയായാലും പുരുഷനായാലും) അംഗീകരിക്കപ്പെടുമെന്ന ചിത്രമാണ് ഇതിലെ ആകർഷണീയത.

# അദ്ധ്യായം മൂന്ന്
# ശമര്യാക്കാരി സ്ത്രീ
## (യോഹ. 4:5-42)

ഈ സംഭവം പല രീതിയിൽ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. ഒരു റബ്ബിയിൽ നിന്നും യഹൂദന്മാർ ഒട്ടും പ്രതീക്ഷിക്കാത്ത ഒരു കാര്യമാണ് യേശു ചെയ്തത്. സംഭവസ്ഥലം സുഖാർ എന്ന ശമര്യാ പട്ടണത്തിൽ യാക്കോബിന്റെ ഉറവിനരികെ ആയിരുന്നു.

**ശമര്യ:** പഴയനിയമത്തിലെ ശമര്യയും പുതിയ നിയമത്തിലെ ശമര്യയും തമ്മിൽ വ്യത്യാസമുണ്ട്. പഴയനിയമ ചരിത്രകാലത്ത് യിസ്രയേലിന്റെ കേന്ദ്രസ്ഥാനമായി നിലകൊണ്ട ഒരു പട്ടണമായിരുന്നു ശമര്യ. അതിൽ അധിവസിച്ചിരുന്നവർ യിസ്രയേല്യർ ആയിരുന്നു. എന്നാൽ പുതിയനിയമ കാലത്ത് പാലസ്തീന്റെ കേന്ദ്രപ്രദേശമായിരുന്നു ശമര്യ, യിസ്രയേല്യര ല്ലാത്തവരായിരുന്നു അവിടെ അധിവസിച്ചിരുന്നത്. ഈ കാലത്ത് പാല സ്തീൻ മൂന്നായി വിഭജിച്ചിരുന്നു. തെക്ക് യഹൂദയും, ശമര്യ നടുക്കും, വടക്ക് ഗലീലിയും ആയിരുന്നു. പുതിയനിയമ കാലഘട്ടത്തിൽ ശമര്യർ, യഹൂദാവാസികൾക്ക് പുറജാതികൾ ആയിരുന്നു. അവർ തമ്മിൽ യാതൊരു സമ്പർക്കവും ഇല്ലായിരുന്നു. തന്നെയുമല്ല യഹൂദന്മാർ ശമര്യരെ താഴ്ന്നവരായി ഗണിച്ചിരുന്നു.

### യേശുവും ശമര്യാ സ്ത്രീയും തമ്മിലുള്ള സംവാദം

യഹൂദരും ശമര്യരും തമ്മിൽ സമ്പർക്കം ഇല്ലാതിരുന്ന ഒരു സാഹച ര്യത്തിലാണ് യേശുവും ശമര്യാക്കാരി സ്ത്രീയും തമ്മിൽ കണ്ടുമുട്ടുന്നത്. മതസാമൂഹിക വ്യവസ്ഥകളിൽ വളരെയേറെ ചിന്താക്കുഴപ്പം ഉണ്ടാക്കുന്ന ഒരു കാര്യമാണ് യേശു ഇവിടെ ചെയ്യുന്നത്. ഒരു യഹൂദ റബ്ബി, ധാർമ്മിക മൂല്യങ്ങൾ നഷ്ടപ്പെടുത്തി ജീവിക്കുന്ന ശമര്യാ സ്ത്രീയോടു കുടിക്കു വാൻ ചോദിക്കുന്നത് തികച്ചും അപലപനീയമായിരുന്നു. മൂന്ന് കാര്യങ്ങൾ ഇവിടെ ശ്രദ്ധേയമാണ്.

1. യേശു സംവദിക്കുന്നത് ഒരു ശമര്യ നിവാസിയുമായിട്ടാണ്.

2. യേശു സംഭാഷിച്ചത് ഒരു സ്ത്രീയോടാണ്.



3. ആ സ്ത്രീ ഒരു പാപിനിയാണ്.

ഇങ്ങനെയുള്ള ഒരു സ്ത്രീയോട് തനിച്ചുനിന്ന് ദൈവരാജ്യത്തിന്റെ മർമ്മങ്ങൾ പ്രസ്താവിക്കുന്നതും, കുടിപ്പാൻ ചോദിക്കുന്നതും, അവളുടെ വിവാഹജീവിതത്തെപ്പറ്റി സംസാരിക്കുന്നതും ആ സമൂഹത്തിൽ യാദൃ ശ്ചിക സംഭവമാണ്.

### 1. വേർതിരിവുകളെ നീക്കുന്ന യേശു

യേശുവിന്റെ ചോദ്യത്തിൽ, അവൾ തന്നെ അതിശയിച്ചു (4:9). 'ശമ ര്യസ്ത്രീ' അവനോട് നീ യഹൂദൻ ആയിരിക്കെ ശമര്യക്കാരത്തി ആയ എന്നോട് കുടിപ്പാൻ ചോദിക്കുന്നത് എങ്ങനെ എന്ന് പറഞ്ഞു. യഹൂദ ന്മാർക്കും ശമര്യർക്കും തമ്മിൽ സമ്പർക്കമില്ല.' എന്നാൽ യഹൂദന്മാരുടെ ശുദ്ധീകരണ നിയമപ്രകാരം ഒരു യഹൂദൻ യഹൂദനല്ലാത്ത മറ്റൊരാളുടെ പാത്രത്തിൽ നിന്ന് ഭക്ഷണം കഴിക്കുകയോ കുടിക്കുകയോ ചെയ്താൽ ആചാരപ്രകാരം അയാൾ അശുദ്ധനായിത്തീരും. ഇതാണ് ശമര്യാക്കാരി സ്ത്രീയെ അതിശയിപ്പിച്ച വസ്തുത.[1] ഇവിടെ ഒരു യഹൂദനും യഹൂദ അ ല്ലാത്ത ഒരു സ്ത്രീയും തമ്മിലുള്ള പരമ്പരാഗത അകൽച്ചയെ തച്ചുടയ്ക്കു കയാണ് യേശു ചെയ്യുന്നത്. ആഹാരം വാങ്ങുവാനായി പോയി മടങ്ങിവന്ന ശിഷ്യന്മാർ പോലും ഇത് കണ്ട് അതിശയിച്ചു. കാണം യഹൂദന്മാരാൽ തിരസ്കരിക്കപ്പെട്ട ഒരു ശമര്യാ സ്ത്രീയോട് യേശു സംസാരിക്കുന്നത് അവർക്ക് വിസ്മയകരമായി.

### 2. യഹൂദ റബ്ബി ഒരു സ്ത്രീയോട് സംഭാഷിക്കുന്നു

ഒരു യഹൂദ റബ്ബി പൊതുസ്ഥലത്തു വച്ച് ഒരു സ്ത്രീയോട് സംസാരി ക്കുക എന്നത് അന്നത്തെ സാഹചര്യത്തിൽ ഒട്ടും അനുവദനീയമല്ല. കൂടാതെ യഹൂദന്മാരുടെ ശുദ്ധീകരണ നിയമം ശമര്യാക്കാരിയിൽ നിന്ന് വെള്ളം വാങ്ങിക്കുടിക്കുവാനായി അനുവദിച്ചിരുന്നില്ല. ആ ദുഷിച്ച പാര മ്പര്യത്തെയാണ് യേശു അതിജീവിക്കുന്നത്.

യേശു ഈ ശമര്യാ സ്ത്രീയോട് ദൈവീകമർമ്മങ്ങൾ സംസാരിക്കു കയും താൻ മശിഹാ എന്ന് അവൾക്കു വെളിപ്പെടുത്തുകയും ചെയ്യുന്നു (4:26). യഹൂദന്മാർക്കുപോലും വെളിവാകാത്ത രഹസ്യമാണ് യേശു കേവലം ഒരു ശമര്യ സ്ത്രീക്ക് വെളിപ്പെടുത്തുന്നത്. യഹൂദന്മാർ മശിഹാ യ്ക്കുവേണ്ടി കാത്തിരുന്നുവെങ്കിലും അവർക്ക് മശിഹ അവതരിച്ചു എന്ന വാസ്തവം വെളിവായില്ല. 'സർവ്വജനത്തിനും ഉണ്ടാകുവാനുള്ള മഹാ

1. *Evelyn & Frank Stagg, Woman in the World of Jesus,* p. 116.

സന്തോഷമാണ്' ശമര്യാക്കാരിക്കും ലഭിക്കുന്നത്.

### 3. പാപിനിയോട് സംഭാഷിക്കുന്ന യേശു

ശമര്യാ സ്ത്രീയോട് യേശുവിന് സംസാരിക്കുന്നതിന് വിലങ്ങുതടിയാകാമായിരുന്ന രണ്ടു കാര്യങ്ങൾക്ക് പുറമേ അവൾ ഒരു പാപിനിയും ആയിരുന്നു (4:18). എന്നാൽ യേശുവും ആ സ്ത്രീയും തമ്മിലുള്ള സംഭാഷണത്തിനിടയിൽ യേശു തന്നെക്കുറിച്ചും ദൈവരാജ്യത്തെക്കുറിച്ചും അവളോട് സംസാരിക്കുന്നു. ശമര്യാ സ്ത്രീയും വളരെ ബുദ്ധിപൂർവ്വം പ്രതികരിക്കുന്നു (4:11,19,25). വെള്ളം ചോദിച്ച യേശു നിത്യജീവങ്കലേക്കു പൊങ്ങിവരുന്ന നീരുറവയെപ്പറ്റി പറയുന്നു. പിന്നീട് അവളുടെ കുടുംബജീവിതത്തെപ്പറ്റി സംസാരിച്ച യേശു ഒരു പ്രവാചകൻ എന്ന് അവൾ വിചാരിക്കുന്നു (4:19). എന്നാൽ താൻ ഒരു പ്രവാചകൻ അല്ല, മശിഹ ആണെന്ന് യേശു അവൾക്ക് വെളിപ്പെടുത്തുന്നു. വളരെ ഗഹനമായ ദൈവശാസ്ത്രം തന്നെയാണ് ഇവിടെ യേശു ആ സ്ത്രീയോട് സംസാരിക്കുന്നത്.[2]

ഈ സ്ത്രീയിൽ കാണുന്ന മറ്റൊരു സവിശേഷത അവൾ യേശുവിന്റെ വാക്ക് വിശ്വസിച്ചു എന്നതാണ് (4:28-29). തന്റെ കൂട്ടാളികൾക്ക് മശിഹ എന്ന 'ഒരു മനുഷ്യനെ' പരിചയപ്പെടുത്തി കൊടുക്കുന്നു. 41-ാം വാക്യത്തിൽ ശമര്യ നിവാസികളിൽ ചിലർ അവന്റെ വചനം കേട്ടു വിശ്വസിച്ചു എന്നും രേഖപ്പെടുത്തിയിരിക്കുന്നു. യേശു ലോകരക്ഷിതാവെന്ന് ശമര്യാക്കാർക്ക് പരിചയപ്പെടുത്തിയ ശമര്യ സ്ത്രീ യോഹന്നാന്റെ സുവിശേഷത്തിലെ ഒന്നാമത്തെ സുവിശേഷകയാണെന്നും പറയാം. യേശുവിന്റെ രക്ഷണ്യപ്രവർത്തനത്തിൽ ശമര്യക്കാരേയും ഭാഗഭാക്കാക്കുന്നത് പേരുപറയപ്പെട്ടിട്ടില്ലാത്ത ഈ ശമര്യാക്കാരി സ്ത്രീയിലൂടെയാണ്.

ശമര്യാ സ്ത്രീയോട് വെള്ളം ചോദിക്കുന്ന യഹൂദനായ റബ്ബി യഹൂദന്മാരുടെ ഇടയിൽ നിന്ന് വരുന്ന രക്ഷ (4:22) എന്ന വറ്റിപ്പോകാത്ത നിത്യജീവന്റെ ഉറവ അവൾക്ക് പ്രദാനം ചെയ്യുന്നു.

ഈ സംഭവത്തിൽ കൂടെ നമുക്ക് വ്യക്തമാകുന്ന ചിത്രം മനുഷ്യനെ മനുഷ്യനായി കാണുവാനും ആദരിക്കുവാനുമുള്ള യേശുവിന്റെ നല്ല മനസ്സിനെയാണ്. ഒരു ശമര്യാ നിവാസിയെന്നോ, ഒരു സ്ത്രീയെന്നോ, തെറ്റായ ജീവിതമാർഗ്ഗം സ്വീകരിച്ചവൾ എന്നോ വിചാരിച്ചല്ല യേശു അവളുമായി ഇടപെട്ടത്. അങ്ങനെ അവൾ യേശുവിൽ വിശ്വസിക്കുകയും യേശുവിന്റെ ഒരു സാക്ഷിയായി ശമര്യായിൽ സുവിശേഷത്തിന് മുഖാന്തരമാകുകയും ചെയ്തു. ഇതിലൂടെ സങ്കുചിത ജീവിത ദർശനത്തിൽനിന്നും വിശാലമായ

2. James B. Hurley, *Man and Woman in Biblical Perspective,* p. 84.



ഒരു ജീവിതദർശനം അവൾക്കുണ്ടാകുന്നു.

സുവിശേഷത്തോട് ക്രിയാത്മകമായി പ്രതികരിക്കുന്ന ഒരു സ്ത്രീയായിട്ടാണ് ശമര്യാക്കാരിയെ ഇവിടെ ചിത്രീകരിച്ചിരിക്കുന്നത്. സ്ത്രീകൾക്കു ക്രിസ്തുവിനെ മശിഹാ എന്ന് മനസിലാക്കുവാനും അവനുവേണ്ടി പ്രവർത്തിക്കുവാനും സാധിക്കും. ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിലും മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തിലും സ്ത്രീയും പുരുഷനോടൊപ്പം തന്നെ ഒരു പ്രധാന കണ്ണിയാണെന്ന് ശമര്യാക്കാരി സ്ത്രീയുടെ സംഭവം പഠിപ്പിക്കുന്നു.

# അദ്ധ്യായം നാല്
# മഗ്ദലനയിലെ മറിയ

### ആമുഖം

സുവിശേഷങ്ങളിൽ വളരെ പ്രധാന്യമർഹിക്കുന്ന ഒരു പേരാണ് മറിയ. പുതിയനിയമത്തിൽ 'മറിയ' എന്ന് പേരുള്ള ആറ് സ്ത്രീകളെ നമുക്ക് കാണാം.[1] 1. കർത്താവിന്റെ അമ്മ മറിയ. 2. മാർത്തയുടെ സഹോദരി മറിയ. 3. മഗ്ദലക്കാരി മറിയ. 4. യോഹന്നാൻമർക്കോസിന്റെ അമ്മ (അപ്പ. 12:12). 5. ക്ലോവാസിന്റെ ഭാര്യയും യാക്കോബ്, യോസെ എന്നിവരുടെ അമ്മയുമായ മറിയ (മത്താ. 27:56; മർക്കോ. 15:40,47; യോഹ. 19:25). 6. റോമ. 16:6 ൽ പറയുന്ന മറ്റൊരു മറിയ.

മറിയ എന്ന വാക്ക് പഴയനിയമത്തിലെ 'മാറ' എന്ന വാക്കിൽ നിന്ന് ഉരുത്തിരിഞ്ഞതാണ്. അതിന്റെ അർത്ഥം 'കയ്പ്' എന്നുള്ളതാണ്.[2] പുതിയനിയമത്തിൽ മഗ്ദലക്കാരി മറിയ മാത്രമാണ് സ്ഥലപ്പേരിനാൽ അറിയപ്പെടുന്ന മറിയ. മഗ്ദല എന്ന സ്ഥലം ഗലീലക്കടൽതീരത്തുള്ള ഒരു പട്ടണമാണ്. കഫർന്നഹൂമിൽ നിന്ന് ഏകദേശം മൂന്ന് കിലോമീറ്റർ അകലെയാണ് ഈ പട്ടണം. മഗ്ദല എന്ന വേശ്യമാരെക്കൊണ്ടും തെറ്റായ മാർഗ്ഗത്തിൽ സഞ്ചരിച്ച സ്ത്രീകളെക്കൊണ്ടും നിറഞ്ഞതായിരുന്നു എന്ന് 'തൽമൂദ്' രേഖപ്പെടുത്തുന്നു. എന്തായാലും മഗ്ദല എന്ന സ്ഥലം കുപ്രസിദ്ധിനേടിയ ഒന്നാണ്.

### മഗ്ദലക്കാരി മറിയം സുവിശേഷങ്ങളിൽ

സുവിശേഷങ്ങളിൽ പല ഭാഗത്ത് മറിയയെക്കുറിച്ച് രേഖപ്പെടുത്തിയിട്ടുണ്ട് (മത്താ. 27:56,61; 28:1, യോഹ. 19:25; 20:1–18). യേശുവിന്റെ ക്രൂശിങ്കൽ മഗ്ദലക്കാരിയെ കാണാം. ഉയിർത്തെഴുന്നേല്പിന്റെ ആദ്യസാക്ഷി ആകുന്നതും മറിയയാണ്. യേശുവിന്റെ കല്ലറയ്ക്കൽ എത്തിയ സ്ത്രീകളുടെ പേരുകളെക്കുറിച്ച് സുവിശേഷകർ വ്യത്യസ്തമായിട്ടാണ്

1. Don Fleming, *Bible Knowledge Dictionary*, p. 281.
2. Herbert Lockyer, *All the Women of the Bible,* p. 92.



സാക്ഷിക്കുന്നത്. പക്ഷേ മഗ്ദലക്കാരി മറിയ എല്ലാവരും രേഖപ്പെടുത്തിയിരിക്കുന്ന ഒരു പേരാണ്.

ലൂക്കോസ്, യേശുവിനെ അനുഗമിച്ച സ്ത്രീകളുടെ കൂട്ടത്തിൽ (8:2) മഗ്ദലക്കാരി മറിയയും ഉണ്ടായിരുന്നു എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. അവിടെ ഏഴ് ഭൂതങ്ങൾ വിട്ടുപോയ മഗ്ദലക്കാരി മറിയയെ കാണാം. അവളുടെ ബോധത്തെ നശിപ്പിക്കുന്ന, മാനസിക സമാധാനത്തെ ഇല്ലാതാക്കുന്ന രോഗത്തിന് അടിമപ്പെട്ടപ്പോളായിരിക്കാം യേശു അവളെ കണ്ടുമുട്ടുന്നത്. അവൾ രോഗത്തിന് അടിമയായിരുന്നു എന്ന് ലൂക്കോസിന്റെ സുവിശേഷത്തിൽ (8:2) കൂടി നമുക്ക് ബോധ്യമാകുന്നു. എന്നാൽ അവൾ അവളുടെ സ്ഥലപ്പേര് സൂചിപ്പിക്കുന്നപോലെ ദുർന്നടപ്പുള്ള ഒരു സ്ത്രീയായിരുന്നോ എന്നുള്ളതു സംശയാസ്പദമാണ്.[3] എങ്കിലും അവളുടെ സ്വഭാവത്തെ മോശമായി ചിത്രീകരിക്കുവാനുള്ള പ്രവണത അവളുടെ സ്ഥലപ്പേരിൽ നിന്നാവാം ഉണ്ടായത്. അവൾക്ക് തന്റെ രോഗത്തിൽ നിന്നുള്ള വിടുതലും താൻ അനുഭവിച്ച മാനസിക വ്യഥകളിൽ നിന്നുള്ള വിടുതലും യേശു പ്രദാനം ചെയ്തു. അതിന്റെ നന്ദി സൂചകമായിട്ടാണ് അവൾ യേശുവിനെ അനുഗമിക്കുന്നത്. ലൂക്കോ. 8:1–3 വരെയുള്ള വാക്യങ്ങളിൽ യേശുവിനെ ചില സ്ത്രീകൾ അനുഗമിക്കുന്നതായി നാം വായിക്കുന്നു. അക്കൂട്ടത്തിൽ ഒന്നാമത് പറയുന്ന പേര് മഗ്ദലക്കാരി മറിയയുടേതാണ്. അവൾ ഗ്രാമങ്ങൾ തോറും പട്ടണങ്ങൾ തോറും യേശുവിനോടും പന്ത്രണ്ടു ശിഷ്യന്മാരോടുമൊപ്പം സഞ്ചരിച്ചു, അവർക്ക് ശുശ്രൂഷ ചെയ്തുപോന്നു.

### ക്രൂശിന്റെ സവിധത്തിൽ മഗ്ദലക്കാരി മറിയം

കർത്താവായ യേശുക്രിസ്തുവിനെ ക്രൂശ് വരെയും അനുഗമിച്ചത് സ്ത്രീകളായിരുന്നു എന്ന് സുവിശേഷം പഠിപ്പിക്കുന്നു (മത്താ. 27:55,56; മർക്കോ. 15:40,41; ലൂക്കോ. 23:49; യോഹ. 19:25). ലൂക്കോസൊഴികെ എല്ലാ സുവിശേഷകരും രേഖപ്പെടുത്തുന്ന ഒരു പേരാണ് മഗ്ദലക്കാരി മറിയ. ശിഷ്യന്മാർ പോലും ക്രൂശിന്നരികെ എത്താൻ ഭയന്നപ്പോൾ ഈ സ്ത്രീകൾ ക്രൂശ് വരെയും ക്രിസ്തുവിനെ അനുഗമിക്കുന്നു. മത്താ. 27:61 ൽ 'കല്ലറയ്ക്കെതിരെ മഗ്ദലക്കാരി മറിയയും മറ്റേ മറിയയും ഇരുന്നിരുന്നു' എന്നും കാണുന്നു. മർക്കോ. 15:47 ൽ "അവനെ വച്ച ഇടം മഗ്ദലക്കാരി മറിയയും യോസയുടെ അമ്മ മറിയയും നോക്കിക്കണ്ടു" എന്നും കാണാം. യേശുവിനെ ക്രൂശിച്ചവരും മറ്റുള്ള എല്ലാവരും പിരിഞ്ഞു പോയി എങ്കിലും

3. S. S. Smalley, "Mary" in J. D Douglas (ed) and et al., *New Bible Dictionary*, p. 747.

മഗ്ദലക്കാരി മറിയ കല്ലറയ്ക്ക് അരികെ തന്നെ ഉണ്ടായിരുന്നു എന്ന വസ്തുത ഈ വേദഭാഗങ്ങളിൽനിന്നും മനസ്സിലാക്കാം.

## പുനരുത്ഥാനത്തിനു സാക്ഷിയായ മഗ്ദലന മറിയം

നാല് സുവിശേഷകരും രേഖപ്പെടുത്തിയിരിക്കുന്ന ഒരു സംഭവമാണ് ഇത് (മത്താ. 28:1-10; മർക്കോ. 16:1-11; ലൂക്കോ. 24:1-11; യോഹ. 20:1-18) . ഈ സുവിശേഷകർ നാലു പേരും ഒരുപോലെ പരാമർശിക്കുന്ന ഒരു പേരാണ് മഗ്ദലക്കാരി മറിയ. അവൾ അതിരാവിലെ ഇരുട്ടുള്ളപ്പോൾ തന്നെ സുഗന്ധവർഗ്ഗവുമായി കല്ലറയ്ക്കൽ എത്തുന്നു. സാമൂഹിക വിലക്കുകൾ വകവെയ്ക്കാതെ ഭയാശങ്കകളില്ലാതെ യേശുവിനെ അനുഗമിക്കുന്ന മറിയം ക്രൂശിങ്കൽ മാത്രമല്ല കല്ലറയ്ക്കലും എത്തുന്നു. അങ്ങനെ മറിയം പുനരുത്ഥാനത്തിന്റെ ആദ്യ സാക്ഷിയാകുന്നു. ഇത് സ്ത്രീവർഗ്ഗത്തിന് എന്നും അഭിമാനിക്കുവാൻ വക നല്കുന്നു. ഇതെല്ലാം വിസ്മരിച്ചുകൊണ്ടാണ് ക്രിസ്തീയ സഭ ഇന്ന് മുമ്പോട്ടു പോകുന്നത്.

കർത്താവിനാൽ തെരഞ്ഞെടുക്കപ്പെട്ട പന്ത്രണ്ട് അപ്പൊസ്തലന്മാർക്കു പോലും ഈ ഭാഗ്യം ഉണ്ടാകുന്നില്ല. അവരോട് ഈ സദ്വർത്തമാനം അറിയിക്കുന്നത് തന്നെ മറിയയും മറ്റ് സ്ത്രീകളുമാണ്.

യോഹന്നാന്റെ സുവിശേഷം മറിയ പുനരുത്ഥാനത്തിന്റെ സാക്ഷിയാകുന്നതിനെപ്പറ്റി നല്ല ഒരു വിവരണമാണ് കൊടുത്തിരിക്കുന്നത്. യേശു എത്രമാത്രം മറിയയെ അംഗീകരിച്ചിരുന്നു എന്നും മറിയ എത്രമാത്രം യേശുവിനെ സ്നേഹിച്ചിരുന്നു എന്നും ഇവിടെ നിന്ന് വ്യക്തമാകുന്നു. യോഹ. 20:15 ൽ യേശു അളോട് 'സ്ത്രീയേ നീ കരയുന്നതെന്ത്?' എന്ന് അന്വേഷിക്കുന്നു. അവളുടെ സ്നേഹത്തിനും ആത്മാർത്ഥതയ്ക്കും തന്റെ പുനരുത്ഥാനത്തിന്റെ സാക്ഷി ആക്കുന്നതിലൂടെ തക്ക പ്രതിഫലം നൽകുന്നു.

മൂന്നാം സുവിശേഷകാരനായ ലൂക്കോസ് വ്യത്യസ്തമായ ഒരു വിവരണമാണ് നല്കുന്നത്. യേശു സ്ത്രീകൾക്ക് പ്രത്യക്ഷനായതായി ലൂക്കോസ് വിവരിക്കുന്നില്ല.[4] തന്നെയുമല്ല 24:11 ൽ ഈ വാക്ക് അപ്പൊസ്തലന്മാർക്ക് വെറുംവാക്ക് പോലെ തോന്നിയതായും അവരെ അവിശ്വസിച്ചതായും കാണാം. എന്നാൽ മറ്റ് മൂന്നു സുവിശേഷകന്മാരും സ്ത്രീകളാണ് പുനരുത്ഥാനത്തിന്റെ ആദ്യസാക്ഷികളെന്നു രേഖപ്പെടുത്തിയിരിക്കുന്നു.

4. Elizabeth S. Fiorenza, *In Memory of Her: A Feminist Theological Reconstruction of Christian Origins*, London: SCM Press, 1983, p. 304.



## സവിശേഷ ശിഷ്യത്വം

പുനരുത്ഥാനത്തിന്റെ ആദ്യസാക്ഷിയായ നിലക്ക് മഗ്ദലന മറിയയെ 'അപ്പൊസ്തല' എന്ന് വിളിക്കുവാൻ സാധിക്കുമോ?

തന്നിൽ നിന്ന് പഠിച്ചവരുടെയും അനുഗമിച്ചവരുടെയും കൂട്ടത്തിൽ സ്ത്രീകളുമുണ്ടായിരുന്നു (ലൂക്കോ. 8:1-3). അതുകൊണ്ട് ശിഷ്യർ എന്ന വാക്കിന്റെ വിസ്തൃതാർത്ഥം നോക്കുമ്പോൾ യേശുവിന്റെ സന്ദേശത്തോട് പ്രതികരിച്ചവർ തന്റെ ശിഷ്യന്മാരാണ്. ശിഷ്യർ എന്ന വാക്കിന്റെ അർത്ഥം തന്നെ ഗുരുവിൽ നിന്ന് പഠിക്കുന്ന ആൾ എന്നാണ്.[5] അങ്ങനെയെങ്കിൽ മഗ്ദലനക്കാരി മറിയയും 'ശിഷ്യ' എന്ന പേരിന് അർഹയാണ്. എന്നാൽ ഇവിടെ ഒരു ശിഷ്യയുടേതിനേക്കാൾ വലിയ ദൗത്യമാണ് മറിയയ്ക്ക് ലഭിക്കുന്നത്. ക്രിസ്തീയ സഭയുടെ മൂലക്കല്ലായ പുനരുത്ഥാനത്തിന്റെ ആദ്യസാക്ഷിയാകുന്നതും, ശിഷ്യന്മാരോട് പുനരുത്ഥാനം സുവിശേഷിക്കുന്നതും മഗ്ദലനക്കാരി മറിയയാണ്. അങ്ങനെയെങ്കിൽ ഈ സ്ത്രീ 'അപ്പൊസ്തലന്മാരുടെ അപ്പൊസ്തല' എന്ന പേരിന് അർഹയാകുന്നില്ലേ?

പൗലോസ് അപ്പൊസ്തലൻ പുനരുത്ഥാനത്തിന്റെ സാക്ഷികളെക്കുറിച്ച് 1 കൊരി. 15:4-9 ൽ പറയുന്നുണ്ട്. ഇവിടെ ആദ്യസാക്ഷികളായ സ്ത്രീകളുടെ ആരുടേയും പേരുകൾ കാണുന്നില്ല. എന്നാൽ മൂന്നാം നൂറ്റാണ്ടിലെ ഒരു കൃതിയായ "Pistis Sophia" യിൽ മഗ്ദലക്കാരി മറിയയും യോഹന്നാനും ശിഷ്യന്മാരുടെ കൂട്ടത്തിൽ പ്രധാനികളാണെന്ന് പറയുന്നുണ്ട്.[6]

ചുരുക്കത്തിൽ യേശുവിനെ അനുഗമിച്ച സ്ത്രീകളുടെ കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്ന ഒരു സ്ത്രീയാണ് മഗ്ദലക്കാരി മറിയ. മഗ്ദലക്കാരി മറിയ സ്ത്രീകളുടെ കൂട്ടത്തിൽ മാത്രമല്ല യേശുവിനെ അനുഗമിച്ചവരിൽ തന്നെ പ്രഥമസ്ഥാനം അർഹിക്കുന്നു.

**- മറിയാമ്മ ജോൺ**

5. I. H. Marshall Disciple in J. D. Douglas (ed) and et ali, *New Bible Dictionary*, p. 285.

6. Elizabeth S. Fiorenza, *In Memory of Her*, p. 305.

# ആമുഖപഠനം

ദൈവവചനം മാറ്റമില്ലാത്തതും അത് കാലികമായി വ്യാഖ്യാനം ചെയ്യപ്പെടേണ്ടതുമാണ്. വ്യാഖ്യാനവും മനസ്സിലാക്കലും 'പുനർവായന'യുടെ അടിസ്ഥാനത്തിലായിരിക്കേണ്ടതാണ്. ഇപ്രകാരമുള്ള പുനർവായനയിൽ ദൈവവചനത്തെക്കുറിച്ചുള്ള നമ്മുടെ മുൻവിധികൾ മാറുകയും അവയെ കൂടുതൽ തുറന്ന മനോഭാവത്തോടെ സമീപിക്കുകയും വേണം.

## പൊതുവായ വിലയിരുത്തൽ

വേദപുസ്തകത്തിൽ സ്ത്രീകളെപ്പറ്റി പരാമർശിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുമ്പോൾ അവരുടെ വ്യക്തിത്വത്തിനും പ്രവർത്തനത്തിനും അനുസരിച്ച് മാന്യതയും വിലയും കല്പിക്കുന്നില്ലായെന്ന ആരോപണം നിലനില്ക്കുന്നു. പൗലോസ് അപ്പൊസ്തലനും സ്ത്രീകളെ ഇങ്ങനെ കാണാൻ ശ്രമിക്കുന്നുവെന്നാണ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. എന്നാൽ പൗലോസ് സ്ത്രീകളുടെ വ്യക്തിത്വത്തിന് ഏറ്റവും അധികം പ്രാധാന്യം കൊടുത്ത ഒരു വ്യക്തിയായിട്ടാണ് പഠനങ്ങൾ തെളിയിക്കുന്നത്.

പൗലോസിന് സ്ത്രീകളോടുള്ള മനോഭാവം, അവരുമായുള്ള ഇടപെടൽ എന്നിവ തന്റെ ലേഖനങ്ങളുടെ ആകെയുള്ള പഠനത്തിന്റെ വെളിച്ചത്തിലാണ് നാം മനസ്സിലാക്കേണ്ടത്. സ്ത്രീകളുമായി പൗലോസ് സുവിശേഷഘോഷണത്തിൽ ഒന്നിച്ചുപ്രവർത്തിച്ചതും, അവർക്ക് നൽകിയ സ്ഥാനബഹുമാനം എന്നിവ പഠനാർഹമാണ്. അതിലൂടെ അന്നത്തെ കാലഘട്ടത്തിൽ സ്ത്രീകളെ ഏറ്റവും കൂടുതൽ അംഗീകരിച്ച് മനസ്സിലാക്കി മാനിച്ച പുരോഗമനവാദിയായ പൗലോസിനെ കാണാം.

അക്കാലത്ത് പൗലോസിന് പല പ്രശ്നങ്ങളെ നേരിടേണ്ടി വന്നിട്ടുണ്ട്. 1 കൊരി. 14:34,35 വാക്യങ്ങളിൽ കൊരിന്തിലെ പ്രശ്നങ്ങളെ വിമർശിക്കുന്നതായി കാണുന്നു. കൊരിന്ത് പട്ടണം മ്ലേച്ഛമായ പല ആചാരങ്ങളും അനുഷ്ഠിച്ചിരുന്നു. ദേവദാസി സമ്പ്രദായം നിലനിന്നിരുന്നു. വേശ്യാവൃത്തിയും ഏറ്റവും സാധാരണമായിരുന്നു. ഈ പശ്ചാത്തലത്തിൽ നിന്ന് വിശ്വാസത്തിൽ വന്ന സ്ത്രീകൾ ആരാധനയിൽ കൂടുതൽ സ്വാതന്ത്ര്യം കാണിച്ചു. മാത്രമല്ല അന്യഭാഷയുടെ ദുരുപയോഗവും മറ്റും സഭയുടെ



ഐക്യത്തെ കൂടി ബാധിച്ചു. തന്മൂലമാണ് പൗലോസ് സ്ത്രീകളെ താക്കീത് ചെയ്ത് സംസാരിച്ചത്. ഈ ഒരു പശ്ചാത്തലം എല്ലാ കാലഘട്ടത്തിനും അനുയോജ്യമല്ല. സ്ത്രീകളെപ്പറ്റി ഇങ്ങനെയൊക്കെ പരാമർശിക്കുന്നുണ്ടെങ്കിലും അവരെ വളരെയധികം ശ്ലാഘിക്കുകയും അംഗീകരിക്കുകയും ചെയ്യുന്ന വേദഭാഗങ്ങളാണ് പൗലോസിന്റെ എഴുത്തുകളിൽ താരതമ്യേന കൂടുതലുള്ളത്. ഇവ അറിയുന്നതിന് അന്നത്തെ സാംസ്ക്കാരിക, സാമൂഹ്യ, വിദ്യാഭ്യാസ പശ്ചാത്തലങ്ങൾ നാം മനസ്സിലാക്കേണ്ടതുണ്ട്.

## സ്ത്രീകൾ യഹൂദ പശ്ചാത്തലത്തിൽ

മെഡിറ്ററേനിയൻ സംസ്ക്കാരത്തിൽ പുരുഷാധിപത്യ പ്രവണത വളരെ പ്രകടമായിരുന്ന ഒരു പ്രധാന സ്ഥലമായിരുന്നു പാലസ്തീൻ. പുറംലോകവുമായി ബന്ധമില്ലാതെ, ഭവനാന്തരീക്ഷത്തിൽ മാത്രം സ്ത്രീകൾ ഒതുങ്ങിക്കഴിഞ്ഞിരുന്നു. ആദ്യം പിതാവിന്റേയും പിന്നീട് ഭർത്താവിന്റേയും സംരക്ഷയിൽ കഴിഞ്ഞിരുന്ന സ്ത്രീക്ക് ലേവ്യനിയമങ്ങളും (Levitical Laws) അനുഷ്ഠിക്കേണ്ടിവന്നു. പ്രധാന പെരുന്നാളുകൾക്കല്ലാതെ യെറുശലേം ദേവാലയത്തിൽ പോകുന്നതിനോ തോറാ (നിയമം) പഠിക്കുന്നതിനോ അവസരം ലഭിച്ചിരുന്നില്ല. നിയമപരമായ കാര്യങ്ങളിൽ സ്ത്രീകളുടെ നിലപാടിന് മതനേതാക്കൾ യാതൊരു വിലയും കല്പിച്ചിരുന്നില്ല. പിതൃസ്വത്തവകാശം പോലും നിയമപരമായി സ്ത്രീകൾക്ക് ലഭിച്ചില്ല. ഈ സാഹചര്യത്തിലാണ് യഹൂദറബ്ബിയായ യേശു സ്ത്രീകളെ തന്റെ പ്രവർത്തനത്തിൽ ഉൾപ്പെടുത്തുന്നതും നിലവിൽ ഒരു എതിർ സംസ്ക്കാരം ഉടലെടുക്കുന്നതും. ഇത് സ്ത്രീകൾക്ക് കൂടുതൽ പ്രാതിനിധ്യം ഉള്ള ഒരു സമൂഹത്തിന്റെ രൂപീകരണത്തിന് ഇടയാക്കി.

## സ്ത്രീകൾ-മറ്റ് മെഡിറ്ററേനിയൻ സംസ്ക്കാരങ്ങളിൽ

ഈ പ്രദേശങ്ങളിലെ പല സംസ്ക്കാരങ്ങളിലും സ്ത്രീകളുടെ സ്ഥാനത്തിനും പങ്കാളിത്തത്തിനും ഗണ്യമായ വ്യത്യാസം ഉണ്ടായിരുന്നു. റോമാസാമ്രാജ്യത്തിൽ ആൺകോയ്മ നിലനിന്നിരുന്നുവെങ്കിലും റോമിലെ അധികാര സ്ഥാനങ്ങളിൽ സ്ത്രീകളുടെ പങ്ക് വളരെ കൂടുതലായിരുന്നു. ഈജിപ്തിൽ സ്ത്രീകൾക്ക് ഭരിക്കാനുള്ള അവകാശവും സ്വാതന്ത്ര്യവും ലഭിച്ചു. ഏഷ്യാമൈനർ, മക്കദോന്യ, ഈജിപ്ത് എന്നീ പ്രദേശങ്ങളിൽ സ്ത്രീകൾക്ക് സ്വന്തമായി വ്യാപാരം ചെയ്യുന്നതിന് അനുവാദമുണ്ടായിരുന്നു. അതുപോലെ പൊതുസ്ഥാപനങ്ങളിലും മതപരമായ കാര്യങ്ങളിലും ഗണ്യമായ സ്ഥാനവും ഭാഗഭാഗിത്തവും നൽകിയിരുന്നു.

റോമിൽ 'ഐസിസ്' ദേവതാ ആരാധനയും വിശ്വാസവും വർദ്ധിച്ചപ്പോൾ സ്ത്രീകൾക്ക് മതപരമായ സ്വാതന്ത്ര്യവും പങ്കാളിത്തവും

കുറെക്കൂടി ലഭിച്ചു. പൗലോസിന്റെ സമയത്തും കൊരിന്ത് പട്ടണം റോമാ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്നു. അതുകൊണ്ട് 'ഐസിസ്' ദേവതാ ആരാധനയ്ക്ക് കൊരിന്തിൽ ചെറിയ സ്വാധീനം ഉണ്ടായിരുന്നുവെന്നു കരുതാം.

ഒന്നാം നൂറ്റാണ്ടിൽ ഗ്രീസിലും മറ്റ് മെഡിറ്ററേനിയൻ പ്രദേശങ്ങളിലും സ്ത്രീകളെ വെളിപ്പാടുകളുടെ മാധ്യമങ്ങളായും (organs of revelation) നിഗൂഢ കഥകളിലെ പ്രധാന നേതൃത്വം (to take the lead in the mystery plays) നൽകുന്നവരായും കാണുന്നു. ഏഷ്യാമൈനറിൽ (ഈജിപ്തിൽ) സ്ത്രീകൾക്ക് അവരുടേതായ 'സ്ത്രീധനം' മാറ്റിവെച്ചിരുന്നു. കൂടാതെ സ്ത്രീകൾക്ക് അവരുടെ ഭൂസ്വത്ത് അവകാശപ്പെടുന്നതിനോ അത് വേണ്ടെന്നു വയ്ക്കുന്നതിനോ ഉള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നു.

റോമിൽ 'പാട്രിയ പൊട്ടസ്റ്റാസ്' (Patria Potestas) എന്ന നിയമപ്രകാരം വിവാഹത്തിൽ പാരമ്പര്യമായി തുടർന്നുപോരുന്ന ആൺകോയ്മ അനുവദിച്ചില്ല. റോമൻ സമൂഹം ലഘുകാരണങ്ങളിൽ പോലും പുരുഷനും സ്ത്രീക്കും വിവാഹമോചനം അനുവദിച്ചിരുന്നു. റോമിൽ ഒരു സ്ത്രീക്ക് ലഭിച്ചിരുന്ന സ്വത്തവകാശവും സ്വാതന്ത്ര്യവും ആ സാമ്രാജ്യത്തിലെ മറ്റ് ഏതു പ്രദേശത്തേക്കാളും കൂടുതലായിരുന്നു. സ്ത്രീകൾക്ക് പഠിക്കുന്നതിനുള്ള അവസരവും അതിനവർ അർഹരാണെന്നുള്ള ചിന്തയും അതിനുള്ള പ്രാധാന്യവും നൽകിയിരുന്നു.

റോമിലെ ഏറ്റവും പാവപ്പെട്ട കുടുംബത്തിൽപോലും പെൺമക്കൾക്കും ആൺമക്കൾക്കും പ്രാഥമിക വിദ്യാഭ്യാസം ലഭിച്ചു. സമ്പന്ന ഭവനങ്ങളിൽ കുട്ടികൾക്ക് പ്രത്യേക പരിശീലനം നൽകുന്നതിന് അധ്യാപകരെ നിയോഗിച്ചിരുന്നു. ചുരുക്കത്തിൽ വ്യക്തിപരവും, മതനിഷ്ഠവും സാമ്പത്തിക വിദ്യാഭ്യാസ തലങ്ങളിലും റോം, ഈജിപ്ത്, ഏഷ്യാമൈനർ, മക്കദോന്യ എന്നീ പ്രദേശങ്ങളിൽ നിന്ന് സ്ത്രീകൾക്ക് ലഭിച്ച സ്വാതന്ത്ര്യവും സ്വാധീനവും അവസരവും മറ്റ് പ്രദേശങ്ങളെ അപേക്ഷിച്ച് (ഗ്രീക്ക്, യഹൂദ) വളരെ കൂടുതലായിരുന്നു.

## സ്ത്രീകൾ-പൗലോസിന്റെ ലേഖനങ്ങളിൽ

പൗലോസിന്റെ ലേഖനങ്ങൾ സൂഷ്മമായി പഠിക്കുമ്പോൾ യേശു തുടർന്നതായ പാരമ്പര്യങ്ങളേയും മാതൃകയേയും പൗലോസും പിന്തുടർന്നതായി കാണുന്നു. പ്രത്യേകിച്ച്, കുടുംബം, വിവാഹം ഇവയെപ്പറ്റി പൗലോസ് പഠിപ്പിക്കുന്നത് യേശുവിന്റെ പഠിപ്പിക്കലിനെ ആസ്പദമാക്കിയാണ്. 1 കൊരി. 7:10 മുതലുള്ള വാക്യങ്ങളിൽ വിവാഹം കഴിഞ്ഞവരോട്



പൗലോസ് പറയുന്നത് യേശു പറഞ്ഞ കാര്യങ്ങൾ ഉദ്ധരിച്ചുകൊണ്ടാണ്. ഇതേത്തുടർന്ന് പൗലോസ് തന്റെ അഭിപ്രായവും 1 കൊരി. 7:25 മുതലുള്ള വാക്യങ്ങളിൽ വ്യക്തമാക്കുന്നു. എഫേ. 5:22-31 വരെയുള്ള ഭാഗത്ത് സഭയും ക്രിസ്തുവുമായുള്ള ബന്ധത്തോടുപമിച്ചാണ് ഭാര്യാ ഭർത്തൃബന്ധത്തെപ്പറ്റി പൗലോസ് പറയുന്നത്. കൊലോ. 3:18,19 വാക്യങ്ങളിലും ഭാര്യാഭർത്തൃബന്ധത്തെപ്പറ്റിയാണ് സൂചിപ്പിക്കുന്നത്. കുടുംബജീവിതം വലിയ ഉത്തരവാദിത്വവും പദവിയുമാണെന്ന് പൗലോസ് പറയുന്നു. കുടുംബബന്ധങ്ങൾക്ക് അടിത്തറ പാകേണ്ടവർ സ്ത്രീകളാണ്. ഭാര്യാഭർത്തൃബന്ധം കൂടുതൽ ദൃഢമാകുന്നത് പരസ്പരവിശ്വാസത്തിലും സ്നേഹത്തിലുമാണ്.

ഇവയെക്കൂടാതെ സ്ത്രീകളെപ്പറ്റി വളരെ ക്രിയാത്മകമായി പറയുന്ന വേദഭാഗങ്ങൾ പൗലോസിന്റെ തന്നെ ലേഖനങ്ങളിലുണ്ട്. റോമ. 16:1,2 വാക്യങ്ങളിൽ പ്രിസ്ക്ക മുതൽ നെരെയൂസിന്റെ സഹോദരി വരെ ഒൻപത് സ്ത്രീകളെ അഭിവാദ്യം ചെയ്യുന്നുണ്ട്. 1 കൊരി. 11:11,12 വാക്യങ്ങളിൽ സ്ത്രീയും പുരുഷനും പരസ്പര പൂരകങ്ങളാണെന്ന് വ്യക്തമാക്കുന്നു. ഗലാ. 3:28-ൽ ക്രിസ്തുവിൽ ആണും പെണ്ണുമെന്ന് വ്യത്യാസമില്ല, എല്ലാവരും ഒന്നത്രേ എന്ന് പഠിപ്പിക്കുന്നു. ഫിലി. 4:2,3 വാക്യങ്ങളിൽ യുവൊദ്യയും സുന്തുകയും പൗലോസിനോടൊന്നിച്ച് സുവിശേഷഘോഷണത്തിൽ പോരാടിയ സ്ത്രീകൾ ആണെന്ന് വിശേഷിപ്പിച്ചിരിക്കുന്നു. കൊലോ. 4:15-ൽ നുംഫെക്കും അവളുടെ വീട്ടിലെ സഭയ്ക്കും വന്ദനം ചൊല്ലുന്നു. ഫിലെ. 2 ൽ അപ്പിയയെ സംബോധന ചെയ്യുന്നുണ്ട്. 2 തിമോ. 1:5 ൽ തിമൊഥിയോസിൽ കണ്ട വിശ്വാസം അവന്റെ വലിയമ്മ ലോവീസിലും അമ്മ യുനീക്കയിലും കണ്ടതാണെന്ന് സാക്ഷിക്കുന്നു. 1 കൊരി. 16:19, 1 തിമൊഥി. 4:19 എന്നിവിടങ്ങളിൽ അക്വില്ലാവിനും പ്രിസ്ക്കയ്ക്കും അവരുടെ ഭവനത്തിലെ സഭയ്ക്കും വന്ദനം ചൊല്ലുന്നു.

## പൗലോസിന്റെ ചില വിമർശനങ്ങൾ

മുകളിൽ പറഞ്ഞ വേദഭാഗങ്ങളെല്ലാം പഠിക്കുമ്പോൾ പൗലോസിന് സ്ത്രീകളോടുള്ള ആദരവും അംഗീകാരവും മനസ്സിലാക്കാം. പൗലോസിന്റെ സുവിശേഷവേലയിൽ സ്ത്രീകളുടെ പങ്കാളിത്തവും കണ്ടെത്താം. എന്നാൽ പൗലോസിന്റെ ലേഖനങ്ങളിൽ ചില ഭാഗത്ത് (1 കൊരി. 11:3,6, 14:34,35, 1 തിമൊ. 2:8-15) സ്ത്രീകളെ പ്രത്യക്ഷമായി പരാമർശിക്കുന്നുണ്ട്. അതിന്റെ സാഹചര്യം വിശകലനം ചെയ്താൽ സഭയുടെ പൊതുവായ അച്ചടക്കത്തിന് അത് അന്ന് ആവശ്യമായിരുന്നുവെന്ന് കാണാം. കൊരിന്തുസഭയുടെ പ്രത്യേക സാഹചര്യത്തിലും അവിടെയുണ്ടായിരുന്ന അനാശാസ്യ പ്രവർത്തനങ്ങളുടെ പശ്ചാത്തലത്തിലുമാണ് സ്ത്രീകളെ താക്കീതു

ചെയ്യുന്നത്. ഇത് എല്ലാക്കാലത്തേയും സ്ത്രീകളെ സംബന്ധിച്ചല്ല പറയുന്നത്.

1 കൊരി. 11:5 ("സ്ത്രീ മൂടുപടം ധരിച്ച് പ്രാർത്ഥിക്കണം. മൂടുപടമില്ലാതെ പ്രാർത്ഥിക്കുകയോ പ്രവചിക്കുകയോ ചെയ്യുന്ന ഏതു സ്ത്രീയും തന്റെ തലയെ അപമാനിക്കുന്നു. അതു അവൾ ക്ഷൗരം ചെയ്യിച്ചതുപോലെയല്ലോ") 1 തീമൊ. 2:9–15 ("അവ്വണ്ണം സ്ത്രീകളും യോഗ്യമായ വസ്ത്രം ധരിച്ച് ലജ്ജാശീലത്തോടും കൂടെ തങ്ങളെ അലങ്കരിക്കേണം, പിന്നിയ മുടി, പൊന്ന്, മുത്ത്, വിലയേറിയ വസ്ത്രം എന്നിവയെക്കൊണ്ടല്ല, ദൈവഭക്തിയെ സ്വീകരിക്കുന്ന സ്ത്രീകൾക്കു ഉചിതമാംവണ്ണം സൽപ്രവർത്തികളെ കൊണ്ടത്രേ അലങ്കരിക്കേണ്ടത്. സ്ത്രീ മൗനമായിരുന്ന് പൂർണ്ണാനുസരണത്തോടെ പഠിക്കട്ടെ. മൗനമായിരിപ്പാൻ അല്ലാതെ ഉപദേശിപ്പാനോ പുരുഷന്റെ മേൽ അധികാരം നടത്തുവാനോ ഞാൻ സ്ത്രീയെ അനുവദിക്കുന്നില്ല. ആദാം ആദ്യം നിർമ്മിക്കപ്പെട്ടു. പിന്നെ ഹവ്വ. ആദാം അല്ല സ്ത്രീ അത്രേ വഞ്ചിക്കപ്പെട്ടു ലംഘനത്തിൽ അകപ്പെട്ടത് എന്നാൽ വിശ്വാസത്തിലും സ്നേഹത്തിലും വിശുദ്ധീകരണത്തിലും സുബോധത്തോടെ പാർക്കുന്നു എങ്കിൽ അവൾ മക്കളെ പ്രസവിച്ചു രക്ഷ പ്രാപിക്കും") ഈ ഭാഗങ്ങളാണ് മിക്കവാറും ഉദ്ധരിക്കുന്നതും വ്യാഖ്യാനിക്കുന്നതും. ഇങ്ങനെ വ്യാഖ്യാനിക്കുമ്പോൾ സ്ത്രീകളെ താഴ്ത്തുവാനും കുറ്റപ്പെടുത്തുവാനുമാണ് ശ്രമിക്കുന്നത്. 2 കൊരി. 14:34,35 വാക്യങ്ങളിൽ സ്ത്രീക്ക് സഭായോഗങ്ങളിൽ സംസാരിപ്പാൻ അനുവാദമില്ല എന്ന് പറയുന്നു. കൊരിന്തിലെ പ്രത്യേക പശ്ചാത്തലത്തിൽ ഇങ്ങനെ പറയുന്നുവെങ്കിലും, സ്ത്രീകൾ തന്നെ സഭയ്ക്ക് നേതൃത്വം നൽകുകയും (റോമ. 16:1–2) ഭവനസഭകൾ നടത്തുകയും ചെയ്യുന്നതായി (1 കൊരി. 16:19, 2 തിമൊഥി. 4:19) കാണുന്നു. പൗലോസ് ഈ ഭാഗങ്ങളിൽ പറയുന്ന കാര്യങ്ങൾ എക്കാലത്തേയും മാറ്റപ്പെടാത്ത നിയമമായി അവശേഷിക്കുന്നില്ല. അന്നത്തെ സഭയുടെ വളർച്ചയ്ക്കും ചിട്ടയ്ക്കും എതിരായി നിന്നവയെ ശക്തമായി വിമർശിച്ചതായി മാത്രം കണ്ടാൽ മതി.

പൗലോസ് സ്ത്രീകളെ അനുകൂലിച്ചും അവർക്ക് എതിരായും പറയുന്ന വേദഭാഗങ്ങളെ താരതമ്യപഠനം നടത്തിയാൽ മുൻതൂക്കം എപ്പോഴും സ്ത്രീകളെ അനുകൂലിക്കുകയും അവർക്ക് പ്രാമുഖ്യം കൊടുക്കുകയും ചെയ്യുന്ന ഭാഗങ്ങൾക്കാണ്. പൗലോസ് സ്ത്രീകളെ അനുകൂലിച്ചും, അംഗീകരിച്ചും, അവരെ പ്രോൽസാഹിപ്പിച്ചും, ഒന്നിച്ച് സുവിശേഷഘോഷണത്തിൽ അദ്ധ്വാനിച്ചതുമെല്ലാം സ്ത്രീത്വത്തെ മാനിച്ചതുകൊണ്ടു മാത്രമാണ്.

ഈ ദളത്തിൽ പതിനഞ്ച് സ്ത്രീകഥാപാത്രങ്ങളെപ്പറ്റി വിവരിക്കുന്നുണ്ട്.



ഇവർ പൗലോസിനോടൊപ്പം സുവിശേഷഘോഷണത്തിൽ പോരാടിയവരാണ്. ഈ വ്യക്തിത്വങ്ങളെ മനസിലാക്കുന്നതിൽ കൂടി സ്ത്രീകളുടെ ദൗത്യവും പങ്കാളിത്തവും സഭയിലും സമൂഹത്തിലും എത്രമാത്രം പ്രാധാന്യമുള്ളതായിരുന്നുവെന്ന് കൂടുതൽ വ്യക്തമാകുന്നു.

# അദ്ധ്യായം ഒന്ന്
# ദാമ്പത്യത്തിലും കർത്താവിനു വേണ്ടി പ്രവർത്തിച്ച പ്രിസ്ക്കില്ല

അപ്പൊസ്തല പ്രവൃത്തികളിലും പൗലോസിന്റെ ചില ലേഖനങ്ങളിലും പരാമർശിക്കപ്പെടുന്ന സ്ത്രീയാണ് പ്രിസ്ക്ക. പൗലോസിനോടൊപ്പം മിഷനറി പ്രവർത്തനങ്ങളിലും സുവിശേഷഘോഷണത്തിലും വളരെ ഊർജ്ജസ്വലതയോടെ ഇവർ പ്രവർത്തിച്ചു. പ്രിസ്ക്കയുടെ പേര് എപ്പോഴും അകില്ലാസുമായുള്ള ബന്ധത്തിലാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ഇവർ ഭാര്യാഭർത്താക്കന്മാരായി (അപ്പൊ. പ്രവൃ. 18:2) സുവിശേഷ പ്രവർത്തനത്തിൽ അതീവതീഷ്ണതയോടെ പ്രവർത്തിച്ചു.

അകില്ലാസ് പൊന്തോസ്കാരനായ ഒരു യഹൂദനെങ്കിലും (അപ്പൊ. പ്രവൃ. 18:2) പ്രിസ്ക്ക യഹൂദ സ്ത്രീയായിരുന്നുവെന്നതിന് തെളിവൊന്നുമില്ല. എന്നാൽ റോമാ പൗരത്വം ഉള്ള സ്ത്രീയായിരുന്നു. അകില്ലാസ്, പ്രിസ്ക്ക ഈ രണ്ടുപേരുകളും ലത്തീൻ ഭാഷയിൽ നിന്ന് വന്നിട്ടുള്ളതാണ്. ഇത് ഇരുവർക്കും റോമാസാമ്രാജ്യവുമായുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു. ഇവർ ക്ലൗദ്യോസ് ചക്രവർത്തിയുടെ നാടുകടത്തൽ സമയത്ത് ക്രിസ്ത്യാനികളായതായിരിക്കാം. അല്ലാത്തപക്ഷം കൊരിന്തിൽ എത്തിയതിനു ശേഷം ക്രിസ്ത്യാനികളായിത്തീരാനും സാധ്യതയുണ്ട്.

## പ്രിസ്ക്ക എന്ന പ്രിസ്ക്കില്ല

‘വളരെ പഴക്കമുള്ളത്’, ‘യോഗ്യമായത്’, ‘ആദരണീയമായത്’[1] എന്നിങ്ങനെ ഈ പേരിന് അർത്ഥം കൊടുക്കാം. റോമിൽ ആദ്യകാലത്ത് ഈ പേര് കുടുംബപേരുമായി ചേർത്ത് ഉപയോഗിച്ചിരുന്നു. പൗലോസിന്റെ ലേഖനങ്ങളിൽ ‘പ്രിസ്ക്ക’ എന്നും അപ്പൊസ്തൊല പ്രവൃത്തികളിൽ ‘പ്രിസ്ക്കില്ല’ എന്നും ഉപയോഗിക്കുന്നു. പ്രിസ്ക്ക എന്ന പേര് പ്രിസ്ക്കില്ല

1. Herbert Lockyer, *All the Women of the Bible*, Grand Rapids, Michigan: Zondervan, p. 122



എന്ന ഓമനപ്പേരായി മാറാനും സാധ്യതയുണ്ട്.

## പ്രവർത്തനകാലം

എ. ഡി. 49/50 ൽ ക്ലൗദ്യോസ് ചക്രവർത്തിയുടെ കാലഘട്ടത്തിൽ അകില്ലാസും പ്രിസ്ക്കയും റോമിൽ നിന്ന് പുറത്താക്കപ്പെട്ടു.[2] പൗലോസ് കൊരിന്തിൽ ആദ്യം എത്തുന്ന സന്ദർഭത്തിൽ ഇവരും അവിടെ ഉണ്ടായിരുന്നു. പൗലോസിന്റെയും അകില്ലാവിന്റെയും തൊഴിൽ കൂടാര പണിയായിരുന്നതിനാൽ ഇവർ കൂറെക്കൂടെ അടുക്കുകയും പ്രവർത്തനത്തിൽ ഒരുമിച്ച് പങ്കാളികളാവുകയും ചെയ്തിട്ടുണ്ട്. പൗലോസിന്റെ കൂടെ എഫേസോസിലും ഇവർ ഒരുമിച്ച് ജീവിച്ചിട്ടുണ്ട്. എ. ഡി. 57 ആയപ്പോഴേക്കും വീണ്ടും റോമിൽ എത്തി. ഏകദേശം എട്ട്/ഒൻപത് വർഷം അവിടെ താമസിച്ചു. അതിനുശേഷം എഫേസോസിലേക്ക് പോയി.

## പ്രേഷിത പ്രവർത്തനം

അപ്പൊസ്തലനായ പൗലോസിന്റെ കൂടെ സുവിശേഷ പ്രവർത്തനങ്ങളിൽ അത്യധികം ഉൽസാഹത്തോടെ പ്രവർത്തിച്ച ചുരുക്കം ചില വ്യക്തികളിൽ അഗ്രഗണ്യരായി പരിഗണിക്കപ്പെടുന്നവരാണ് അകില്ലാവും പ്രിസ്ക്കയും. ഇവരെപ്പറ്റി വേദപുസ്തകത്തിൽ പ്രത്യേകിച്ച് പുതിയനിയമ ഭാഗത്ത് ആറ് പ്രാവശ്യം പരാമർശിച്ചിട്ടുണ്ട് (അപ്പൊ. 18:2,18,26; റോമ. 16:3; 1 കൊരി. 16:19; 2 തീമോഥി. 4:19). പ്രിസ്ക്കയുടെ പ്രവർത്തനം എപ്പോഴും അകില്ലാവിനോട് ചേർന്നായിരുന്നു. അതുകൊണ്ട് അവർ ഇരുവരേയും ഒന്നിച്ച് വേദഭാഗങ്ങളിൽ കാണുന്നു. ഇരുവരും തുല്യപങ്കാളിത്തത്തോടെയാണ് പ്രവർത്തിച്ചതെന്ന് വേദഭാഗങ്ങൾ തെളിയിക്കുന്നു.

പ്രിസ്ക്കായും അകില്ലാവും റോമിലും, കൊരിന്തിലും എഫേസോസിലും പൗലോസിനോടൊപ്പം സുവിശേഷ പ്രവർത്തനം നടത്തിയിരുന്നു. (അപ്പ. പ്രവൃ. 18:3,19). ഇവരുടെ ഭവനം സഭയുടെ വളർച്ചയ്ക്കുവേണ്ടി തുറന്നുകൊടുത്തിട്ടുണ്ട് (1 കൊരി. 16:19). അവിടെ വിശ്വാസികൾക്ക് ഒന്നിച്ച് കൂടാനും പ്രാർത്ഥിക്കാനും, ഒരുമിച്ച് പഠിക്കാനും, ആരാധിക്കാനും അവസരം ലഭിച്ചു. പൗലോസ് പ്രവർത്തനങ്ങൾക്കായി യരുശലേമിലേക്ക് പോയപ്പോഴും അകില്ലാവും പ്രിസ്ക്കയും എഫേസോസിൽ താമസിച്ച് പ്രവർത്തനം തുടർന്നു.

എഫേസോസിലെ പ്രവർത്തന സമയത്താണ് അലക്സന്ത്രിയക്കാര

2. *Interpreter's Dictionary of the Bible*, Vol. 1, p. 176.
എ. സി. ക്ലെയിറ്റൻ, *വേദപുസ്തക നിഘണ്ടു*, 6-ാം പതിപ്പ്, തിരുവല്ല: ക്രൈസ്തവ സാഹിത്യസമിതി, 1991, p. 5

നായ അപ്പൊല്ലോസുമായി അവർക്ക് അടുത്തിടപെടാൻ സാധിച്ചത് (അപ്പ. പ്രവൃ. 18:24). ഒരു വിധത്തിൽ പറഞ്ഞാൽ അപ്പൊല്ലോസിന്റെ അധ്യാപിക യായിട്ടാണ് അക്വില്ലാവിനോടൊപ്പം പ്രിസ്ക്കയെ ചിത്രീകരിച്ചിരിക്കുന്നത് (അപ്പൊ. പ്രവൃ. 18:26). ഇവിടെ പറയുന്നത് "അക്വില്ലാവും പ്രിസ്ക്കയും അപ്പൊല്ലോസിന്റെ പ്രസംഗം കേട്ടാറെ അവനെ ചേർത്തുകൊണ്ടു ദൈവ ത്തിന്റെ മാർഗ്ഗം അധികം സ്പഷ്ടമായി അവനു തെളിയിച്ചു കൊടുത്തു" എന്നാണ്. തിരുവചനങ്ങൾ കൂടുതൽ അർത്ഥവത്തായി മനസ്സിലാക്കിക്കൊ ടുക്കുവാൻ അവർ ഇരുവരും പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

പ്രിസ്ക്കയെപ്പറ്റി പറയുമ്പോൾ, ഒരു ഭാര്യ എന്ന പദവിയിലുപരിയായി ഒരു നല്ല സുവിശേഷ പ്രവർത്തക, നല്ല അദ്ധ്യാപിക, കൂട്ടുവേലക്കാരി എന്നി നിലകളിലാണ് മനസ്സിലാക്കേണ്ടത്.

### (1) സുവിശേഷ പ്രവർത്തക

സാമൂഹ്യമായും സാമ്പത്തികമായും വളരെ ഉന്നതനിലവാരം പുലർത്തി യിരുന്ന ഒരു സ്ത്രീയായിരുന്നു പ്രിസ്ക്ക. പൗലോസിന്റെ കൂടെയുള്ള സുവിശേഷ പ്രവർത്തനങ്ങളിൽ പുരുഷന്മാരോടൊപ്പം അഥവാ തന്റെ ഭർത്താവിനോടൊപ്പം സുവിശേഷഘോഷണം നടത്തുകയും പല സ്ഥാന ങ്ങളിൽ അതിനുവേണ്ടി തന്റെ ആയുസ്സും സാധ്യതകളും ഉപയോ ഗിക്കുകയും ചെയ്തു. അക്വില്ലാവിനെയും പ്രിസ്ക്കയേയും കുറിച്ച് പറ യുന്ന വേദഭാഗങ്ങളിലൊന്നും അവർ പൗലോസിന്റെ ആജ്ഞാനുവർത്തി കളായിട്ടല്ല കൂട്ടുപ്രവർത്തകരായിട്ടാണ് കാണുന്നത്. അവരുടെ ആഴമായ സമർപ്പണവും അത്യുൽസാഹത്തോടു കൂടിയ സുവിശേഷതീഷ്ണതയും പ്രേഷിതവൃത്തിയുടെ അഭിവൃദ്ധിക്ക് കാരണമായി ഭവിച്ചു. വളരെ തീഷ്ണ മായി പ്രിസ്ക്ക പ്രവർത്തിച്ചുവെങ്കിലും തന്റെ പ്രവർത്തനങ്ങൾ ഏതെല്ലാം മേഖലകളിൽ ആയിരുന്നുവെന്ന് വ്യക്തമല്ല. എന്നാൽ തന്റെ പ്രവർത്തന സരണിയിൽ പ്രതികൂല അനുഭവങ്ങളേയും ധൈര്യപൂർവ്വം നേരിടാൻ പ്രിസ്ക്കയ്ക്ക് സാധിച്ചിട്ടുണ്ട് (റോമ. 16:4).

### (2) നല്ല അദ്ധ്യാപിക

സുവിശേഷഘോഷണത്തിന്റെ ഒരു പ്രധാന ഭാഗമാണല്ലോ തിരുവചന വ്യാഖ്യാനം.

പൊരുൾ തിരിച്ച് തിരുവചനം വ്യാഖ്യാനിച്ച് കൊടുക്കുമ്പോൾ അത് കേൾക്കുന്നവർക്ക് കൂടുതൽ ഹൃദ്യവും മനസ്സിലാക്കാൻ എളുപ്പവുമാകും. ഇപ്രകാരം സുവിശേഷഘോഷണത്തിൽ നല്ല അദ്ധ്യാപികയായിരുന്ന് (അപ്പൊ. പ്രവൃ. 18:26) അപ്പൊല്ലോസിനെ സഹായിക്കുകയും ചെയ്തിട്ടുണ്ട്.



സ്വന്തഭവനത്തിലെ സഭയും (1 കൊരി. 16:19) തിരുവചന വ്യാഖ്യാനത്തിനും പഠനത്തിനുമായിരിക്കുവാൻ സാധ്യതയുണ്ട്.

### (3) കൂട്ടുവേലക്കാരി

പ്രിസ്ക്കയെ, പൗലോസ് അപ്പൊസ്തലന്റെ കൂടെ പ്രവർത്തിച്ചതിനാൽ 'കൂട്ടുവേലക്കാരി' എന്നാണ് റോമ. 16:3 ൽ വിശേഷിപ്പിച്ചിരിക്കുന്നത്. പൗലോസിന്റെ കൂടെ സുവിശേഷഘോഷണത്തിൽ വ്യാപൃതരായിരുന്ന തീമൊഥിയോസ് (റോമ. 16:21), തീത്തോസ് (2 കോരി. 8:23) എപ്പഫ്രോദി ത്തോസ് (ഫിലി. 2:25), ക്ലെമന്റ് (ഫിലി. 4: 3), ഫിലെമോൻ (ഫിലി. 1), മർക്കോസ് (ഫിലെ. 24), ഉർബ്ബാനൊസ് (റോമ. 16:9) എന്നിവരെ പൗലോസ് കൂട്ടുവേലക്കാർ എന്നാണ് പറഞ്ഞിരിക്കുന്നത്. അവരോടൊപ്പം തന്നെ യാണ് പ്രിസ്ക്കയേയും അക്വില്ലാവിനേയും കൂട്ടുവേലക്കാരായി റോമ. 16:3 ൽ കാണുന്നത്. ഒരു സ്ത്രീയായിരുന്നതു കൊണ്ട് പ്രിസ്ക്കയുടെ പ്രവർത്തനസരണിയും സ്ഥാനവും പുരുഷന്മാരേക്കാൾ കുറച്ച് കാണു ന്നില്ല. പ്രവർത്തനത്തിൽ അവരോടൊപ്പം തന്നെയാണ് പ്രിസ്ക്കയേയും അപ്പൊസ്തലൻ കാണുന്നത്. ഇരുവരെയും ആദരിക്കുന്ന പൗലോസ് അവർക്ക് തന്നോടൊപ്പമുള്ള തുല്യതയും നൽകുന്നു. തന്റെ സഹപ്ര വർത്തകരെ അഥവാ കൂട്ടുവേലക്കാരെ ദൈവത്തിന്റെ സഹായികളായി, കരവിരുതുകൾ (handymen) ആയി 1 കൊരി. 3:9 ൽ പൗലോസ് ദൈവ ത്തിന്റെ കൂട്ടുവേലക്കാർ എന്ന വിശേഷണത്തോടെയാണ് എടുത്തുകാ ണിക്കുന്നത്. 1 കൊരി. 16:16 ൽ കൂട്ടുവേല എന്നത് അധ്വാനവുമായി ബന്ധി പ്പിച്ചാണ് പൗലോസ് ഉപയോഗിക്കുന്നത്. അതുകൊണ്ട് 1 കൊരി. 3:9 ൽ പറയുന്ന ദൈവത്തിന്റെ വേലക്കാരേയും തന്റെ കൂട്ടുപ്രവർത്തകരേയും പൗലോസ് ഏറ്റക്കുറച്ചിലില്ലാതെ കാണുന്നു. അപ്പൊസ്തലന്റെ കൂടെ ഒരു നല്ല കൂട്ടുവേലക്കാരിയായി സുവിശേഷഘോഷണത്തിൽ പുരുഷന്മാരോ ടൊപ്പം മുന്നേറിയ പ്രിസ്ക്ക എന്നും ക്രിസ്തീയവേലയിൽ ഒരു മാതൃകാ സ്ത്രീയാണ്.

### പ്രിസ്ക്കയും ഭവനസഭയും

പ്രിസ്ക്കയുടെയും അക്വില്ലാവിന്റേയും ഭവനം സുവിശേഷ പ്രവർത്ത നങ്ങൾക്കായി തുറന്നുകൊടുത്തു. അവർ എവിടെയൊക്കെ താമസിച്ചുവോ അവിടെയെല്ലാം അവരുടെ ഭവനം ആരാധനയ്ക്കും കർത്തൃമേശാ ശുശ്രൂ ഷയ്ക്കും ആതിഥ്യമരുളി. ക്രമാനുഗതമായി വളർന്നുവന്ന സഭ അക്വില്ലാ വിന്റെയും പ്രിസ്ക്കയുടെയും പ്രവർത്തനത്തെ വളരെയധികം ശ്ലാഘിക്കു കയും വിലമതിക്കുകയും ചെയ്തിട്ടുണ്ട്. 1 കൊരി. 16:19 ൽ വായിക്കുന്ന പ്രകാരം അക്വില്ലാവിന്റെയും പ്രിസ്ക്കയുടേയും ഭവനം സഭയുടെ

ആവിർഭാവത്തിന് ഇടയായിത്തീർന്നു. റോമിലെ സഭയുടെ അടിസ്ഥാന മായത് ഇവരുടെ ഭവനത്തിലെ സഭയാകാൻ ഇടയുണ്ട്.

സാമ്പത്തികമായി ഉയർന്ന നിലവാരവും ഭവനത്തിൽ സ്ഥലസൗകര്യ ങ്ങൾ ഉള്ളവർക്കും മാത്രമേ ഭവനത്തിൽ വച്ച് ആരാധനയ്ക്കും കൂട്ടാ യ്മയ്ക്കും അവസരം നൽകാൻ സാധിക്കൂ. അപ്രകാരം അക്വില്ലാവിന്റെയും പ്രിസ്ക്കയുടെയും ഭവനം അനേകർക്ക് പ്രയോജനപ്പെട്ടു. കൂടാതെ സാമൂ ഹിക കൂടിവരവിനും ഇത് കാരണമായി.

ഭവനത്തിലെ കൂട്ടായ്മയിൽ കർത്തൃമേശയും വചനഘോഷണവും ഒന്നിച്ച് നടത്തിയിരുന്നു. ഇവിടെയുള്ള കൂട്ടായ്മയും പങ്കുവെയ്ക്കലും പര സ്പരബന്ധത്തെ കുറെക്കൂടി ശക്തമാക്കി. മറ്റ് സഭകളിൽ നിന്നോ വ്യക്തി കളിൽ നിന്നോ സാമ്പത്തികമായി ഒരു സഹായവും വാങ്ങിയില്ല. അഥവാ ആരോടും സാമ്പത്തിക കടപ്പാടോ മറ്റ് പ്രതിബദ്ധതയോ കൂടാതെ സ്വത ന്ത്രമായിട്ടാണ് ഭവനസഭ പ്രവർത്തിച്ചത്.[3]

### പൗലോസിനു വേണ്ടി കഴുത്ത് വെച്ച് കൊടുത്തവൾ

റോമ. 16:4 ൽ അക്വില്ലാവും പ്രിസ്ക്കയും പൗലോസിന്റെ പ്രാണനു വേണ്ടി തങ്ങളുടെ കഴുത്ത് വെച്ച് കൊടുത്തവരാണെന്ന് കാണുന്നു. പീഡ നത്തിന്റെ കാലത്ത് ഭാര്യാ ഭർത്താക്കന്മാർ ഒന്നിച്ച് മരണം വരിച്ച് സാക്ഷി യാകുവാൻ തയ്യാറാകുന്നു. മരണസാഹചര്യങ്ങളേയും അനുഭവങ്ങളേയും സന്തോഷത്തോടെയാണ് അങ്ങനെയുള്ളവർ സ്വീകരിക്കുന്നത്. സുവി ശേഷഘോഷണത്തിലെ പ്രശ്നങ്ങളേയും കഷ്ടതകളേയും സ്വയം ഏറ്റെ ടുക്കുന്നതിലുള്ള അക്വില്ലാവിന്റെയും പ്രിസ്കയുടെയും താൽപര്യം പ്രത്യേകം പ്രസ്താവ്യമാണ്. അതുകൊണ്ട് ജീവിതസാക്ഷ്യമുള്ള ഇവർക്ക് ആസ്യയിലെ സഭകളും വന്ദനവും നന്ദിയും അറിയിക്കുന്നു (റോമ. 16:19). ഇവരോട് കടപ്പാടുള്ള സഭകൾ ആസ്യയിലുണ്ടെന്ന് ഇതിൽ നിന്നും മന സ്സിലാക്കാം.

ക്രിസ്തീയ പ്രഘോഷണത്തിൽ പ്രാണത്യാഗം ചെയ്യേണ്ടിവരുന്ന വർക്കും ശക്തിപകരുന്ന ജീവിതസാക്ഷ്യമാണ് അക്വില്ലാവിന്റെയും പ്രിസ്ക്കയുടേതും. പുരുഷന്മാരുടെ മാത്രമല്ല സ്ത്രീകളുടെയും പ്രവർത്ത നത്തെയും പൗലോസ് വിലമതിച്ചു എന്നതിന് ഇതൊരു തെളിവാണ്.

### കണ്ടെത്തലുകൾ

1. കുടുംബസ്ഥരായിരുന്നാലും കുടുംബ പരിധിക്കുള്ളിൽ നിന്നുകൊണ്ട്

3. Elizabeth Schlussler Fiorenza, I*n Memory of Her. A Feminist Theological Reconstruction of Christian Origins*, NewYork: 1995, p. 178.



ഒരു സ്ത്രീക്ക് സുവിശേഷ പ്രവർത്തനങ്ങളിൽ യഥേഷ്ടം പ്രവർത്തിക്കാം.

2. പരമ്പരാഗതമായി ധരിച്ചുവെച്ചിരുന്ന ചില ധാരണകൾ തിരുത്തി ക്കൊണ്ട് പുരുഷന്മാരോടൊപ്പം സുവിശേഷഘോഷണത്തിൽ പൂർണ്ണപ ങ്കാളിത്തം ഉറപ്പാക്കാം.

3. ഭാര്യയുടെ അഭിരുചിയും കഴിവും മനസ്സിലാക്കി ഭാര്യയെ പ്രോൽസാ ഹിപ്പിക്കുന്ന ഭർത്താവും, ലഭിക്കുന്ന അവസരങ്ങൾ വളരെ കാര്യക്ഷമമായി വിനിയോഗിച്ച ഭാര്യയും.

4. ഭവനവും ഭവനസാഹചര്യങ്ങളും സഹവിശ്വാസികളെ വിശ്വാസ ത്തിൽ ഉറപ്പിക്കുവാനും കൈത്താങ്ങലുകൾ നൽകുവാനും വിനിയോഗിച്ചു.

5. ആർക്കും ഒന്നും കടപ്പെടാതെ പ്രവർത്തിച്ചതു മൂലവും സ്വപ്രയ ത്നത്താൽ ജീവിതമാർഗ്ഗം കണ്ടെത്തിയതുമൂലവും സമൂഹമദ്ധ്യേ അഭി മാനത്തോടെ നിലകൊള്ളാൻ കഴിഞ്ഞു.

6. ഭാര്യാഭർത്താക്കന്മാർ പരസ്പരപൂരകങ്ങളായി പ്രവർത്തിക്കുന്നതിന് മാതൃകയാണ് അക്വില്ലാവ്-പ്രിസ്ക്കാ ദമ്പതികൾ.

# അദ്ധ്യായം രണ്ട്
# സേവനസരണിയിലെ ഉജ്ജ്വല കാന്തി

## [ഫേബ (റോമ 16:1–2)]

*“നമ്മുടെ സഹോദരിയും കെംക്രയ സഭയിലെ ശുശ്രൂഷക്കാരത്തിയുമായ ഫേബയെ നിങ്ങൾ വിശുദ്ധന്മാർക്കു യോഗ്യമാംവണ്ണം കർത്താവിന്റെ നാമത്തിൽ കൈക്കൊണ്ടു, അവൾക്കു നിങ്ങളുടെ സഹായം വേണ്ടുന്ന ഏതു കാര്യത്തിലും സഹായിക്കേണ്ടതിനു ഞാൻ നിങ്ങളെ ഭരമേല്പിക്കുന്നു. അവളും പലർക്കും വിശേഷാൽ എനിക്കും സഹായം ചെയ്തിരിക്കുന്നു.”*

### ആമുഖം

അപ്പൊസ്തലനായ വിശുദ്ധ പൗലോസിന്റെ ലേഖനങ്ങളിൽ ഏറ്റവും പ്രാധാന്യമർഹിക്കുന്ന ഒന്നാണല്ലോ റോമർക്കെഴുതിയ ലേഖനം. അതിന് ദൈവശാസ്ത്രപരമായ പല സവിശേഷതകളും ഉണ്ട്. പൗലോസ് തന്റെ കൂടെ സുവിശേഷഘോഷണത്തിൽ പങ്കാളികളായ ധാരാളം ആളുകളെ അഭിനന്ദിക്കുകയും നന്ദി പറയുകയും ചെയ്യുന്നുണ്ട്. റോമ. 16–ാം അദ്ധ്യായത്തിൽ കുറെ ആളുകളുടെ പേര് പറഞ്ഞ് അഭിനന്ദിക്കുന്നതിൽ ആദ്യം കാണുന്നത് ഫേബയുടെ പേരാണ്. കെംക്രയ സഭയുടെ ‘ശുശ്രൂഷക്കാരി’ എന്ന നിലയിലാണ് ഫേബ അറിയപ്പെടുന്നത്. കൂടാതെ ചില വിശേഷണങ്ങളും ഫേബയ്ക്ക് നൽകുന്നുണ്ട്. നമ്മുടെ സഹോദരി, എനിക്കും പലർക്കും വളരെ സഹായം ചെയ്തവൾ എന്നിവയാണ് ആ വിശേഷണങ്ങൾ.

### ‘ഫേബയുടെ’ അർത്ഥം.

ഫേബ എന്ന പേരിന് ‘ശുദ്ധമായത്’ (pure), ചന്ദ്രനെപ്പോലെ ഉജ്ജ്വല പ്രഭയോടുകൂടിയ എന്നീ അർത്ഥങ്ങൾ കൊടുക്കാം.[1] ഒരു വിജാതീയ

1. Herbert Lockyer, *All the Women of the Bible*, Grand Rapids, Michigan Zondervain, 1976, p. 120.



പശ്ചാത്തലത്തിൽ നിന്ന് ക്രിസ്തീയ പാരമ്പര്യത്തിലേക്ക് വന്ന വിശ്വാസിയായിരുന്നു ഫേബ. കാരണം ഫേബ എന്ന പേര് യവനപുരാണങ്ങളിൽ സാധാരണമായി കണ്ടുവരുന്ന ഒന്നാണ്. ഇറ്റലിയിലെ ഐസിസ് ദേവതാ സങ്കല്പവുമായി ഈ പേരിന് ബന്ധമുണ്ട്.[2] കൂടാതെ അർത്തെമിസ് ദേവിയും ഗ്രീക്കുകാരുടെ ചന്ദ്രദേവതയും ഫേബ എന്ന പേരിലാണ് അറിയപ്പെടുന്നത്. ഇവിടെ മനസ്സിലാകുന്നത് ഫേബ എന്ന പേര് വളരെ പ്രസിദ്ധയാർജ്ജിച്ചതും അംഗീകരിക്കപ്പെട്ടതുമാണ് എന്നാണ്.

### പ്രവർത്തന സരണി

അപ്പൊസ്തോലന്റെ കൂടെ സുവിശേഷഘോഷണത്തിൽ വളരെ ജാഗ്രതയോടുകൂടി ഫേബ പ്രവർത്തിച്ചു. റോമിലെ ജനങ്ങൾക്ക് ഫേബായെ പരിചയപ്പെടുത്തിക്കൊണ്ടാണ് റോമ. 16–ാം അദ്ധ്യായം തുടങ്ങുന്നത്. കെംക്രയ എന്ന സഭയിലെ ശുശ്രൂഷക്കാരിയായിട്ടാണ് പരിചയപ്പെടുത്തുന്നത്. കെംക്രയ എന്ന തുറമുഖ പട്ടണം കൊരിന്തിൽ നിന്നും 7 മൈൽ അഥവാ 11 കി. മീറ്റർ കിഴക്കായി സ്ഥിതിചെയ്യുന്നു.[3] ഈ പട്ടണത്തിൽ ധാരാളം വിദേശിയർ വരികയും പോകുകയും ചെയ്തിരുന്നു. കെംക്രെയ വ്യവസായത്തിനും മുന്നിട്ടുനിന്നിരുന്നു. അങ്ങനെ വളരെ പ്രാധാന്യമുള്ളതും അറിയപ്പെടുന്നതുമായ ഒരു സ്ഥലത്തെ സഭയുടെ ശുശ്രൂഷക്കാരിയായിട്ടാണ് ഫേബയെ മനസ്സിലാക്കേണ്ടത്.

പുതിയനിയമത്തിൽ പ്രത്യേകിച്ച് പൗലോസിന്റെ ലേഖനത്തിൽ റോമ. 16 ൽ മാത്രമേ ഫേബയെപ്പറ്റി പ്രതിപാദിച്ചിട്ടുള്ളു. എങ്കിലും ഫേബയുടെ പ്രവർത്തനത്തെപ്പറ്റി മനസ്സിലാക്കാൻ അവിടെ (റോമ. 16:1,2) പറയുന്ന വിശേഷണങ്ങൾ സഹായകരമാണ്. ‘നമ്മുടെ സഹോദരി’, ‘ശുശ്രൂഷക്കാരി’, ‘സഹായി’ എന്നിവയാണ് വിശേഷണങ്ങൾ. സമൂഹത്തിൽ മാന്യമായ സ്ഥാനവും അംഗീകാരവും ഉണ്ടായിരുന്ന സ്ത്രീയായിരുന്നു ഫേബ. അതുകൊണ്ടായിരിക്കാം പൗലോസ് തന്റെ ലേഖനത്തിന്റെ പ്രതി ഫേബ വശം കൊടുത്തയയ്ക്കുന്നത്. ഫേബയെ മാന്യമായി സ്വീകരിക്കുവാൻ പൗലോസ് ആവശ്യപ്പെടുന്നുണ്ട്. വേണ്ട സഹായം ചെയ്തുകൊടുക്കണമെന്നും റോമിലെ ജനങ്ങളോട് അദ്ദേഹം പറയുന്നു.

ഫേബ തന്റെ തൊഴിൽ (law suit) സംബന്ധമായി പല പ്രാവശ്യം റോമിലേക്ക് യാത്ര ചെയ്യുന്നയാളാണ്[4] (കോടതിയിൽ തർക്കങ്ങളും

2. James. D. G. Dunn. *Word Biblical Commentary* (Rom. 9-16) Vol. 38B: Dallas Texas: Word Books, 1988, p. 887.
3. *The International Standard Bible Encyclopedia,* Vol. 3, p. 853.
4. James D. G. Dunn, *Word Biblical Commentary*, Vol. 38B, Dallas Texas: Word Books, 1988, p. 889.

പ്രശ്നങ്ങളും ഒത്തുതീർക്കുന്നതിന് രേഖകൾ എത്തിക്കുകയും സഹായിക്കുകയും ചെയ്യുക). ഈ വിവരം മുൻകൂട്ടി അറിഞ്ഞതുകൊണ്ടാണ് തന്റെ ലേഖനം ഫേബ വശം കൊടുത്തയയ്ക്കുന്നത്. പ്രിസ്ക്കയെയും അക്വില്ലാവിനേയും പോലെ തന്റെ കഴിവും സ്വാധീനവും മറ്റ് സാധ്യതകളും അനേകരുടെ നന്മയ്ക്കും പ്രത്യേകിച്ച് റോമാ നഗരത്തിന്റെ ഉന്നതിയ്ക്കും ഫേബ വിനിയോഗിച്ചു.

തന്റെ തൊഴിലിലൂടെ രാജ്യത്തിനുവേണ്ടിയും ക്രിസ്തീയ ശുശ്രൂഷയിലും വളരെ ശ്രദ്ധേയമായ വിധത്തിലാണ് ഫേബ പ്രവർത്തിച്ചത്. മുൻപ് സൂചിപ്പിച്ചതിൽ ഉപരിയായി സഹപ്രവർത്തക (co-worker), ശുശ്രൂഷക (deacon), രക്ഷാധികാരി (patron), അഭ്യുദയകാംക്ഷി (benefactor), സംരക്ഷക (protector) എന്നീ വിശേഷണങ്ങളും ഫേബയ്ക്ക് ഉപയോഗിക്കുന്നതിൽ തെറ്റില്ല.[5] കാരണം പ്രത്യേകിച്ച് ഒരു ശുശ്രൂഷയിൽ മാത്രമല്ല ഫേബ വ്യാപൃതയായിരുന്നതെന്ന് പ്രവർത്തനസരണി തെളിയിക്കുന്നു. റോമാ സഭയിൽ ഉൾക്കൊള്ളുവാനും ശുപാർശ ചെയ്യുവാനും ഫേബയുടെ പ്രവർത്തനം അനുയോജ്യമായിരുന്നു. കൂടാതെ അവൾ എനിക്കും പലർക്കും സഹായം ചെയ്തിട്ടുണ്ട് എന്ന് പൗലോസ് പറയുന്നു. അതുകൊണ്ടായിരിക്കാം പൗലോസ് ഫേബയ്ക്കുവേണ്ടി റോമിലെ ജനങ്ങളോട് ഇക്കാര്യം പ്രത്യേകം പറയുന്നത്.

## ദൗത്യമേഖലകൾ

### 1. ശുശ്രൂഷക (Deacon)

ഫേബയെ റോമ. 16:1 ൽ വിശേഷിപ്പിച്ചിരിക്കുന്നത് കെംക്രയ സഭയിലെ 'ശുശ്രൂഷക' യായിട്ടാണ്. സാധാരണ സഭാശുശ്രൂഷകൾ ചെയ്യുന്നത് പുരുഷന്മാർ ആണ്. ഒരു ശുശ്രൂഷകന് (പുരുഷൻ) ഉപയോഗിക്കുന്ന മൂലപദം (deacon) തന്നെയാണ് ഇവിടെ ഫേബയ്ക്കും ഉപയോഗിച്ചിരിക്കുന്നത്.[6] പുതിയനിയമത്തിൽ ഏകദേശം 28 പ്രാവശ്യം 'ശുശ്രൂഷകൻ' എന്ന വാക്ക് പല ഭാഗത്ത് പല അർത്ഥത്തിൽ ഉപയോഗിക്കുന്നുണ്ട്. ദൈവത്തിന്റെ ശുശ്രൂഷകൻ, നിങ്ങളുടെ ശുശ്രൂഷകൻ, സഭാശുശ്രൂഷകൻ, പുതിയനിയമത്തിന്റെ ശുശ്രൂഷകൻ എന്നിങ്ങനെയാണത്. കൂടാതെ ചില വ്യക്തികളെക്കുറിച്ച് നാം വായിക്കുന്നത് ശുശ്രൂഷകൻ എന്നർത്ഥം വരുന്ന 'ഡീക്കൻ' എന്ന വാക്ക് ഉപയോഗിച്ചാണ്. [തിഹിക്കോസ് (കൊലോ. 4:7,

5. Wendy Colter, "Women's Authority Roles in Paul's Churches Counter Cultural or Conventional" in *Novum Testamentum*, *XXXVI*. 4 (1994), p. 354.
6. Gerha Kittel, *Theological Dictionary of the New Testament Vol. 11*, Grand Rapids, Michigan: Wm. B Eerdmands, 1964, p. 87.



എഫേ. 6:21), തീമോത്തിയോസ് (1 തെസ്സ. 3:2), എപ്പഫ്രാസ് (കോലോ. 1:7), പൗലോസ്, അപ്പൊല്ലൊസ് (1 കൊരി. 3:5), ഫേബ (റോമ. 16:1)] ശുശ്രൂഷകൻ എന്ന് വിശേഷിപ്പിക്കുന്ന ആറു പേരിൽ ഒരാൾ സ്ത്രീയാണ്. അതായത് ഫേബ സ്ത്രീയെങ്കിലും പുരുഷന്മാരോടൊപ്പം ഉള്ള സ്ഥാനമാണ് നൽകിയിരുന്നത്. ഒരു പുരുഷന് ഏതെല്ലാം വിധത്തിൽ ശുശ്രൂഷയിൽ പങ്കാളിയാകാൻ സാധിക്കുമോ അത്രയും അളവിൽ തന്നെ സ്ത്രീക്കും ദൈവിക ശുശ്രൂഷയിൽ പങ്കുകാരിയാകുവാൻ സാധിക്കുമെന്ന് ഇത് തെളിയിക്കുന്നു. സഭയുടെ വളർച്ചയ്ക്കും അഭ്യുന്നതിക്കും വേണ്ടി അദ്ധ്വാനിച്ച വിശ്വസ്ത ശുശ്രൂഷകരോടാണ് ഫേബയെയും തുല്യയായി കാണുന്നത്.

### അപ്പോസ്തലിക ശുശ്രൂഷയുടെ ഭാഗഭാഗിത്വം

ശുശ്രൂഷക എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നത് സേവനമാണ്. മറിച്ച് ജോലിയല്ല. കെംക്രയ സഭയിലെ നേതൃത്വസ്ഥാനമാണ് ഫേബ വഹിച്ചിരുന്നത്. പുതിയനിയമകാലത്ത് സഭയിൽ മുഴുവൻസമയം ശുശ്രൂഷ ചെയ്യുന്ന ആളെന്നോ പകുതി സമയം ശുശ്രൂഷചെയ്യുന്ന ആളെന്നോ ഉള്ള വേർതിരിവ് ഉണ്ടായിരുന്നില്ല. സഭാശുശ്രൂഷയിൽ ആയിരിക്കുന്നവർക്കുള്ള യോഗ്യതകളെപ്പറ്റി 1 തിമൊഥി. 3:8–12 ൽ കാണുന്നുണ്ട്. സഭയിലെ ത്രിതല ശുശ്രൂഷകൾ (ശെമ്മാശൻ, പ്രസ്ബിറ്റർ, എപ്പിസ്കോപ്പ) എന്നിവയാണല്ലോ. ഇവയ്ക്ക് ഉപരിയാണ് ഫേബയുടെ ശുശ്രൂഷകൾ. അഥവാ ത്രിതല പ്രവർത്തനങ്ങളുടെ പരിധിയിൽ ഒതുങ്ങുന്ന ഒരു ശുശ്രൂഷയല്ല ഫേബയുടേത്. മറിച്ച് അപ്പൊസ്തോലിക ശുശ്രൂഷയുടെ ഭാഗഭാഗിത്തമാണ് ഫേബ നിർവ്വഹിച്ചത്. കാരണം പൗലോസ് അപ്പൊസ്തലൻ ഫേബയ്ക്ക് താൻ വഹിച്ച ശുശ്രൂഷയുടെ അതേ സ്ഥാനമാണ് നൽകുന്നത്. അതിൽ ആല്പംപോലും കുറഞ്ഞ സ്ഥാനം നൽകാൻ ആഗ്രഹിക്കുന്നില്ല. ഫേബയുടെ പ്രവർത്തനത്തെ മാനിക്കുകയും അംഗീകരിക്കുകയും ചെയ്യുന്ന സഭയാണ് റോമിൽ അന്നുണ്ടായിരുന്നത്.

ശുശ്രൂഷകൻ എന്ന വാക്കിന് പൊതുവായി ചില അർത്ഥങ്ങൾ കൂടി നൽകാം.

(1) ശുശ്രൂഷകനെന്നാൽ വിരുന്നിന് സഹായിക്കുന്നയാളെന്നും വീട്ടുകാർ പറയുന്നത് അനുസരിച്ച് ജോലിചെയ്യുന്ന വ്യക്തിയെന്നും അർത്ഥമുണ്ട് (യോഹ. 2:5,9).

(2) യജമാന-ദാസ ബന്ധത്തിൽ, യജമാനന്റെ ഇച്ഛയ്ക്കനുസരിച്ച് പ്രവർത്തിക്കുന്നയാൾ. മറ്റൊരു വിധത്തിൽ ശുശ്രൂഷകന് 'ദാസൻ' എന്ന അർത്ഥമാണ് നൽകുന്നത് (മത്താ. 22:13).

(3) ശുശ്രൂഷകൻ ദൈവത്തിന്റെ ശുശ്രൂഷകനാണ്. ദൈവത്തിന്റെ ശുശ്രൂഷകനായി തിമൊഥിയോസിനെ 1 തെസ്സ. 3:1–3 വരെ വാക്യങ്ങളിൽ വിശേ

ഷിപ്പിക്കുന്നു. ഫിലി. 2:25 ൽ എപ്പഫ്രോദിത്തോസിനെ പൗലോസ് അപ്പൊസ്തലന്റെ ശുശ്രൂഷകനായി ചിത്രീകരിച്ചിരിക്കുന്നു. കൊലോ. 4:7 ൽ തിഹിക്കോസിനെ കർത്താവിന്റെ വിശ്വസ്ത ശുശ്രൂഷകനായി മനസ്സിലാക്കാം. കർത്താവിന്റെ ശുശ്രൂഷകനായിരിയ്ക്കുമ്പോഴുണ്ടാകുന്ന കഷ്ടങ്ങളും പ്രയാസങ്ങളും (2 കോരി. 6:3–10) വളരെ സന്തോഷത്തോടെ സ്വീകരിക്കുന്നയാളാണ് (റോമ. 15:15). പൗലോസിന്റെ ജീവിതവും പ്രവർത്തനവും ഇതിന് നല്ല ഉദാഹരണമാണ്. കൊലോ. 1:25 ൽ സഭയുടെ ശുശ്രൂഷകനായിട്ടാണ് പൗലോസിനെ നാം കാണുന്നത്. തന്നോടൊപ്പമുള്ള സുവിശേഷഘോഷണത്തിന് വിളിക്കപ്പെട്ടവളാണ് ഫേബ എന്ന് ഇത് വ്യക്തമാക്കിത്തരുന്നു. അതുകൊണ്ട് പുരുഷന്മാരോടൊപ്പമുള്ള ശുശ്രൂഷയ്ക്ക് സ്ത്രീ എന്നും അർഹയാണ്. അതാണ് ഫേബയുടെ പ്രവർത്തനം കാണിച്ചു തരുന്നത്.

## (ii) രക്ഷാധികാരി (patron)

ഫേബയ്ക്ക് നൽകിയിരിക്കുന്ന മറ്റൊരു വിശേഷണമാണ് 'സഹായി'. സഹായി എന്നതിന് മൂലഭാഷയിൽ ഉപയോഗിച്ചിരിക്കുന്നത് പ്രോസ്റ്റാറ്റിസ് [7] (prostatis) എന്ന വാക്കാണ്. ഈ പദത്തിന് സംരക്ഷിക്കുന്നയാൾ, സഹായിക്കുന്നയാൾ, നയിക്കുന്നയാൾ എന്നൊക്കെ അർത്ഥമുണ്ട്. കൂടാതെ അദ്ധ്യക്ഷത വഹിക്കുന്നയാൾ, ഭരിക്കുന്നയാൾ, അഭ്യുദയകാംക്ഷി എന്നീ അർത്ഥങ്ങളും കൊടുക്കാം. വേദപുസ്തക ഭാഷാന്തരങ്ങളിൽ ഈ വാക്കിന് (prostatis) പല വിവർത്തനങ്ങളാണ് നൽകിയിട്ടുള്ളത്:

RSV യിൽ അനേകർക്ക് സഹായി എന്നു കാണുന്നു (a helper of many). NEB യിൽ നല്ല സഹായി എന്നാണ് (a great help to). NJB യിൽ സഹായത്തിനെത്തുന്നയാൾ എന്നുമുണ്ട് (come to the help of). ഇവിടെ പറഞ്ഞിരിക്കുന്ന വിവർത്തനങ്ങളെല്ലാം ഫേബയുടെ പ്രവർത്തനവുമായി നോക്കുമ്പോൾ അവൾക്ക് അനുയോജ്യമാണ്.

സഹായി എന്നതിനേക്കാൾ പ്രോസ്റ്റാറ്റിസ് എന്ന വാക്കിന് 'രക്ഷാധികാരി' എന്ന അർത്ഥമാണ് കൂടുതൽ അനുയോജ്യം. വേദപുസ്തകത്തിൽ പ്രത്യേകിച്ച് പുതിയനിയമത്തിൽ ഫേബയ്ക്ക് മാത്രമാണ് ഈ വാക്ക് ഉപയോഗിച്ചിട്ടുള്ളത്. കെംക്രയ പട്ടണത്തിൽ വിദേശിയർ വരുമ്പോൾ, പ്രാദേശിക അധികാരികളുടെ സഹായത്തോടുകൂടി അവർക്ക് ആവശ്യമുള്ള സൗകര്യങ്ങൾ (അതായത് പാർപ്പിടസൗകര്യവും മറ്റ് സഹായങ്ങളും)

7. James D. G. Dunn, *Word Biblical Commentary,* Vol. 38B, p. 887.



ചെയ്തുകൊടുക്കുന്നതിന് ഫേബ നേതൃത്വം വഹിച്ചിരുന്നു.[8]

ഫേബ സമൂഹത്തിൽ ഉന്നത നിലവാരത്തിലും സാമ്പത്തികമായി ഉന്നതിയിലുമായിരുന്നു. അതുകൊണ്ട് ഈവിധ പ്രവർത്തനത്തിന് സമൂഹം കുറെക്കൂടി വില കല്പിച്ചു. തന്റെ സാധ്യതകളും കഴിവുകളും സമയവും മറ്റും ആവശ്യത്തിലിരിക്കുന്നവരെ സഹായിക്കുവാൻ ഉപയോഗിക്കുകയും ചെയ്തു. ഫേബ കെംക്രയ സഭയിലെ അംഗീകരിക്കപ്പെട്ട ഒരു സ്ഥാനം വഹിച്ചിരുന്നു. കൂടാതെ ക്രിസ്തീയ ചരിത്രത്തിലെ ആദ്യത്തെ പേരെഴുതപ്പെട്ട ശുശ്രൂഷക്കാരി (first recorded deacon) യുമാണ്. റോമാ ലേഖനത്തിൽ 'സഭ' എന്ന വാക്ക് ഉപയോഗിക്കുന്നതും ഇവിടെ മാത്രമാണ്. അതുകൊണ്ട് ഫേബയുടെ ശുശ്രൂഷ ഒരിക്കലും വിലകുറഞ്ഞ ഒന്നായി കാണുക പ്രയാസമാണ്.

## (iii) നമ്മുടെ സഹോദരി

ഇപ്രകാരം സംബോധന ചെയ്യുന്നതിലൂടെ പൗലോസിന് ഫേബയോടുള്ള ആത്മാർത്ഥബന്ധത്തേയും ക്രിസ്തീയ വിശ്വാസത്തിൽ ഉറച്ചു നിൽക്കുന്നതിലുള്ള സന്തോഷത്തേയുമാണ് സൂചിപ്പിക്കുന്നത്. കൂടാതെ സഹവിശ്വാസികളെ സംബോധന ചെയ്യുന്നത് സഹോദരൻ എന്നു വിളിച്ചാണ്. ഫേബയെ പൗലോസ് സഹോദരി എന്ന് വിളിക്കുന്നു. ഫേബ തന്നോടൊപ്പം സുവിശേഷഘോഷണത്തിൽ പങ്കെടുത്ത വ്യക്തിയും സഹകരിച്ച് പ്രവർത്തിച്ചയാളും, സഭയുടെ നന്മയ്ക്കുവേണ്ടിയും വളർച്ചയ്ക്കുവേണ്ടിയും അധ്വാനിച്ച സ്ത്രീയുമാകുന്നു. പൗലോസിന്റെ സഹവിശ്വാസിയായി നിന്ന് വളരെ തീഷ്ണതയോടെ പ്രവർത്തിച്ച ഫേബ മറ്റ് സഹവിശ്വാസികൾക്ക് എന്നും ഒരു പ്രേരക ഘടകമായിരുന്നുവെന്ന് പറയാം.

മേൽപറഞ്ഞ ചില വസ്തുതകളുടെ വെളിച്ചത്തിൽ ഫേബയുടെ ജീവിതവും മാതൃകയും പ്രവർത്തനസരണികളും ദൗത്യമേഖലകളും ക്രിസ്തീയ സമൂഹത്തിനും സ്ത്രീജനങ്ങൾക്കും മാതൃകയാണ്.

### ചില കണ്ടെത്തലുകൾ

1. പുരുഷമേധാവിത്വവും നേതൃത്വവുമുണ്ടായിരുന്ന സാഹചര്യത്തിൽ നേതൃഗുണവും ജീവിതമാതൃകയുമുള്ള സ്ത്രീ, പ്രവർത്തനത്തിന് ഇറങ്ങിത്തിരിച്ചത് ഒരു എതിർ സംസ്ക്കാരം ഉണ്ടാകുന്നതിന് ഇടയാക്കി.
2. സ്ത്രീ, പരിമിതിയുള്ളവളും ബലഹീനയുമാണ് എന്ന ചിന്തയ്ക്ക്

8. Douglas J. Moo, *The Epistle to the Romans,* The New International Commentary on the New Testament, Grand Rapids, Michigan: Wm. B Eerdmands, 1996, p.193.

ഉപരിയായി തന്റെ സാധ്യതകളെ ജനസേവനത്തിനും സഭയുടെ വളർച്ചയ്ക്കും വിനിയോഗിച്ചു.

3. നേതൃത്വഗുണമുള്ള, പ്രവർത്തന സന്നദ്ധതയുള്ള സ്ത്രീകൾ മുൻപോട്ട് വരുമ്പോൾ ഏതു സമൂഹവും അവരെ അംഗീകരിക്കും.

4. ബഹുമുഖ കഴിവുകൾ ഉള്ള സ്ത്രീകൾ എന്നും സഭയ്ക്കും സമൂഹത്തിനും മുതൽക്കൂട്ടാണ്.

5. സ്ത്രീകൾ സ്ത്രീകൾക്കു വേണ്ടി മാത്രമല്ല, പുരുഷനും സ്ത്രീയുമടങ്ങുന്ന സമൂഹത്തിന്റെ ശുശ്രൂഷകരാണ്.

6. അംഗീകാരവും സ്ഥാനവും നിർലോഭമായി പ്രവർത്തിക്കുന്നവരെ തേടിയെത്തുന്നതാണ്.

7. പ്രതിഫലം ഇച്ഛിക്കുന്നതിലുപരി സ്വയം നഷ്ടപ്പെടുത്തുന്നതിൽ സ്ത്രീകൾ പുരുഷന്മാരേക്കാൾ ഒരുപിടി മുമ്പിലാണ്.

വിവിധ നിലകളിൽ സമൂഹത്തിനും സഭയ്ക്കും മുതൽക്കൂട്ടായിരുന്ന ഫേബ ഉജ്ജ്വലപ്രഭയോടെ കത്തിജ്വലിച്ച സ്ത്രീയാണ്. സാഹചര്യങ്ങളേയും സാധ്യതകളേയും യഥാവിധി വിനിയോഗിച്ച ഫേബ സഭാശുശ്രൂഷയ്ക്ക് മുൻപോട്ട് വരുന്ന സ്ത്രീകൾക്ക് എന്നും പ്രചോദനമാണ്. പദവിയല്ല ശുശ്രൂഷയാണ് പ്രധാനമെന്ന് ഫേബയുടെ പ്രവർത്തനം നമ്മെ ഓർമ്മിപ്പിക്കുന്നു. ആവശ്യത്തിലിരിക്കുന്നവരെ സഹായിക്കുവാൻ ശുശ്രൂഷയിൽ ലജ്ജിക്കാതെ മുമ്പോട്ട് പോകുവാൻ ഫേബയുടെ പ്രവർത്തനസരണി ആഹ്വാനം ചെയ്യുന്നു.



# അദ്ധ്യായം മൂന്ന്
# കർത്താവിനുവേണ്ടി അദ്ധ്വാനിച്ച നാലു മാന്യവനിതകൾ
## (മറിയ, ത്രുഫൈന, ത്രുഫോസ, പെർസിസ്)

### 1. മറിയ

*"നിങ്ങൾക്കായി വളരെ അദ്ധ്വാനിച്ചവളായ മറിയയ്ക്കു വന്ദനം ചൊല്ലുവിൻ" (റോമ. 16:6a).*

'മറിയ' വളരെ സാധാരണമായ ഒരു യഹൂദപേരാണ്. പുതിയനിയമത്തിൽ 'മറിയ' എന്ന പേരിൽ പല സ്ത്രീകൾ അറിയപ്പെടുന്നുണ്ട്. ഇവരിൽ നിന്നും വിഭിന്നമായിട്ടാണ് ഈ ലേഖനഭാഗത്ത് 'മറിയ'യെപ്പറ്റി പ്രതിപാദിച്ചിരിക്കുന്നത്. ഈ പേര് മറിയൂസ്[1] എന്ന പേരിൽ നിന്നും വന്ന സ്ത്രീലിംഗ രൂപമാണ്.

റോമാ ലേഖനത്തിൽ പറയപ്പെടുന്ന പേരുകളിൽ യഹൂദപേരുള്ളത് 'മറിയ' മാത്രമാണ്. മറിയ വിജാതീയ പശ്ചാത്തലത്തിൽ നിന്ന് ക്രിസ്തീയ വിശ്വാസത്തിലേയ്ക്ക് വന്നപ്പോൾ മാമ്മോദീസായിലൂടെ ലഭിച്ച പേരാകാം. ഏതുവിധത്തിലുള്ള പ്രവർത്തനത്തിലാണ് 'മറിയ' പങ്കാളിയായത് എന്ന് വ്യക്തമായി ഇവിടെ പറയുന്നില്ല. എങ്കിലും 'നിങ്ങൾക്കായി വളരെ അദ്ധ്വാനിച്ചവൾ' എന്നു പറയുന്നതിലൂടെ ഗണ്യമായ നിലയിൽ റോമിലെ ക്രിസ്ത്യാനികൾക്കുവേണ്ടി അദ്ധ്വാനിച്ചുവെന്ന് മനസ്സിലാക്കാം.

### 2. ത്രൂഫൈന, ത്രൂഫോസ

*"കർത്താവിൽ അദ്ധ്വാനിക്കുന്നവരായ ത്രുഫൈനെക്കും ത്രുഫോസയ്ക്കും വന്ദനം ചൊല്ലുവിൻ" (റോമ. 16:12a).*

1. James D. G. Dunn, *Word Biblical Commentary Vol. 38B*. Dallas, Texas: Word Books, 1988, p. 893.

ഇവർ ഇരുവരും സഹോദരിമാരാണെന്ന് കരുതപ്പെടുന്നു. രണ്ടുപേരും കർത്താവിനുവേണ്ടി വളരെ അദ്ധ്വാനിച്ചവരാണ്. 'ത്രുഫൈന' എന്ന പേരിന് 'മധുരമായ', 'മനോഹരമായ' (dainty) എന്നും ത്രുഫോസ എന്ന പേരിന് 'മൃദുലമായ', 'സൂക്ഷ്മമായ' (delicate) എന്നുമാണ് അർത്ഥം.[2] ഇവർ കർത്താവിനുവേണ്ടി സന്തോഷത്തോടെ പ്രയത്നിച്ചവരാണ്.

### 3. പെർസിസ്

*"കർത്താവിൽ വളരെ അദ്ധ്വാനിച്ചവളായ പ്രിയ പെർസിസിന്നു വന്ദനം ചൊല്ലുവിൻ" (റോമ. 16:12b).*

പെർസിസ് എന്ന പേര് അടിമപെൺകുട്ടികൾക്കുണ്ടായിരുന്ന സാധാരണ പേരാണ്. ഇതിന് 'കൊടുങ്കാറ്റിനാൽ എടുക്കപ്പെടുന്നവൾ' എന്നർത്ഥം[3]. ഈ പേരിന് യവന പശ്ചാത്തലമാണുള്ളത്. പെർസിസ് റോമിൽത്തന്നെയുണ്ടായിരുന്നതോ അതോ പേർഷ്യയിൽ നിന്ന് വന്ന് താമസിച്ചിരുന്നതോ എന്നതിനു തെളിവുകളൊന്നുമില്ല. പൗലോസ് പെർസിസിനെ സംബോധന ചെയ്യുന്നത് 'പ്രിയ പെർസിസ്' എന്നാണ്. ഇവിടെ പെർസിസിനെ വിശേഷിപ്പിച്ചിരിക്കുന്ന പദം തന്നെയാണ് പുതിയനിയമത്തിൽ പല സ്ഥലത്തും തന്റെ കൂട്ടുപ്രവർത്തകരായ തിമൊഥെയൊസ് (2 തിമൊ. 1:1), എപ്പഫ്രോദിത്തോസ് (കൊലോ. 4:12), ലൂക്കോസ് (കൊലോ. 4:14), ഒനേസിമോസ് (കൊലോ. 4:9) എന്നിവരെ സംബോധന ചെയ്യാൻ ഉപയോഗിച്ചിരിക്കുന്നത്. കൂടാതെ ലൂക്കോ. 3:21,22 വാക്യങ്ങളിൽ വായിക്കുന്നതുപോലെ യേശുവിന്റെ സ്നാനസമയത്ത് "സ്വർഗ്ഗം തുറന്ന് പരിശുദ്ധാത്മാവ് ദേഹരൂപത്തിൽ പ്രാവ് എന്നപോലെ അവന്റെമേൽ ഇറങ്ങി വന്നു. നീ എന്റെ പ്രിയപുത്രൻ നിന്റെമേൽ ഞാൻ പ്രസാദിച്ചിരിക്കുന്നു എന്ന് സ്വർഗ്ഗത്തിൽ നിന്ന് ഒരു ശബ്ദവും ഉണ്ടായി". ഇവിടെ യേശുവിനുവേണ്ടി ഉപയോഗിക്കുന്ന 'പ്രിയ' എന്ന വാക്കും ഈ അർത്ഥത്തിലാണ് ഉപയോഗിക്കുന്നത്.

തന്റെ കൂട്ടുപ്രവർത്തകരായ തിമൊഥെയൊസിനും എപ്പഫ്രോദിത്തോസിനും തിഹിക്കോസിനും ഒനേസിമോസിനും എല്ലാം കൊടുക്കുന്ന അതേ സ്ഥാനമാണ് അഥവാ അടുപ്പമാണ് പെർസിസിനോടും ഉണ്ടായിരുന്നത്. യവന പശ്ചാത്തലമായാലും യഹൂദപശ്ചാത്തലമായാലും ക്രിസ്തുവിനുവേണ്ടി അദ്ധ്വാനിക്കുന്നവർക്ക് ലഭിക്കുന്ന സ്ഥാനമാനങ്ങൾക്ക്

2. Roger Omanson, 'Who's who in Roman 16. Identifying men and women among the people Paul sent greetings to' *The Bible Translator Vol. 49(4),* p. 433.

3. Herbert Lockyer, *All the women of the Bible*, Grand Rapids, Michigan: Zondervan 1967, p. 120.



ഏറ്റക്കുറച്ചിലുകളില്ല, തുല്യപദവിയാണുള്ളത് എന്ന് ഇത് വ്യക്തമാക്കുന്നു.

### പ്രവർത്തനമേഖല

മുകളിൽ പറഞ്ഞിരിക്കുന്ന നാലു സ്ത്രീകളെയും കർത്താവിനുവേണ്ടി 'അദ്ധ്വാനിച്ചവർ' എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. മറിയ, പെർസിസ് എന്നിവരെ 'വളരെ അദ്ധ്വാനിച്ചവർ' എന്നും ത്രുഫൈന, ത്രുഫോസ എന്നിവരെ 'അദ്ധ്വാനിക്കുന്നവൾ' എന്നുമാണ് വിശേഷിപ്പിച്ചിരിക്കുന്നത്. ഈ നാലു സ്ത്രീകളും ദൈവരാജ്യത്തിനുവേണ്ടിയും സുവിശേഷഘോഷണത്തിനുവേണ്ടിയും അദ്ധ്വാനിച്ചവരാണ്. പൗലോസ് തന്റെ മിഷനറി പ്രവർത്തനത്തെ സൂചിപ്പിക്കുന്നതിന് ഉപയോഗിക്കുന്ന വാക്ക് ശ്രദ്ധിക്കുക (1 കൊരി. 4:12, 5:10; കൊലോ. 1:29; 1തെസ്സ. 5:12; ഗലാ. 4:11). അതുപോലെ യോഹ 4:6 ൽ യേശു വഴിനടന്ന് ക്ഷീണിച്ചിട്ട് ഉറവിന്നരികെ ഇരുന്നു എന്ന വാക്യത്തിൽ 'ക്ഷീണിക്കുക' എന്ന വാക്കും പഠനാർഹമാണ്. കൂടാതെ ലൂക്കോ. 5:5 ൽ ഞങ്ങൾ രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും ഒന്നും കിട്ടിയില്ല എന്ന് ശിമോൻ പത്രോസ് പറയുന്നതിലെ 'അദ്ധ്വാനിക്കുക' എന്ന വാക്യം ശ്രദ്ധേയമാണ്. മുകളിൽ സൂചിപ്പിച്ച വാക്കുകളെല്ലാം ഒരേ മൂലപദത്തിൽ നിന്ന് വന്നിട്ടുള്ളവയാണ്. അതുകൊണ്ട് ശരീരംകൊണ്ട് കഷ്ടപ്പെടുക, ആയാസം ഉള്ള ജോലി ചെയ്യുമ്പോൾ ക്ഷീണിക്കുക, വേലചെയ്യുക എന്നതിനെല്ലാം അർത്ഥമാക്കുന്ന 'കോപ്പിയാൻ' എന്ന ഗ്രീക്ക് വാക്കാണ് ഈ നാലു സ്ത്രീകൾക്കും വേണ്ടി ഉപയോഗിച്ചിരിക്കുന്നത്. താൻ കടന്നുപോയ അദ്ധ്വാനത്തിന്റെ അതേ മാനദണ്ഡമാണ് പൗലോസ് തന്റെ സഹപ്രവർത്തകരായ ഈ സ്ത്രീകൾക്കും നൽകുന്നത്. സ്ത്രീകളുടെ പ്രവർത്തനം പുരുഷന്മാരേക്കാൾ ഒരുപടി കുറച്ചോ മാന്യതയില്ലാത്തതോ ആയി പൗലോസ് കണ്ടില്ല. ഇതിൽ നിന്നും പുരുഷന്മാർക്കൊപ്പം സുവിശേഷത്തിനുവേണ്ടി സ്ത്രീകൾക്കും അദ്ധ്വാനിക്കാം എന്ന് വ്യക്തമാക്കിത്തരുന്നു. ഇവരുടെ പ്രവർത്തനമേഖല സ്പഷ്ടമായി പറയുന്നില്ലെങ്കിലും എല്ലാവരാലും അംഗീകരിക്കപ്പെട്ടതും, പൗലോസിന് അറിയാവുന്നതുമായ പ്രവർത്തനത്തിലാണ് ഇവർ ഏർപ്പെട്ടത്. ഈ സ്ത്രീകൾക്ക് കിട്ടാവുന്നതിൽ ഏറ്റവും വലിയ പുരസ്ക്കാരമാണ് 'കർത്താവിനുവേണ്ടി അദ്ധ്വാനിച്ചവൾ' എന്ന വിശേഷണം.

# അദ്ധ്യായം നാല്
# നല്ല സാക്ഷ്യം പ്രാപിച്ച യൂനിയയും, രൂഫൊസിന്റെ അമ്മയും

## 1. യൂനിയ നല്ല സാക്ഷ്യം പ്രാപിച്ച മഹതി

*"എന്റെ ചാർച്ചക്കാരും സഹബദ്ധന്മാരുമായ അന്ത്രോനിക്കോസിനും യൂനിയാവിനും വന്ദനം ചൊല്ലുവാൻ അവർ അപ്പൊസ്തലന്മാരുടെ ഇടയിൽ പേർകൊണ്ടവരും എനിക്കു മുമ്പെ ക്രിസ്തുവിൽ വിശ്വസിച്ചവരും ആകുന്നു."* (റോമ. 16:7).

### യൂനിയ കർത്താവിന്റെ 'അപ്പൊസ്തല'

യൂനിയായുടെ പേര് അന്ത്രോനിക്കോസുമായുള്ള ബന്ധത്തിലാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അന്ത്രോനിക്കോസും യൂനിയായും ഭർത്താവും ഭാര്യയുമായിരിക്കുവാൻ സാധ്യതയുണ്ട്. ഇവർ ഇരുവരും തർസോസിൽ നിന്ന് വന്ന യഹൂദ ക്രിസ്ത്യാനികളാണെന്ന് വിശ്വസിക്കുന്നു. അതുകൊണ്ടായിരിക്കാം എന്റെ ചാർച്ചക്കാരെന്ന് ഇവരെപ്പറ്റി പറയുന്നത് (പൗലോസും തർസോസുകാരനായിരുന്നല്ലോ. അപ്പൊ. പ്രവൃ.22:3). ഇവർ തനിക്കു മുമ്പെ കർത്താവിൽ വിശ്വസിച്ചവരും അപ്പൊസ്തലന്മാരുടെ ഇടയിൽ പേർകൊണ്ടവരുമാണ്. യേശു തെരഞ്ഞെടുത്ത 12 അപ്പൊസ്തലന്മാർക്ക് പുറമേ യേശുവിനെ അനുഗമിച്ചവരുമുണ്ടായിരുന്നു. 1 കൊരി. 15:17 ൽ പറയുന്നതുപോലെ അപ്പൊസ്തലന്മാരുടെ കൂട്ടത്തിൽ ഇവർ എണ്ണപ്പെട്ടിരുന്നു. യൂനിയായും അന്ത്രോനിക്കോസും അന്നത്തെ സമൂഹത്തിൽ ഉന്നതസ്ഥാനം അലങ്കരിച്ചിരുന്നവരും, അറിയപ്പെടുന്നവരും, പ്രത്യേക ദൗത്യത്തിനായി വേർതിരിക്കപ്പെട്ടവരുമാണെന്നാണ് ഇതിൽ നിന്നും മനസ്സിലാകുന്നത്. ഇവർ അപ്പൊസ്തലന്മാരിൽ വെച്ച് മുമ്പിൽ നിൽക്കുന്നവരാണ്. പൗലോസ് തനിക്കും (1 കൊരി. 9:5,6) ബർന്നബാസിനും (ഗലാ. 2:9) ഉപയോഗിക്കുന്ന അപ്പൊസ്തലൻ എന്ന അതേ വാക്കാണ് യൂനിയായ്ക്കും ഉപയോഗിച്ചിരിക്കുന്നത്.



### 'സഹബദ്ധയായ' യൂനിയാ

അന്ത്രോനിക്കോസിനെയും യൂനിയായെയും 'സഹബദ്ധർ' എന്ന് വിളിക്കുന്നതിലൂടെ തന്നോടൊപ്പം കാരാഗൃഹവാസവും അതിലെ കഷ്ടപ്പാടും സഹിച്ചവർ എന്ന അർത്ഥത്തിലാണ്. പൗലോസിനോടൊപ്പം എവിടെവച്ച് കാരാഗൃഹവാസം അനുഭവിച്ചു എന്ന് വ്യക്തമായി അറിയില്ല. എങ്കിലും പൗലോസ് തന്നോടുകൂടെ കാരാഗൃഹജീവിതം പങ്കുവെച്ചവരെ തന്റെ പ്രവർത്തനത്തിൽ ഓർക്കുന്നുണ്ട്. കൊലോ. 4:10 ൽ അരിസ്തർഹോസിനെ തന്റെകൂടെ സഹബദ്ധനായി കാരാഗൃഹവാസം അനുഭവിച്ചവനായി രേഖപ്പെടുത്തിയിട്ടുണ്ട്. ഇത് സൂചിപ്പിക്കുവാൻ ഉപയോഗിക്കുന്ന മൂലപദം തന്നെയാണ് ഇവിടെയും അന്ത്രോനിക്കോസിനും യൂനിയായ്ക്കും വേണ്ടി ഉപയോഗിക്കുന്നത്. ദൈവരാജ്യത്തിനുവേണ്ടി കഷ്ടവും പ്രയാസങ്ങളും സഹിപ്പാനും അതിൽ സന്തോഷവും സംതൃപ്തിയും കണ്ടെത്തുവാനും സ്ത്രീകൾക്ക് സാധിക്കും എന്ന് ഈ വേദഭാഗം തെളിയിക്കുന്നു.

ഇവിടെ (റോമ. 16:7) യൂനിയയ്ക്ക് സഹബദ്ധ (fellow prisoner) അപ്പൊസ്തല (apostle), പേർകൊണ്ടവൾ (prominent apostle) എന്നീ വിശേഷങ്ങൾ നൽകിയിരിക്കുന്നത് പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. കർത്താവിനാൽ അയയ്ക്കപ്പെടുകയും, ആ ദൗത്യം നിറവേറ്റുന്നതിൽ ഉള്ള കഷ്ടങ്ങളും പ്രയാസങ്ങളും സന്തോഷപൂർവ്വം ഏറ്റുവാങ്ങുകയും ചെയ്ത യൂനിയ, അന്ത്രോനിക്കോസിനോടൊപ്പം ആദരിക്കപ്പെടുന്നു. യൂനിയയ്ക്ക് ഒരിക്കലും അന്ത്രോനിക്കോസിനേക്കാൾ താഴ്ന്ന സ്ഥാനമല്ല നൽകിയത്. കൂടാതെ ഇവർ 'എണ്ണപ്പെട്ടവരുടെ' കൂട്ടത്തിൽ മുൻപന്തിയിലുമാണ്.

## 2. രൂഫൊസിന്റെ അമ്മ

*"കർത്താവിൽ പ്രസിദ്ധനായ രൂഫൊസിനെയും എനിക്കും അമ്മയായ അവന്റെ അമ്മയേയും വന്ദനം ചെയ്വിൻ" (റോമ. 16:13).*

### കർത്താവിനായി തിരഞ്ഞെടുക്കപ്പെട്ട രൂഫൊസ്

രൂഫൊസ് എന്ന പേര് ലത്തീൻ ഭാഷയിൽ നിന്നുള്ളതാണ്. ഈ പേര് ഗ്രീക്ക് ചിന്തയിൽ അടിമകൾക്കും അല്ലാത്തവർക്കും ഉപയോഗിച്ചിട്ടുണ്ട്. മർക്കോസ് എഴുതിയ സുവിശേഷം റോമിൽ വെച്ചാണ് എഴുതിയതെങ്കിൽ മർക്കോ. 15:21 ൽ വായിക്കുന്നതുപോലെ, രൂഫൊസിന്റെ പിതാവ് കുറേനക്കാരനായ ശീമോൻ ആണ്. ഇതിൽ നിന്നും, അന്ന് അറിയപ്പെടുന്ന റോമാ സമൂഹത്തിലെ ഒരു പ്രധാന അംഗമായിരുന്നു രൂഫൊസ് എന്ന് മനസ്സിലാക്കാം. റോമ. 16:13 ൽ രൂഫൊസിനെപ്പറ്റി പറയുന്നത് ഒരു പ്രത്യേക ദൗത്യത്തിനായി തെരഞ്ഞെടുത്ത വ്യക്തി എന്നർത്ഥമുള്ള എക്ലക്റ്റോസ്

എന്ന പദമാണ്. ഈ വാക്ക് തന്നെയാണ് 1 പത്രോ. 2:9 ൽ ഉപയോഗിച്ചിരിക്കുന്നത് (നിങ്ങളോ അന്ധകാരത്തിൽ നിന്ന് തന്റെ അത്ഭുതപ്രകാശത്തിലേക്കു നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാൻ തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയമായ പുരോഹിതവർഗ്ഗവും വിശുദ്ധവംശവും സ്വന്തജനവും ആകുന്നു.).

### രൂഫൊസിന് കൈത്താങ്ങൽ നൽകിയ 'അമ്മ'

റോമ. 16:13 പ്രകാരം രൂഫൊസിന്റെ ദൗത്യം പ്രത്യേകം ഒന്നായതുകൊണ്ടും പൗലോസിനെ ഒരു മകൻ എന്നനിലയിൽ സ്നേഹിച്ച് കരുതി പ്രവർത്തനത്തിൽ പ്രോത്സാഹിപ്പിച്ചതുകൊണ്ടുമാകാം രൂഫൊസിന്റെ അമ്മയെ പ്രത്യേകം വന്ദനം ചൊല്ലുന്നത്. ഒരു സ്ത്രീക്ക് മക്കളുടെ പ്രയാസങ്ങളേയും വേദനകളേയും കൂടുതൽ മനസ്സിലാക്കാനും കൈത്താങ്ങലും പ്രോത്സാഹനവും നൽകാനും സാധിക്കും. പ്രത്യേകിച്ച് അമ്മ എന്നു പറയുമ്പോൾ കുറെക്കൂടി കരുതലോടും സ്നേഹത്തോടും മനസ്സിലാക്കലോടും കൂടി പ്രവർത്തിക്കുവാൻ കഴിയുന്നയാളാണ്.

പല സ്ഥലങ്ങളിൽ സഞ്ചരിച്ചു പ്രവർത്തിച്ച പൗലോസിന് രൂഫൊസിന്റെ അമ്മയിൽ നിന്നും ലഭിച്ച നിർല്ലോഭമായ സ്നേഹവും കരുതലും പിൻബലവും ആയിരിക്കണം പ്രത്യേകമായി പേര് പറഞ്ഞ് വന്ദനം ചൊല്ലുവാൻ കാരണം. കൂടാതെ ഇവർ പല സ്ഥലങ്ങളിലും, സഞ്ചരിക്കുകയും വ്യാപാരത്തിലും മറ്റും ഏർപ്പെടുകയും ചെയ്തുകാണും. അക്കാലത്തെ സ്ത്രീകളിൽ സുവിശേഷഘോഷണത്തിന് ഇറങ്ങിയവർ എല്ലാം തന്നെ സമൂഹത്തിൽ മാന്യമായ പദവിയും സമ്പത്തുമുള്ളവരായിരുന്നു. അതുകൊണ്ട് രൂഫൊസിന്റെ അമ്മയും അറിയപ്പെടുന്ന സ്ത്രീയും നല്ല നിലയിൽ പ്രവർത്തിച്ചയാളുമാകാനാണ് സാധ്യത. കുടുംബത്തിന്റെ ചുമതലകളുണ്ടെങ്കിൽത്തന്നെയും മക്കളുമൊന്നിച്ച് കുടുംബമായി കർത്താവിന്റെ സാക്ഷ്യം നിറവേറ്റുവാൻ താൽപര്യപ്പെട്ടു എന്ന് ഇവരുടെ പ്രവർത്തനത്തെ മനസ്സിലാക്കാം.



## അദ്ധ്യായം അഞ്ച്

# യൂലിയയും, നെരയുസിന്റെ സഹോദരിയും, ക്ലോവയും: ഉത്തമ സഭാശുശ്രൂഷകർ

### 1. യൂലിയ അഥവാ ചുരുണ്ട മുടിയുള്ളവൾ

*"ഫിലൊലൊഗോസിനും യൂലിയെക്കും നെരെയുസിനും അവന്റെ സഹോദരിക്കും ഒലുമ്പാസിനും അവരോടു കൂടെയുള്ള സകല വിശുദ്ധന്മാർക്കും വന്ദനം ചൊല്ലുവിൻ" (റോമ. 16:15).*

ഫിലൊലൊഗോസിനോടൊപ്പമാണ് യൂലിയയെ പരിചയപ്പെടുത്തുന്നത്. ഇവർ ഫിലൊലൊഗോസിന്റെ ഭാര്യയായി സുവിശേഷ പ്രവർത്തനത്തിൽ പങ്കാളിയാകാനാണ് സാധ്യത. യൂലിയ എന്നതിന് ചുരണ്ട തലമുടി ഉള്ളവൾ (Having curly hair) എന്നാണർത്ഥം.[1] ഈ പേര് റോമിലെ പല സ്ത്രീകൾക്ക് ഉണ്ടായിരുന്നതായി കാണുന്നു. ഉയർന്ന ജീവിത നിലവാരമുള്ള വീടുകളിലെ അടിമകളായ പെൺകുട്ടികൾക്കും ഈ പേര് സാധാരണമായി കണ്ടുവന്നിരുന്നു. ജനനംകൊണ്ട് റോമിലെ ഒരു പുരാതന ഭവനത്തിൽ മുഖ്യധാരയിൽ ഉള്ള സ്ത്രീയായിരുന്നു യൂലിയ. ഇവളുടെ പ്രവർത്തനമേഖല ഏതാണെന്ന് പറയുക പ്രയാസമാണ്. എങ്കിലും വ്യക്തിപരമായി പൗലോസിന് ഇവളെ അറിയാവുന്നതാണ്. ഭരണപരമായ കാര്യങ്ങളിലും സുവിശേഷപ്രഘോഷണത്തിലും ഇവൾ പ്രയത്നിച്ചിട്ടുണ്ട്. സമൂഹത്തിലെ ഏത് ഉന്നതശ്രേണിയിലെ ജോലിയിൽ പങ്കാളികളായിരുന്നാലും സുവിശേഷ പ്രവർത്തനത്തിൽ പങ്കാളിത്വം വഹിക്കാനും സഹകരിക്കുവാനും സാധിക്കും.

### 2. നെരെയുസിന്റെ സഹോദരി

നെരെയുസ് എന്ന പേര് പുരാണങ്ങളിൽ കണ്ടുവരുന്നതാണ്. അടിമയുടെ പേരായും ചക്രവർത്തിമാരുടെ ശുശ്രൂഷക്കാരും ഈ പേരിൽ

1. Herbert Lockyer, *All the Women of the Bible*, Grand Rapids, Michigan: Zondervan, 1967, p. 81.

അറിയപ്പെടുന്നവരുണ്ടായിരുന്നു. നെരെയുസും അവന്റെ സഹോദരിയും ഫിലൊലൊഗോസിന്റെയും യൂലിയയുടെയും മകനും മകളുമായി കരുതുന്നു.[2] നെരെയുസിന്റെ സഹോദരി ഏത് വിധത്തിലുള്ള സുവിശേഷപ്രവർത്തനമാണ് നടത്തിയതെന്ന് വ്യക്തമല്ല എങ്കിലും വ്യക്തിപരമായി പൗലോസിന് ഈ ആളിനെ അറിയാം. അതുകൊണ്ടാണ് പേര് പറഞ്ഞ് വന്ദനം ചൊല്ലുന്നത്. ഏതെങ്കിലും അറിയപ്പെടുന്ന പ്രവർത്തനത്തിൽ ഉൾപ്പെട്ടിരുന്നതോ അതോ കൈത്താങ്ങൽ നൽകിയതോ ആകാം. നെരെയുസിന്റെ സഹോദരിയെപ്പറ്റി ഈ പ്രത്യേകഭാഗത്ത് മാത്രമേ പരാമർശിക്കുന്നുള്ളു.

## ൩. ക്ലോവ അനുരഞ്ജനത്തിന്റെ പ്രകാശനാളം

*"സഹോദരന്മാരേ, നിങ്ങളുടെ ഇടയിൽ പിണക്കം ഉണ്ടെന്നു ക്ലോവയുടെ ആളുകളാൽ എനിക്ക് അറിവ് കിട്ടിയിരിക്കുന്നു" (1 കൊരി. 1:11).*

അപ്പൊസ്തലനായ വിശുദ്ധ പൗലോസിന്റെ ആദ്യലേഖനങ്ങളിൽ പ്രധാനപ്പെട്ടതാണല്ലോ കൊരിന്ത്യർക്കെഴുതിയ ലേഖനം. അന്ന് സഭയിൽ ഉണ്ടായിരുന്ന പല പ്രശ്നങ്ങളെയും കുറിച്ച് ഈ ലേഖനത്തിൽ വിശദമായ വിവരണം കാണുന്നുണ്ട്. പ്രത്യേകിച്ച് കക്ഷിഭിന്നത, സഭകൂടുമ്പോൾ പരസ്പരം അംഗീകരിക്കാനുള്ള വൈമനസ്യം, കർത്തൃമേശയെ തുടർന്നും ഒരുമയില്ലായ്മ ഇവയാണ്. കൊരിന്തു സഭയിലെ ഭിന്നതകളെപ്പറ്റി പൗലോസിന് അറിവ് നൽകുന്നത് ക്ലോവയാണ്.

### ക്ലോവ എന്ന ഹരിതനാമ്പ്

ക്ലോവ എന്ന പേരിന്റെ അർത്ഥം 'പച്ചച്ചെടി' (green herb) എന്നാണ്.[3] ഗ്രീക്ക് യവനായ ചിന്തയിൽ ഈ പേരിന് 'ചെടികൾക്ക് ആദ്യമുണ്ടാകുന്ന മുള' എന്നാണ് അർത്ഥമാക്കുന്നത്. ക്ലോവ ഒരു ക്രിസ്ത്യാനി ആയിരുന്നോ എന്നതിന് തെളിവൊന്നുമില്ല. എന്നാൽ കൊരിന്തു സഭയിലെ ആളുകൾക്ക് ഈ സ്ത്രീയെ നന്നായി അറിയാം (1 കൊരി. 1:11). ക്ലോവയുടെ നേതൃത്വത്തിലുള്ള ഒരു ചെറിയ കൂട്ടം കൊരിന്തിൽ സജീവമായിരുന്നു. ഇപ്രകാരമുള്ള കൂട്ടത്തിലെ ആളുകളിൽ നിന്നാണ് കൊരിന്തു സഭയിലെ ഭിന്നതകളെപ്പറ്റി പൗലോസ് അറിയുന്നത്.

2. C. B. E. Cranfield, *Epistle to the Romans. International Critical Commentary Vol. II*, Edinburgh: T&T Clark, 1986, p. 795.
3. Herbert Lockyer, *All the Women of the Bible*, Grand Rapids, Michigan: Zondervan, p. 38.



### പ്രവർത്തനം

1 കോരി. 1:11 ൽ മാത്രമേ വേദപുസ്തകത്തിൽ ക്ലോവയെപ്പറ്റി പറയുന്നുള്ളു. ഒരു സഭയുടെ അടിത്തറ എന്നത് അതിന്റെ ഐക്യം ആണല്ലോ. ഇവിടെ കൊരിന്തു സഭയിൽ ഭിന്നത വളരെ രൂക്ഷമായിരുന്ന (1 കൊരി. 1:11-13) അവസരത്തിൽ അതിനൊരു പരിഹാരം കാണുന്നതിനാണ് ക്ലോവയുടെ ആളുകൾ പൗലോസിന് അറിവ് കൊടുത്തത്. ഇവിടെയുള്ള വിഭജനവും വഴക്കും എതിർപ്പും തർക്കങ്ങളും പ്രശ്നങ്ങളുമെല്ലാം ക്ലോവയുടെ കൂട്ടത്തിനും പ്രയാസമുളവാക്കി കാണും. ക്ലോവയുടെ നേതൃത്വത്തിലുള്ള കൂട്ടത്തിന് പൗലോസുമായി അടുത്ത ബന്ധം ഉണ്ടായിരുന്നതുകൊണ്ടാണ് കൊരിന്തു സഭയിലെ പ്രശ്നങ്ങൾക്ക് തീർപ്പു കല്പിക്കുന്നതിന് പൗലോസിന്റെ സഹായം തേടുന്നത്. ഈ പ്രശ്നങ്ങളെപ്പറ്റി പൗലോസ് വളരെ ഗൗരവമായി അന്വേഷിക്കുകയും അതിന് മറുപടി നൽകുകയും ചെയ്യുന്നുണ്ട്. 1 കൊരി 5:1 ലും ("നിങ്ങളുടെ ഇടയിൽ ദുർന്നടപ്പ് ഉണ്ടെന്ന് കേൾക്കുന്നു. ഒരുത്തൻ തന്റെ അപ്പന്റെ ഭാര്യയെ വെച്ചുകൊള്ളുന്നുപോൽ. അത് ജാതികളിൽ പോലും ഇല്ലാത്ത ദുർന്നടപ്പു തന്നേ.") 1 കൊരി 11:18-19 ലും കൊരിന്തുസഭയിലെ പ്രശ്നങ്ങളെയും ഭിന്നതയെയുംപറ്റി പ്രതിപാദിക്കുന്നുണ്ട്. ഇതിൽ നിന്നെല്ലാം മനസ്സിലാക്കുന്നത് കൊരിന്തുസഭ വളരെ ഗൗരവമായ പ്രശ്നങ്ങളെ നേരിട്ടിരുന്നുവെന്നും അവയ്ക്ക് എന്നേക്കുമായി ഒരു പരിഹാരം കാണേണ്ടത് ആവശ്യമാണെന്നുമാണ്. ഇത് മനസ്സിലാക്കിയാണ് ക്ലോവയുടെ ആളുകൾ പൗലോസിനെ സമീപിച്ചത്.

അന്ന് സഭയിൽ അറിയപ്പെട്ടിരുന്ന ഒരു വ്യക്തിയായിരുന്നിരിക്കാം ക്ലോവ എന്ന് മറ്റൊരു ഭാഷ്യവുമുണ്ട്. എങ്കിലും അവളുടെ ധർമ്മം എന്തായിരുന്നുവെന്ന് വ്യക്തമായി നമുക്കറിവില്ല. എങ്ങനെ ആയിരുന്നാലും ക്ലോവയുടെ പ്രവർത്തനത്തിന് ആധികാരികതയും അംഗീകാരവും പൗലോസ് നൽകുന്നുണ്ട്. പൗലോസിന് അടുത്തറിയാവുന്ന വ്യക്തിയായിരുന്നു ക്ലോവ. അതുകൊണ്ട് സഭയിലെ നേതൃസ്ഥാനത്ത് വളരെ തീഷ്ണതയോടെ പ്രവർത്തിച്ച ഒരു സ്ത്രീയായി ക്ലോവയെ കാണുന്നു. കൊരിന്തു സഭയിലെ കക്ഷിവഴക്കിനും ഭിന്നതയ്ക്കും ഒരു മധ്യവർത്തിയായി പ്രവർത്തിക്കുന്നതിലൂടെ കൊരിന്തുസഭയുടെ ശോഭനമായ നല്ലനാളെയാണ് ആഗ്രഹിച്ചത്.

### കണ്ടെത്തലുകൾ

(1) പാരമ്പര്യമോ മറ്റ് പശ്ചാത്തലമോ സുവിശേഷഘോഷണത്തിലെ കൈത്താങ്ങലുകൾക്ക് തടസ്സമല്ല.

(2) സഭയുടെ ഐക്യം കാത്തുസൂക്ഷിക്കുന്നതിന് പുരുഷന്മാരൊടൊപ്പം സത്രീകളും മദ്ധ്യസ്ഥത വഹിക്കുന്നു.

(3) പൗലോസ് തന്റെ പ്രവർത്തനത്തിൽ, എല്ലാ മേഖലയിലേയും ആളുകൾക്ക് പ്രവർത്തനസാധ്യത നൽകിയിരുന്നു.

(4) തുറന്ന മനസ്സോടെ പരസ്പരം ഭാരം പങ്കുവെക്കുന്നതിന് (സഭാ പ്രശ്നങ്ങൾ) സാധിച്ചു.

(5) നേതൃസ്ഥാനത്ത് ആരായിരുന്നാലും ആ സമൂഹത്തിന്റെ പിന്തുണ നേതൃസ്ഥാനത്തുള്ളവരുടെ ഉദ്ദേശശുദ്ധിയെയാണ് ആശ്രയിച്ചിരിക്കുന്നത്.



## അദ്ധ്യായം ആറ്

# കർത്താവിനെ പ്രസാദിപ്പിച്ച യുവൊദ്യയും സുന്തുകയും നുംഫയും അപ്പിയയും

### 1. നല്ല പോർ പൊരുതിയ യുവൊദ്യയും സുന്തുകയും

*"കർത്താവിൽ ഏകചിന്തയോടിരിപ്പാൻ ഞാൻ യുവൊദ്യയെയും സുന്തുകയെയും പ്രബോധിപ്പിക്കുന്നു. സാക്ഷാൽ ഇണയാളിയായുള്ളോവേ, അവൾക്കു തുണനില്ക്കേണം എന്നു ഞാൻ നിന്നോടും അപേക്ഷിക്കുന്നു, ജീവപുസ്തകത്തിൽ പേരുള്ള ക്ലേമന്ത് മുതലായ എന്റെ കൂട്ടുവേലക്കാരുമായി ആ സ്ത്രീകൾ എന്നോടുകൂടെ സുവിശേഷ ഘോഷണത്തിൽ പോരാടിയിരിക്കുന്നു" (ഫിലി. 4: 2-3).*

അപ്പൊസ്തലനായ വിശുദ്ധ പൗലോസിന്റെ സുവിശേഷപ്രഘോഷണത്തിന്റെ ഫലമായി ഉടലെടുത്തതാണ് ഫിലിപ്പ്യയിലെ സഭ. ഇവിടെയുള്ള സഭയുടെ ആരംഭവും വളർച്ചയും ലുദിയായുടെ ഭവനത്തിൽ ആയിരുന്നുവെന്ന് അപ്പൊ. പ്രവൃ. 16:11-15 വരെയുള്ള വാക്യങ്ങളിൽ നിന്നും മനസ്സിലാക്കാം. സുവിശേഷം കേൾക്കുവാൻ പോയ ലുദിയയോടൊപ്പം മറ്റ് പല സ്ത്രീകളും ഉണ്ടായിരുന്നുവെന്ന് മേൽപറഞ്ഞ ഭാഗത്ത് നാം വായിക്കുന്നുണ്ട്. ഇപ്രകാരമുള്ള സുവിശേഷഘോഷണത്തിന് താൽപര്യപൂർവ്വം മുൻകൈ എടുത്തതും പ്രോൽസാഹനം നൽകിയതും സ്ത്രീകളായിരുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ഫിലിപ്പ്യ സഭയിലെ സുവിശേഷ പ്രവർത്തനത്തിന്റെയും സഭയുടെയും അടിസ്ഥാനം സ്ത്രീകളായിരുന്നു. അവരിൽ പ്രധാനപ്പെട്ട രണ്ടു വ്യക്തികളെയാണ് ഇവിടെ മനസ്സിലാക്കുന്നത് (ഫിലി. 4:23). ഇവർ യുവൊദ്യയും സുന്തുകയുമാണ്. ഈ രണ്ടുപേരെപ്പറ്റി വേദപുസ്തകത്തിൽ ഫിലി. 4:2,3 ൽ മാത്രമേ പ്രതിപാദിച്ചിട്ടുള്ളു.

#### പേരുകളുടെ അർത്ഥം

യുവൊദ്യ എന്ന പേരിന് 'സൗരഭ്യമുള്ള', 'സുഗന്ധിയായ', 'നല്ല യാത്ര'

എന്നീ അർത്ഥങ്ങൾ കൊടുക്കാം. സുന്തുക എന്ന പേരിന് 'ഭാഗ്യമുള്ള', ഭാഗ്യസൂചകമായ എന്നീ അർത്ഥങ്ങളുണ്ട്.[1] ഇവർ ഇരുവരും യഹൂദപാരമ്പര്യത്തിൽ നിന്നോ യവന പാരമ്പര്യത്തിൽ നിന്നോ വന്ന ക്രിസ്ത്യാനികളാകാം. എന്നാൽ ഇവർ ഫിലിപ്പ്യാ സഭയിലെ അറിയപ്പെടുന്ന മാന്യകളായ രണ്ടു വനിതകളാണ്.

**പ്രവർത്തനമേഖല**

അപ്പൊ. പ്രവൃ. 16:11-15 ലും 17:4,12 ലും വചനം കേൾക്കുവാൻ വന്നവരിൽ മാന്യസ്ത്രീകളും പുരുഷന്മാരും ഉണ്ടായിരുന്നുവെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. അപ്രകാരം ലുദിയയോടൊപ്പം ഉണ്ടായിരുന്ന സ്ത്രീകളിൽ പ്രധാനപ്പെട്ടവർ ആയിരിക്കണം യുവൊദ്യയും സുന്തുകയും. ഇവർ തിരുവെഴുത്തുകളെ സൂക്ഷ്മമായി പരിശോധിച്ചു മനസ്സിലാക്കിയവരാണ് (അപ്പൊ. പ്രവൃ. 17:11). മാന്യരായ യവന സ്ത്രീകളും ഇക്കൂട്ടത്തിൽ ഉണ്ടായിരുന്നു. അങ്ങനെയുള്ളവരിൽ നിന്ന് ഫിലിപ്പ്യാ സഭയിൽ നേതൃത്വം നൽകാൻ മുമ്പോട്ട് വന്ന സ്ത്രീകളായിരിക്കാം യുവൊദ്യയും സുന്തുകയും. അവർ നേതൃനിരയിലായിരുന്നുവെന്ന് ഫിലി. 4:2,3 വാക്യങ്ങളിൽ നിന്നു മനസ്സിലാക്കാം.

സ്നേഹവും ആർദ്രതയും ക്ഷമയും ഉള്ളവർക്കു മാത്രമേ നേതൃരംഗത്തു നന്നായി പ്രവർത്തിക്കുവാൻ സാധിക്കൂ. യുവൊദ്യയും സുന്തുകയും തമ്മിൽ എന്തെങ്കിലും അഭിപ്രായ വ്യത്യാസമുണ്ടെങ്കിൽ ഇവർ അങ്ങനെയുള്ള ചിന്ത വെടിഞ്ഞ് ഏകചിന്തയോടിരിക്കാൻ അപ്പൊസ്തലൻ പ്രബോധിപ്പിക്കുന്നു. ഫിലിപ്പ്യാ സഭയെപ്പറ്റി പൗലോസിന് ആകുലതയും ഉൽക്കണ്ഠയുമുണ്ടെന്ന് ഫിലി. 2:19 ൽ നിന്നു മനസ്സിലാക്കുന്നു.

ഈ സ്ത്രീകളെപ്പറ്റി അപ്പൊസ്തലന് നല്ല സാക്ഷ്യമാണുള്ളത്. പോരാടുക എന്ന വാക്കിന് മൂലഭാഷയിൽ ഉപയോഗിച്ചിരിക്കുന്നത് 'സുനാത്ലയോ' (synatlew) എന്ന വാക്കാണ്. ഇതിന് ഒരുമിച്ച് നിന്ന് 'പോരാടുക' ഒരാളുടെ പ്രവർത്തനത്തിൽ തുല്യപങ്കാളിയായി കൂടെ നിന്ന് പ്രവർത്തിക്കുക എന്നാണർത്ഥം. സുനാതലയോ എന്ന വാക്ക് 2 പ്രാവശ്യം മാത്രമേ പുതിയനിയമത്തിൽ ഉപയോഗിച്ചിട്ടുള്ളു. അത് ഫിലി. 1:27 ലും ഫിലി. 4:3 ലുമാണ്. സുവിശേഷം ഘോഷിക്കുന്നതിലുള്ള ഒരു കൂട്ടായ പോരാട്ടത്തെയാണ് ഇത് സൂചിപ്പിക്കുന്നത്. യുവൊദ്യയുടെയും സുന്തുകയുടെയും ഊർജ്ജസ്വലതയോടു കൂടിയ സഹകരിച്ചുള്ള പ്രവർത്തനം വളരെ ശ്ലാഘനീയമാണ്. പൗലോസിനോട് ചേർന്ന് ഒരേ കൂട്ടായ്മയിലെ അംഗങ്ങളെന്ന നിലയിൽ ആത്മാഭിമാനത്തോടെ തങ്ങളുടെ പ്രവർത്തനത്തിൽ ഉന്നത നിലവാരം പുലർത്തിയവരാണ് ഈ സ്ത്രീകൾ. കൂടാതെ ഇവർ പൗലോസിന്റെ



കൂട്ടുവേലക്കാരുമായിരുന്നു. പ്രിസ്ക്കയെ പൗലോസ് കൂട്ടുവേലക്കാരി എന്നാണ് റോമ. 16:3 ൽ സംബോധന ചെയ്യുന്നത്. മറ്റ് പല പുരുഷന്മാരേയും കൂട്ടുവേലക്കാർ എന്ന് വിളിക്കുന്നുണ്ട്. ജീവന്റെ പുസ്തകത്തിൽ പേര് എഴുതപ്പെട്ടിട്ടുള്ള ക്ലെമന്ത് മുതലായവരോടൊപ്പമാണ് ഈ രണ്ടു സ്ത്രീകൾക്കുമുള്ള സ്ഥാനം. 'ക്ലെമന്ത്' ഫിലിപ്പ്യാ സഭയിലെ അറിയപ്പെടുന്ന പ്രസിദ്ധനായ ഒരു ക്രിസ്ത്യാനിയായിരുന്നു. ഇദ്ദേഹമായിരിക്കാം പിന്നീട് റോമിലെ 3-ാ മത്തെ ബിഷപ്പായിത്തീർന്നത്. ക്ലെമന്തിന്റെ കൂടെ പ്രവർത്തിച്ചവർ ആരെന്ന് വ്യക്തമല്ല. തുണയാളി ആരെന്നും ഇവിടെ പറഞ്ഞിട്ടില്ല. എന്നാൽ ജീവന്റെ പുസ്തകത്തിൽ പേരുള്ളവരുടെ കൂടെയും കൂട്ടുവേലക്കാരുടെ കൂടെയുമാണ് യുവൊദ്യയുടേയും സുന്തുകയുടേയും സ്ഥാനം.

**ഉപസംഹാരം**

സഭാനേതൃത്വരംഗത്തും ശുശ്രൂഷാരംഗത്തും മുന്നേറിയ സ്ത്രീകൾ സഭയുടെ വളർച്ചയ്ക്ക് എന്നും മുതൽക്കൂട്ടാണ്. പുരുഷന്മാരോടൊപ്പം ഇവരും പ്രവർത്തന പന്ഥാവിൽ പ്രാധാന്യം അർഹിക്കുന്നവരാണ്. സമൂഹത്തിൽ മാന്യസ്ഥാനമുള്ള വനിതകൾ സഭാശുശ്രൂഷയിലേക്ക് വരുമ്പോൾ അവർക്ക് കൂടുതൽ അംഗീകാരം ലഭിക്കുന്നു. ഇവർക്ക് സമൂഹത്തേയും സഭയേയും ഒരുപോലെ സ്വാധീനിക്കുവാൻ കഴിയും. സുവിശേഷഘോഷണത്തിന്റെ എല്ലാ തലങ്ങളിലും സ്ത്രീകൾക്ക് വളരെ അർത്ഥവത്തായി പ്രവർത്തിക്കുവാൻ സാധിക്കുമെന്ന് യുവൊദ്യയും സുന്തുകയും ഓർമ്മിപ്പിക്കുന്നു.

## 2. നുംഫയും അപ്പിയയും

ഭവനസഭകളുടെ പശ്ചാത്തലത്തിൽ പൗലോസ് വന്ദനം ചൊല്ലുന്ന രണ്ടു സ്ത്രീകളാണ് നുംഫയും അപ്പിയയും. കൊലോ. 4:15 ൽ നുംഫയെപ്പറ്റിയും അവളുടെ സംഭാവനകളെപ്പറ്റിയും പറയുന്നു. ഫിലെ. 2 ൽ ആണ് അപ്പിയയെപ്പറ്റി പറയുന്നത്. ഇവർ ഇരുവരും വളരെ പ്രസിദ്ധരല്ലെങ്കിലും സഭയുമായുള്ള ബന്ധത്തിൽ ഇവരുടെ പ്രവർത്തനം വിലമതിക്കപ്പെട്ടതാണ്. അപ്രസക്തമെന്ന് തോന്നുമെങ്കിലും അന്നത്തെ കാലഘട്ടത്തിൽ ഇവരുടെ പ്രവർത്തനം ശ്ലാഘനീയമായിരുന്നു. ഓരോന്നായി വിശകലനം ചെയ്യാം.

**നുംഫ (കൊലോ. 4:15)**

*"ലവുദ്യക്യയിലെ സഹോദരന്മാർക്കും നുംഫയ്ക്കും അവളുടെ വീട്ടിലെ സഭയ്ക്കും വന്ദനം ചൊല്ലുവിൻ."*

കൊലോസ്യ ലേഖനത്തിൽ മാത്രം പറഞ്ഞിരിക്കുന്ന ഒരു സ്ത്രീയാണ് നുംഫ. ഭവനസഭയുമായുള്ള ബന്ധത്തിലാണ് നുംഫയെ പരാമർശിക്കുന്നത്. 3-ാം നൂറ്റാണ്ടിന്റെ പകുതിവരെ, ഒരു പട്ടണത്തിലുള്ള സഭയിലെ മുഴുവൻ വിശ്വാസികളും അവിടെയുള്ള ഒരു ഭവനത്തിൽ കൂടി ആരാധന നടത്തിയിരുന്നു. വലിയ കൂട്ടങ്ങളായിരുന്നവ, ചെറിയ ചെറിയ കൂട്ടങ്ങളായി ഭവനങ്ങളിൽ കൂടിയിരുന്നു. ലവോദോക്യയിലെ ആളുകൾ നുംഫയുടെ ഭവനത്തിലും കൊലോസ്യയിലെ ആളുകൾ ഫിലെമോന്റെ ഭവനത്തിലും ഒന്നിച്ച് വന്നു. ഫിലിപ്പ്യാ സഭയിൽ ലുദിയായുടെ ഭവനം ഇപ്രകാരമുള്ള കൂട്ടങ്ങൾക്കായി വേർതിരിക്കപ്പെട്ടതായി കാണുന്നു (അപ്പോ. പ്രവൃ. 16:11-15). അതുപോലെ എഫേസോസിൽ അകില്ലാവിന്റേയും പ്രിസ്ക്കില്ലയുടേയും ഭവനം അനേകർക്ക് കൂടിവരവിന് അവസരം ഒരുക്കിയതാണ് (1 കോരി. 16:19).

സഭ എന്നതിന് എക്ലേസിയ (ekklesia) എന്ന വാക്കാണ് കൊലോസ്യ ലേഖനത്തിലും (കൊലോ. 4:15) ഫിലേമോനെഴുതിയ ലേഖനത്തിലും ഉപയോഗിക്കുന്നത് (ഫിലെ. 2). പഴയനിയമത്തിൽ നിന്ന് പുതിയനിയമത്തിലേക്ക് വിവർത്തനം ചെയ്ത വാക്കാണ് എക്ലേസിയ. ഹെരോഡോട്ടസിന്റെ കാലത്തിനുശേഷം 5-ാം നൂറ്റാണ്ടോടുകൂടിയാണ് ഇത് ഉപയോഗിക്കാൻ തുടങ്ങിയത്.[1] ഇപ്രകാരം കൂടുന്ന സഭയിൽ ഏതൊരാൾക്കും സംസാരിക്കാനും അവിടെ ചർച്ചയ്ക്ക് വിഷയങ്ങൾ അവതരിപ്പിക്കുവാനുമുള്ള അവകാശം ഉണ്ടായിരുന്നു.[2] ഭവനങ്ങളിൽ സഭ കൂടുന്നതിന് സാഹചര്യവും അതിനുള്ള സൗകര്യവും ഉള്ളവൾ ആയിരുന്നു നുംഫ. സ്വന്തം ഭവനം സഭ കൂടുന്നതിനും ആത്മിക വർദ്ധനയ്ക്കും അനേകരുടെ പങ്കുവെയ്ക്കലിനും തുറന്നുകൊടുക്കുവാൻ നുംഫയ്ക്ക് സാധിച്ചു. നുംഫ സമൂഹത്തിൽ ഉന്നതസ്ഥാനവും വിലയും ഉള്ളവൾ ആയിരിക്കാമെന്ന് ഇതിൽ നിന്നും നമുക്ക് ഊഹിക്കാം.

### അപ്പിയ (ഫിലെ. 2)

*"ക്രിസ്തുയേശുവിന്റെ ബദ്ധനായ പൗലോസും സഹോദരനായ തിമൊഥിയോസും ഞങ്ങളുടെ പ്രിയനും കൂട്ടുവേലക്കാരനുമായ ഫിലെമോൻ എന്ന നിനക്കും സഹോദരിയായ അപ്പിയെക്കും ഞങ്ങളുടെ സഹഭടനായ ആർക്കിപ്പൊസിനും നിന്റെ വീട്ടിലെ സഭയ്ക്കും എഴുതുന്നത്."*

അപ്പിയയെപ്പറ്റി ഫിലെ. 2 ൽ നിന്നാണ് നാം മനസ്സിലാക്കുന്നത്.

1. Peter T. O'Brien, *Word Biblical Commentary*, Waco, Texas: Word Books, 1982, p. 57.
2. *Ibid*. p. 57.



'അപ്പിയ' എന്ന പേരിന് 'ഫലപ്രദമായത്' എന്നാണർത്ഥം. ഇത് ഫ്രിജിയയിൽ ഉള്ള പേരാണ്. അപ്പിയ കൊലോസ്യയിലുള്ളതും ഫിലെമോന്റെ ഭവനത്തിലെ സഭയിൽ കൂടിയ വിശ്വാസിയുമായിരുന്നു. അപ്പിയയെ സഹോദരി എന്നാണ് സംബോധന ചെയ്യുന്നത്. 'വിശ്വാസി' എന്ന അർത്ഥത്തിലാണ് ഇത് ഉപയോഗിച്ചിരിക്കുന്നത്. തന്റെ കൂടെ പ്രവർത്തിച്ചിരുന്ന, പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പുരുഷന്മാരോടൊപ്പമാണ് അപ്പിയയേയും സംബോധന ചെയ്യുന്നത്. സ്ത്രീകൾക്കും പുരുഷന്മാരോടൊപ്പം സ്ഥാനവും അംഗീകാരവും നൽകുന്നു എന്നതിന് ഒരു ഉദാഹരണം കൂടിയാണിത്.

**- അശ്വതി ജോൺ**

# ദളം മൂന്ന്

## താരകങ്ങളെപ്പോലെ ശോഭിച്ച ക്രൈസ്തവവനിതകൾ

**(അപ്പോസ്തല പ്രവർത്തികളിലെ സ്ത്രീകളെക്കുറിച്ചൊരു പഠനം)**



## ആമുഖപഠനം

ആദിമസഭയുടെ ഉത്ഭവത്തിനും വ്യാപനത്തിനും നായകത്വം വഹിച്ച അപ്പൊസ്തലന്മാരായ പത്രോസിന്റെയും പൗലോസിന്റെയും പ്രവർത്തന ചരിത്രമാണ് അപ്പൊസ്തല പ്രവൃത്തികളിലെ പ്രധാന പ്രതിപാദ്യം. ഈ പുസ്തകം ആദിമസഭയുടെ ജീവിതതുടിപ്പുകളെ ശ്രദ്ധയോടെ പ്രതിഫലിപ്പിക്കുന്നുണ്ട്. എന്നാൽ വേദപുസ്തകത്തിലുടനീളം നിലനിൽക്കുന്ന തനതുകാലത്തെ മതസംസ്ക്കാര പശ്ചാത്തലവും, വേദപുസ്തകത്തിന്റെ പൊതുവായ ധാർമ്മികപ്രമാണങ്ങളും തമ്മിലുള്ള സംഘർഷം അപ്പോസ്തലപ്രവൃത്തിയിലും നിലനിൽക്കുന്നുണ്ട്. വേദപുസ്തകത്തിലെ പല പ്രതിപാദ്യങ്ങളും സ്ത്രീയുടെ മാന്യതയ്ക്ക് പുരുഷന്മാരോടൊപ്പം തുല്യത നൽകുന്നില്ല എന്ന ചിന്ത ജനിപ്പിക്കുന്നു. ഈ ഏകപക്ഷീയമായ വായന വേദപുസ്തകത്തിലുടനീളം നിലനിൽക്കുന്ന പ്രതിപാദ്യത്തിന്റെ പശ്ചാത്തലങ്ങളിലുള്ള സ്വാഭാവികമായ വൈരുദ്ധ്യത്തെ മനസ്സിലാക്കാത്തതുകൊണ്ടാണ്. യഹൂദന്മാരുടെ മതസംസ്ക്കാര തലങ്ങളിൽ സ്ത്രീകൾക്കുള്ള സ്ഥാനം തുലോം തുച്ഛമായിരുന്നു. എന്നാൽ യേശുക്രിസ്തു തന്റെ പരസ്യശുശ്രൂഷയിൽ സ്ത്രീകൾക്കു നൽകിയ പങ്കാളിത്തം സ്ത്രീയോടുള്ള നിലവിലിരുന്ന കാഴ്ചപ്പാടിനെ മാറ്റിമറിക്കുന്നതായിരുന്നു. അപ്പൊസ്തലന്മാരുടെ കാലഘട്ടത്തിൽ യഹൂദമതസംസ്ക്കാരത്തിലെ സ്ത്രീ സങ്കല്പവും യേശുക്രിസ്തു വിഭാവനം ചെയ്ത സമൂഹത്തിലെ സ്ത്രീ സ്ഥിതിയും തമ്മിലുള്ള സംഘർഷം ഏറെ സ്പഷ്ടമായിത്തന്നെ നിലനിന്നിരുന്നു. പല അപ്പൊസ്തലിക എഴുത്തുകളിലും വ്യവസ്ഥാപിത സ്ത്രീ വീക്ഷണവും കർത്താവ് കാണിച്ചുതന്ന അർത്ഥപൂർണ്ണമായ സ്ത്രീ പങ്കാളിത്തവും തമ്മിലുള്ള വൈരുദ്ധ്യം നിലനിൽക്കുന്നുണ്ട്. ഈ ഒരു അറിവ് ആമുഖമായി വച്ചുകൊണ്ട് അപ്പൊസ്തലപ്രവൃത്തിയിലെ പ്രമുഖരായ വനിതകളെക്കുറിച്ച് പഠിക്കുന്നത് ഉചിതമായിരിക്കും.

സഭാവ്യാപനത്തിന്റെ എല്ലാ മേഖലകളിലും സ്ത്രീകളുടെ അനിഷേധ്യമായ സാന്നിദ്ധ്യം സ്പഷ്ടമാക്കുന്ന ഒരു പുസ്തകമാണ് അപ്പൊസ്തലപ്രവൃത്തികൾ. 'പ്രവർത്തികളുടെ' ഗ്രന്ഥകാരൻ വി. ലൂക്കോസാണെന്നുള്ള പണ്ഡിതാഭിപ്രായത്തോട് യോജിച്ചുകൊണ്ട് അപ്പൊസ്തല പ്രവർത്തികളിലെ സ്ത്രീ പങ്കാളിത്തം വിശകലന വിധേയമാക്കുന്നതിനുള്ള ശ്രമമാണ് ഈ ദളത്തിലെ പ്രതിപാദ്യം. ലൂക്കോസ് 'സുവിശേഷം' എഴു

തിയപ്പോൾ യേശുവിന്റെ പ്രവർത്തനമേഖലയോട് ആത്മാർത്ഥമായി ബന്ധപ്പെട്ടിട്ടുള്ള സ്ത്രീകളുടെ പ്രവർത്തനങ്ങളും അത്യന്തം ഗൗരവമായി രേഖപ്പെടുത്തിയിട്ടുണ്ട്. ഉദാഹരണമായി രക്ഷാചരിത്രത്തിൽ എലിസബത്ത്, ഹന്ന, യേശുവിന്റെ അമ്മ മറിയ എന്നിവരുടെ പങ്കാളിത്തം ലൂക്കോസ് പ്രാധാന്യത്തോടെ ഉൾപ്പെടുത്തിയിരിക്കുന്നു. ലൂക്കോസ്, അപ്പൊസ്തല പ്രവൃത്തികളിലും സുവിശേഷത്തിലെപ്പോലെ സ്ത്രീകളെക്കുറിച്ച് രേഖപ്പെടുത്തുന്നുണ്ട്. യേശുവിന്റെ പ്രവർത്തനങ്ങളോട് സ്ത്രീകൾക്കുണ്ടായിരുന്ന പരിഗണനകൾ മനസ്സിൽ വച്ചുകൊണ്ട് പുതിയനിയമസഭാ വളർച്ചയിലെ സ്ത്രീകളുടെ പങ്കാളിത്തവും തന്റെ കൃതിയിൽ പ്രകടിപ്പിക്കുവാൻ ലൂക്കോസ് ശ്രമിക്കുന്നു. ലൂക്കോ. 8:1-3 വരെ പരിശോധിക്കുമ്പോൾ യേശുവിനെ ഗ്രാമങ്ങൾ തോറും അനുഗമിക്കുകയും ശുശ്രൂഷിക്കുകയും ചെയ്ത സ്ത്രീകളുടെ സംഘത്തെ കാണാം. അതുപോലെ തന്നെ യേശുവിന്റെ കാൽക്കലിരുന്ന് പഠിക്കുകയും ശുശ്രൂഷിക്കുകയും ചെയ്ത മറിയയുടേയും മാർത്തയുടേയും കഥ (ലൂക്കോ. 10:38-42) ലൂക്കോസ് വിസ്മരിക്കുന്നില്ല. കർത്താവിന്റെ ക്രൂശാരോഹണത്തിനും (ലൂക്കോ. 23:21-29; 55-56) പുനരുത്ഥാനത്തിനും (ലൂക്കോ. 24:1-12) സാക്ഷികളായ സ്ത്രീകളേയും ശ്രദ്ധാപൂർവ്വം രേഖപ്പെടുത്തിയിട്ടുണ്ട്. ഇവ യേശുവിന്റെ രക്ഷാപ്രവർത്തനത്തിൽ സ്ത്രീക്ക് ലഭിച്ച ശിഷ്യത്വത്തിന്റെയും, ശിക്ഷണത്തിന്റെയും, സാക്ഷ്യത്തിന്റെയും വലിയ പദവികൾ ആണ്. പുരുഷന്മാരൊടൊപ്പമുള്ള സ്ത്രീയുടെ ക്രിസ്തീയ മാതൃകയായി ലൂക്കോസ് അതിനെ അവതരിപ്പിക്കുന്നു. ഇതാണ് ക്രിസ്തുവിൽ നിന്ന് ലൂക്കോസ് മനസ്സിലാക്കിയ ക്രൈസ്തവ സ്ത്രീ പങ്കാളിത്തം. ഈ പങ്കാളിത്തത്തിന്റെ തുടർച്ചയാണ് അപ്പൊസ്തലപ്രവൃത്തികളിലൂടെ ലൂക്കോസ് സ്പഷ്ടമാക്കുന്ന സ്ത്രീ പ്രാതിനിധ്യം. അതായത്, അനുബന്ധ ലേഖനങ്ങളിൽ പ്രതിപാദിക്കുന്ന സ്ത്രീ കഥാപാത്രങ്ങളെല്ലാം പുതിയനിയമത്തിലെ യേശുവിന്റെ സഹചാരികളായ സ്ത്രീകളുടെ പിൻതുടർച്ചയാണ്. അവർ പ്രതിനിധാനം ചെയ്യുന്ന ആദിമ സഭയിലെ ക്രൈസ്തവ സ്ത്രീ വീക്ഷണവും പരിചയപ്പെടുത്തുന്നതിനുള്ള മുഖാന്തരങ്ങളാണ് ഈ ലേഖനങ്ങൾ.

അപ്പൊസ്തല പ്രവർത്തിയിൽ കാണുന്ന തബീഥ (9:36-43) 'ശിഷ്യ' എന്ന വിശേഷണത്തിന് അർഹയാകുന്ന ഏക വനിതയാണ്. യേശുവിനെ അനുഗമിച്ചവരുടെ സംഘത്തിലെ പുരുഷന്മാർക്ക് മാത്രമല്ല അവന്റെ കല്പനകൾ അനുസരിക്കുന്ന സർവ്വമാനവർക്കും ശിഷ്യരാകുവാനുള്ള യോഗ്യതയുണ്ട് എന്നുള്ളതാണ് തബീഥയുടെ ജീവിതപാഠം. യേശുവിന്റെ കാലഘട്ടത്തിൽ സ്ത്രീയായി ജനിച്ചതു കൊണ്ട് വിദ്യാഭ്യാസമോ ആദ്ധ്യാത്മിക പങ്കാളിത്തമോ വേണ്ടപോലെ ലഭിക്കാത്ത സ്ത്രീകൾക്ക് കർത്താവ് നൽകിയ സ്ഥാനമാനങ്ങളുടെ പിൻതുടർച്ചയാണ് ലൂക്കോസ്



തബീഥയിലൂടെ പ്രകടിപ്പിക്കുന്നത്. തബീഥയുടെ കാരുണ്യപ്രവർത്തനങ്ങൾ ഏതുകാലഘട്ടത്തിലേയും സ്ത്രീകൾക്ക് പ്രചോദനമാണ്.

ആദിമസഭയുടെ വളർച്ചയ്ക്ക് പ്രധാന പങ്ക് വഹിച്ച ഭവനസഭകൾക്ക് നേതൃത്വം നൽകിയവരിൽ പ്രമുഖർ വനിതകളായിരുന്നു. ഈ വസ്തുത സ്പഷ്ടമാക്കുന്നതിന് അപ്പൊസ്തല പ്രവർത്തികൾ നൽകുന്ന ഒരു ഉദാഹരണമാണ് മർക്കോസിന്റെ അമ്മയായ മറിയയുടെ ഭവന സഭ (12:12-19). മറിയ വെളിപ്പെടുത്തിയ ക്രിസ്തീയ സാക്ഷ്യം സ്ത്രീകൾക്ക് മാത്രമല്ല മാനവജനതയ്ക്കു മുഴുവൻ ഉത്തേജനപരമാണ്. പീഢനകാലഘട്ടത്തിൽ സ്വയരക്ഷ മറന്ന് വിശ്വാസികളെ ഒരുമിച്ച് കൂട്ടുകയും സംരക്ഷിക്കുകയും ചെയ്യുവാൻ യേശുവിന്റെ നാമം മൂലം സ്ത്രീകൾക്ക് സാധിച്ചു.

'ലുദിയ' (16:11-15) എന്ന വനിതയുടെ ജീവിത സാക്ഷ്യം അവരവർക്ക് ലഭിക്കുന്ന സാഹചര്യങ്ങളിലൂടെ യേശുക്രിസ്തുവിൽ മറ്റുള്ളവരെക്കൂടി പങ്കാളികളാക്കുവാനുള്ള പ്രേരണ നൽകുന്നു. സ്ത്രീ പുരുഷ ഭേദമെന്യേ എല്ലാ ക്രൈസ്തവരുടെയും ജീവിതദർശനം ഇതാണെന്ന് അപ്പൊസ്തല പ്രവൃത്തികൾ ലുദിയയിലൂടെ വെളിപ്പെടുത്തുന്നു. സമ്പന്നയും വ്യാപാര പ്രമുഖയുമായ ലുദിയ സത്യം തിരിച്ചറിഞ്ഞ് ദൈവരാജ്യത്തിനു വേണ്ടി അക്ഷീണം പരിശ്രമിച്ച ആകർഷണീയമായ സഭാജീവിതം ഇന്നും പ്രസക്തമാണ്.

കാലഘട്ടത്തിന്റെ ജീവിതമൂല്യങ്ങൾ മനസ്സിലാക്കി ശ്ലാഘിക്കുവാനും തിരുത്തുകൾ നിർദ്ദേശിക്കുവാനും സ്ത്രീകൾക്ക് കഴിയണമെന്ന് ഫിലിപ്പിന്റെ പ്രവചിക്കുന്ന നാല് പുത്രിമാരെക്കുറിച്ചുള്ള പഠനം തെളിയിക്കുന്നു. മനുഷ്യവർഗ്ഗത്തിന്റെ ഭാവിക്ക് പ്രവചനധർമ്മം അനുപേക്ഷണീയമാണെന്ന് ആദിമസഭയിലെ പ്രവാചകർ ബോധ്യപ്പെടുത്തുന്നു.

ചുരുക്കത്തിൽ ആദിമ സഭാമണ്ഡലത്തിൽ എല്ലാ തുറകളിലുമുള്ള സ്ത്രീകൾ തങ്ങളാലാവുന്ന പ്രയത്നങ്ങൾ നൽകി സഭാപ്രവർത്തനത്തെ ത്വരിതപ്പെടുത്തിയെന്ന് ലൂക്കോസ് അപ്പൊസ്തല പ്രവൃത്തികളിലൂടെ സാക്ഷിക്കുന്നു. ആരാധനയും അന്നദാനവും സ്ത്രീകളുടെ നേതൃത്വത്തിൽ ആദിമസഭയിൽ പരിപുഷ്ടി പ്രാപിച്ചതും ചെറുകൈത്തൊഴിലുകൾ ചെയ്ത് അന്യർക്ക് ഉപകാരം ചെയ്തതും അപ്പൊസ്തല പ്രവർത്തികളിലെ സ്ത്രീകളിൽ നിന്ന് പഠിക്കേണ്ട പാഠമാണ്. താരകങ്ങളെപ്പോലെ ശോഭിക്കുന്ന അനേക സ്ത്രീവ്യക്തിത്വങ്ങൾ ഇന്നും ക്രൈസ്തവ സഭയ്ക്ക് പ്രചോദനോപാധിയാകുവാൻ ആവശ്യമാണെന്ന് ഈ അന്വേഷണങ്ങളിൽ നിന്ന് കണ്ടെത്താം.

## അദ്ധ്യായം ഒന്ന്

# തബീഥ നൽകുന്ന ക്രിസ്തീയപാഠം

## (അപ്പൊ. പ്രവ. 9:36-42)

ഒരു സ്ത്രീക്ക് 'കർത്താവിന്റെ ശിഷ്യ' എന്ന സംജ്ഞ അലങ്കാരമാണോയെന്ന് അർത്ഥശങ്കയ്ക്കിടയില്ലാതെ വിശകലനം ചെയ്യുകയാണ് ഈ വേദഭാഗത്ത്. വേദപുസ്തകവെളിച്ചത്തിൽ ആദിമസഭയുടെ സേവനരംഗങ്ങളിൽ സ്ത്രീകൾ വഹിച്ച പങ്ക് അമൂല്യമാണ്. ശിഷ്യയായ തബീഥയുടെ ജീവിതവും മരണവും എല്ലാറ്റിനുമുപരി പത്രോസ് അവളെ ഉയിർപ്പിക്കുന്നതുമാണ് ഈ വിശകലനത്തിലെ പ്രമേയം. തങ്ങൾക്ക് ലഭിച്ചിരിക്കുന്ന താലന്തുകളെ ദൈവസമക്ഷം സമർപ്പിച്ച് സഹജീവികൾക്ക് സ്നേഹവും സഹാനുഭൂതിയും സംഭാവന ചെയ്യുക എന്നതാണ് തബീഥ നൽകുന്ന പാഠം. സ്ത്രീകൾക്കു മാത്രമല്ല ക്രിസ്താനുകാരികൾക്കെല്ലാം മാർഗദീപമായി തബീഥ നിലകൊള്ളുന്നുവെന്ന് ഈ വേദഭാഗത്തിലൂടെ വെളിപ്പെടുന്നു.

### വേദഭാഗ പഠനം

അപ്പോ. പ്രവ. 9.36-42 വരെയുള്ള വേദഭാഗം തബീഥയെ ഉയിർപ്പിക്കുന്ന സംഭവമാണ്. യഹൂദരല്ലാത്തവരുടെ ഇടയിൽ പത്രോസ് നിർവ്വഹിക്കുന്ന സുവിശേഷദൗത്യത്തിന്റെ ഭാഗമാണിത്. ഈ സംഭവത്തോട് ലൂക്കോസ് 8:49-56 ഉം ചേർത്തു ചിന്തിക്കാവുന്നതാണ്. അവിടെ യായിറോസിന്റെ മകളെ ഉയിർപ്പിക്കുന്ന സംഭവവും തബീഥയെ ഉയിർപ്പിക്കുന്ന വേദഭാഗവും തമ്മിൽ സൂക്ഷ്മമായ ഒരു സാമ്യമുണ്ട്.[1] ഇവ വ്യക്തമാക്കുന്ന പ്രധാന

1. a. സൗഖ്യദായകൻ സംഭവസ്ഥലത്തില്ല, പിന്നീട് വന്നുചേരുന്നു (ലൂക്കോ. 8:41-42, അപ്പൊ. പ്രവ. 9:38) b. സൗഖ്യദായകൻ കരയുന്ന ജനത്തെ അഭിമുഖീകരിക്കുന്നു ( ലൂക്കോ. 7:13; 8:52; അപ്പൊ. പ്രവ. 9:39) c. വളരെ അടുത്ത് ബന്ധമുള്ളവരെ മാത്രം അകത്ത് വരുവാൻ അനുവദിക്കുന്നു (ലൂക്കോ. 8:51, അപ്പൊ. പ്രവ. 9:40). 'മറ്റുള്ളവരെ എല്ലാവരെയും പുറത്താക്കി' (ekbaton pantos എന്ന പ്രയോഗം ശ്രദ്ധേയമാണ്). d. രഹസ്യമായി പ്രാർത്ഥിക്കുന്നു. e. എഴുന്നേൽക്കുവാൻ ആജ്ഞാപിക്കുന്നു (ലൂക്കോ. 7:14; 8: 54; അപ്പൊ. പ്രവ. 9:40).

സൂചന സമൂഹത്തിൽ അത്രതന്നെ പ്രാധാന്യം ഇല്ലാത്തവരോടുള്ള ദൈവിക കരുതലിനെയാണ്. അന്നത്തെ സാമൂഹിക സാംസ്ക്കാരിക പശ്ചാത്തലത്തിൽ തബീഥയും, യായിറോസിന്റെ മകളും ഗണിക്കപ്പെടേണ്ട സാമൂഹ്യസ്ഥാനമുള്ളവരല്ല. യേശുവും പത്രോസും തങ്ങളുടെ ദൗത്യം നിർവ്വഹിച്ചത് ഇത്തരം അവഗണന അനുഭവിക്കുന്നവരുടെ ജീവിതത്തിലൂടെയാണ്.

യോപ്പയിലാണ് പത്രോസ് തബീഥയെ ഉയിർപ്പിക്കുന്നത്. പലസ്തീന്റെ പടിഞ്ഞാറെ തീരത്തെ ഒരു തുറമുഖ പട്ടണമാണിത്.[2] വിവിധ മതസ്ഥർ തിങ്ങിപ്പാർക്കുന്ന സ്ഥലവുമായിരുന്നു അത് (2 ദിന 2:16; യെഹ 3:7; യോന 1:3;) 'ജാഫ' എന്ന് ഇന്നറിയപ്പെടുന്ന ഈ പട്ടണത്തിൽ സുവിശേഷകനായ ഫിലിപ്പോസായിരിക്കാം സുവിശേഷമെത്തിച്ചത് (അപ്പോ. പ്രവ. 8:4-28). തബീഥ എന്ന അരാമ്യനാമത്തിന് ഡോർക്കസ് എന്ന യവന മറുപേരുകൂടി രേഖപ്പെടുത്തിയിട്ടുണ്ട്. ഇരുനാമങ്ങൾക്കും 'പേടമാൻ' എന്നാണ് അർത്ഥം. പുതിയനിയമത്തിൽ പത്രോസിന് ശീമോൻ എന്നും പൗലോസിന് ശൗൽ എന്നും ഇതു പോലെ അരാമ്യ-യവന സംജ്ഞകൾ ഉണ്ട്. പുതിയനിയമത്തിലെ സ്ത്രീകളിൽ തബീഥയ്ക്കു മാത്രമേ പേരിൽ ഈ പ്രത്യേകത കാണുന്നുള്ളു.

## ഉള്ളടക്ക വിശകലനം

അപ്പൊ. പ്രവ. 9:36-42 വരെയുള്ള വാക്യങ്ങളിൽ നിന്നുമാണ് തബീഥയെക്കുറിച്ചുള്ള പരിമിതമായ വിവരങ്ങൾ ലഭിക്കുന്നത്. തബീഥയെ സംബന്ധിക്കുന്ന ചില വിശേഷണവാക്കുകളാണ് ഈ മഹതിയുടെ ജീവിതത്തിലേക്ക് വെളിച്ചം വീശുന്നതിനുള്ള ജാലകങ്ങൾ. പ്രത്യേകിച്ച് തബീഥയുടെ ശിഷ്യത്വം, കാരുണ്യ പ്രവർത്തനങ്ങൾ തുടങ്ങിയവ വിലയിരുത്തി അവരുടെ ജീവിതത്തിന്റെ മഹത്വ പൂർണ്ണതയെ ദർശിക്കാം.

---

f. മരിച്ച വ്യക്തി കണ്ണു തുറക്കുന്നു. g. എഴുന്നേറ്റ് ഇരുന്നു (anekathisen) ലൂക്കോ. 8:55; അപ്പൊ. പ്രവ. 9:40. h. കൈ കൊടുക്കുകയോ കൈ പിടിച്ച് എഴുന്നേല്പിക്കുകയോ ചെയ്യുന്നു. i. സൗഖ്യദായകൻ ബന്ധുക്കളേയും സ്നേഹിതരേയും വിളിക്കുന്നു.

മുകളിൽ പറഞ്ഞ സാമ്യങ്ങൾ ലൂക്കോസാണ് അപ്പൊസ്തല പ്രവർത്തികളുടെയും ഗ്രന്ഥകർത്താവ് എന്നതിന് ഒരു തെളിവുകൂടിയാണ്. വേദപുസ്തകത്തിലെ മറ്റ് ഉയിർപ്പിക്കൽ ഭാഗങ്ങളുമായും ചില സാമ്യങ്ങൾ ഈ ഭാഗത്തിന് ഉണ്ട് (1 രാജ. 17:17 – 24; 2 രാജാ. 4:18-37).

2. പുരാതനകാലം മുതൽ ഈ പട്ടണത്തിന് മധ്യധരണി കടൽത്തീരത്തുള്ള ദേശങ്ങളുമായി വാണിജ്യബന്ധം ഉണ്ടായിരുന്നു. എബ്രായരുടെ പ്രവാസകാലത്തിന് മുമ്പ് ഇത് ദാൻ ഗോത്രത്തിന്റെ പരിധിയിൽ ആയിരുന്നു. പക്ഷേ ഭരണത്തിന്റെ കീഴിൽ ആയിരുന്നില്ല (യോശു. 19:46; 2 ദിന. 2:16-യാഫോവ്).



## 1. ശിഷ്യ (മത്തേട്രിയ)

പുതിയനിയമത്തിൽ 'ശിഷ്യ' എന്ന് വിശേഷിപ്പിക്കുന്നത് തബീഥയെ മാത്രമാണ്. ഗ്രീക്കിൽ ശിഷ്യ എന്ന വാക്കിന്റെ ഗ്രീക്ക് തത്സമം 'മത്തേട്രിയ' എന്നാണ്. യവനലോകത്ത് 'മത്തേട്രിയ' എന്ന പ്രയോഗം അപൂർവ്വമാണ്. കാരണം സ്ത്രീകൾ അവിടെ ശിക്ഷണ പരിധിയിൽ വരുന്നില്ല. ശിഷ്യൻ എന്ന വാക്കിന് പ്രചാരത്തിലിരുന്ന 'മത്തേറ്റേസ്' എന്ന പദമാണ് പരിചിതം[3]. ആജ്ഞാനുവർത്തിയും സ്വസ്വഭാവത്തിൽ ഗുരുകല്പനകളെ പകർത്തുകയും ചെയ്യുന്നവനാണ് മത്തേറ്റസ്. ഗുരുപീഠവുമായി ബന്ധമുള്ള ഒരു വാക്കാണിത്. എന്നാൽ ഇന്നത്തെ അർത്ഥത്തിലുള്ള ഒരു പഠിതാവിനെയല്ല ഈ വാക്ക് ദ്യോതിപ്പിക്കുന്നത്. അതായത് ഉപരിപ്ലവമായ ഒരു ഗുരുശിഷ്യ ബന്ധമല്ല അതിലുപരിയായി ആത്മീക ഭൗതിക സമഗ്രതയിൽ ഗുരു ഇടപെടുന്ന വളരെ ശക്തമായ ഒരു തലമാണിത്. ഗുരുവിന്റെ നിർദ്ദേശാനുസരണം ഒരു പ്രത്യേക ഉദ്ദേശ്യത്തിനുവേണ്ടിയുള്ള ഒരു ഭൗതിക അടിത്തറയുള്ള ഒരു കൂട്ടായ്മ കൂടിയാണത്. അതായത്, മത്തേറ്റസ് എന്ന ശിഷ്യ സംജ്ഞയ്ക്ക് ആജ്ഞാനുവർത്തിയെന്നും ഗുരുതത്വങ്ങളെ പാലിക്കുകയും തന്റെ തന്നെ സ്വഭാവത്തിൽ ഉൾപ്പെടുത്തുകയും ചെയ്യുന്നുവെന്നുള്ള അർത്ഥമാണുള്ളത്. ഇത്തരത്തിൽ ഗൗരവ മേറിയ ഒരു ശിഷ്യത്വമാണ് തബീഥയ്ക്കും ലഭിക്കുന്നത്. യഹൂദ പശ്ചാത്തലത്തിൽ പുരുഷന്മാർക്കു മാത്രം പങ്കാളിത്തമുള്ള ശിഷ്യത്വപദവിയാണ് ഒരപൂർവ്വതയായി തബീഥയ്ക്കും ലഭിക്കുന്നത്.

## തബീഥയുടെ ശിഷ്യത്വത്തിന്റെ പ്രത്യേകതകൾ

'മത്തേറ്റേസ്' എന്ന പദം പുതിയനിയമത്തിൽ സുവിശേഷങ്ങളിലും അപ്പൊസ്തല പ്രവർത്തികളിലും മാത്രമാണ് ഉപയോഗിച്ചുകാണുന്നത്. യേശുവിന്റെയും യോഹന്നാന്റെയും ശിഷ്യന്മാരെ സംബോധന ചെയ്യുമ്പോൾ ഈ പദമാണ് ഉപയോഗിക്കുന്നത് (മത്താ. 22:16; മർക്കോ. 2:18; യോഹ. 9:28). യേശുവിന്റെ ശിഷ്യന്മാരെന്ന് പൊതുവായി പറയുമ്പോൾ അതിന് രണ്ട് വ്യത്യസ്ത മനസ്സിലാക്കലുകളാണ് ഉള്ളത്. ആദ്യഗണത്തിൽ യേശുവിന്റെ പന്ത്രണ്ട് ശിഷ്യന്മാരും, രണ്ടാമത് പന്ത്രണ്ട് ശിഷ്യന്മാരെകൂടാതെയുള്ള മറ്റ് അനേക ശിഷ്യരേയും സൂചിപ്പിക്കുന്നു(യോഹ 6:66; 8:31).

പന്ത്രണ്ട് ശിഷ്യന്മാർക്ക് ചില പ്രത്യേകതകൾ ഉള്ളത് മത്ഥിയാസിനെ തെരഞ്ഞെടുക്കുന്ന അവസരത്തിൽ (അപ്പൊ. പ്രവ. 1:21-23) സൂചിപ്പിക്കുന്നുണ്ട്. കർത്താവിന്റെ പരസ്യശുശ്രൂഷാ സമയത്ത് ശിഷ്യന്മാരോടൊപ്പ

---

3. 'മത്തേറ്റേസ്' എന്ന പദം 'മൻതാനോ' (manthano - to learn) എന്ന പദത്തിൽ നിന്നും വന്നിട്ടുള്ളതാണ്. വിദ്യാർത്ഥി എന്ന അടിസ്ഥാന അർത്ഥമാണിതിനുള്ളത്.

മുണ്ടായിരുന്നവരും കർത്താവിന്റെ ഉത്ഥാനത്തിന് സാക്ഷികളായവരെയുമാണ് തെരഞ്ഞെടുപ്പിന് യോഗ്യരായി കണക്കാക്കിയത്. എന്നാൽ വിശാലമായ മറ്റൊരർത്ഥത്തിൽ ഈ പന്ത്രണ്ടുപേരിൽ ഉൾപ്പെടാത്ത വലിയ ഒരു കൂട്ടം ശിഷ്യർ കർത്താവിനുണ്ട്. അവർക്ക് ശിഷ്യത്വയോഗ്യത ലഭിക്കുവാൻ ചില സവിശേഷസ്വഭാവ സാക്ഷ്യങ്ങൾ ആവശ്യമുണ്ട്. അവരെ പരാമർശിച്ചിട്ടുള്ള വേദഭാഗങ്ങളിൽ ഈ ഗുണഗണങ്ങൾ വിശദമാക്കുന്നുണ്ട്. അവ പരിശോധിച്ചാണ് തബീഥയുടെ ശിഷ്യത്വത്തിന്റെ മാറ്റ് കണക്കാക്കിയിരിക്കുന്നത്.

## വിശാലാർത്ഥത്തിലെ ശിഷ്യത്വമാതൃക

യേശുവിന്റെ ഉപദേശം കേട്ട് ക്രിയാത്മകമായി പ്രതികരിക്കുന്നവരെ ശിഷ്യന്മാരായി സുവിശേഷകന്മാർ സൂചിപ്പിക്കുന്നുണ്ട് (മത്താ. 5:1; ലൂക്കോ. 6:17,19:37). ഏതൊരു ശിഷ്യനും യേശുവിന്റെ ശിഷ്യത്വത്തിലേക്കുള്ള പ്രത്യേകവിളി ലഭിച്ച മനുഷ്യരാണ് (മത്താ. 8:21–22, ലൂക്കോ. 9:59–62). അതായത് തബീഥയ്ക്കും ഈ വിളിയുടെ അർഹത ലഭിക്കുന്നുവെന്നാണ് 'ശിഷ്യ' എന്ന പദവി ലഭിച്ചതിലൂടെ മനസ്സിലാക്കേണ്ടത്. യേശുക്രിസ്തുവിനോട് ഒരു തുറന്ന വിധേയത്വവും ഒരു വ്യക്തിബന്ധവും അവനുവേണ്ടി കഷ്ടത അനുഭവിക്കുവാനുള്ള സന്നദ്ധതയും ശിഷ്യന്റെ പ്രത്യേകതയാണ്. താൻ വിലമതിക്കുന്ന സകലതിനേയും ശിഷ്യത്വത്തിനുവേണ്ടി അയാൾ ഉപേക്ഷിക്കുവാൻ തയ്യാറാകുന്നു (ലൂക്കോ. 14:26–27,33). യേശുവിന്റെ വചനത്തിലുള്ള സ്ഥിരതയും വിശ്വാസവും ഒരാളെ ശിഷ്യനാക്കുന്നു എന്ന് യോഹ. 8:31 പ്രസ്താവിക്കുന്നു.

## ശിഷ്യത്വം-പിൻതുടരുന്നവർക്കുള്ള അംഗീകാരം

പുരുഷന്മാരെ മാത്രമല്ല യേശുവിൽ വിശ്വസിക്കുകയും പിന്തുടരുകയും ചെയ്യുന്ന സ്ത്രീകളേയും സുവിശേഷഭാഗത്ത് കാണുന്നുണ്ട്. ലൂക്കോ. 8:1–3 വരെയുള്ള ഭാഗത്ത് പന്ത്രണ്ട് ശിഷ്യന്മാരെ മാത്രമല്ല, പല സ്ത്രീകളേയും യേശുവിനെ അനുഗമിക്കുന്ന കൂട്ടത്തിൽ കാണാം. റോമാ-യവന-യഹൂദ സംസ്ക്കാരത്തിൽ സ്ത്രീകൾ ഒരു റബ്ബിയെ പിന്തുടരുന്നത് കടുത്ത വെല്ലുവിളിയാണ്. സ്ത്രീകൾക്ക് റബ്ബിമാർ താഴ്ന്നസ്ഥാനമാണ് നൽകിയിരുന്നത്. അതായത് അവർ സ്ത്രീകളോട്-ഭാര്യയോ മകളോ ആയിരുന്നാൽപോലും-പൊതുസ്ഥലങ്ങളിൽവച്ച് സംസാരിച്ചിരുന്നില്ല.[4] എന്നാൽ അതിനു വിരുദ്ധമായി യേശുവിനെ പിന്തുടരുന്ന ഒരു സംഘം സ്ത്രീകളെ സുവിശേഷത്തിൽ കാണാം.

4. cf. Talmud B., Qiddushim 8.2b; Talmud Nedarim, 20 a.



## ശിഷ്യർ-മരണപുനരുത്ഥാനങ്ങൾക്ക് സാക്ഷിയായവർ

അക്ഷരാർത്ഥത്തിൽ യേശുവിനെ പിന്തുടർന്ന സ്ത്രീസംഘം അവനോടൊപ്പം ഗ്രാമങ്ങൾതോറും സഞ്ചരിച്ചിരുന്നു (ലൂക്കോ 8:1–3). തങ്ങളുടെ വസ്തുവകകൾപോലും ദൈവരാജ്യത്തിനു വേണ്ടി സമർപ്പിച്ച ശ്രേഷ്ഠരായവരും ഈ സംഘത്തിലുണ്ടായിരുന്നു. കർത്താവിന്റെ പീഠാനുഭവസമയത്ത് ഗലീലയിൽ നിന്ന് യരുശലേമിലേയ്ക്ക് വന്ന് അവന്റെ മരണത്തിന് സാക്ഷീകരിച്ച അഥവാ മരണത്തോളം പിൻചെന്ന സ്ത്രീസമൂഹത്തെ വിസ്മരിക്കാവുന്നതല്ല (മർക്കോ. 15:40–41; യോഹ. 19:25–27). നിർഭയരായി ക്രൂശിന്റെ സമീപത്ത് ക്രൂശകരുടെ മദ്ധ്യത്തിൽ നിൽക്കുന്ന സ്ത്രീകളുടെ ചിത്രം സ്ത്രീവർഗ്ഗത്തിനു മുഴുവൻ ധൈര്യവും മനോബലവും നൽകുന്നു. യേശുക്രിസ്തുവിന്റെ ഉയിർപ്പിന്റെ ഉത്തമസാക്ഷികളും സന്ദേശവാഹകരുമാകുവാൻ ഭാഗ്യം സിദ്ധിച്ച മഹതികളായ സ്ത്രീകളുമുണ്ട് (മത്താ. 28:1–10; ലൂക്കോ. 24:10 തുടങ്ങിയവ). പരസ്യശുശ്രൂഷയിലും മരണത്തിലും മാത്രമല്ല യേശുവിന്റെ ഉത്ഥാനത്തോളം സാക്ഷികളായിരുന്ന സ്ത്രീകൾക്ക് മത്ഥ്യാസിനെ തെരഞ്ഞെടുക്കുന്ന സന്ദർഭത്തിലെ ഒരു ശിഷ്യനുണ്ടാകേണ്ട പ്രത്യേക ഗുണങ്ങൾ തികഞ്ഞവർ തന്നെയാണ്.

## തബീഥ-ക്രിസ്തുവിന്റെ ശിഷ്യത്വപരമ്പരയുടെ പിൻതുടർച്ച

പന്ത്രണ്ട് അപ്പൊസ്തലന്മാർക്കുണ്ടാകേണ്ട സവിശഷതകളും പൊതുവായി ശിഷ്യർക്ക് ഉണ്ടാകേണ്ട ഗുണങ്ങളും കർത്താവിന്റെ കാലത്തെ സ്ത്രീകൾക്ക് ഉണ്ടായിരുന്നുവെന്ന് വേദപുസ്തകം തന്നെ സാക്ഷിക്കുന്നു. ഈ സാക്ഷ്യത്തിന്റെ പിന്തുടർച്ച കർത്താവിന്റെ ആരോഹണശേഷവും തബീഥയെപ്പോലുള്ള സ്ത്രീകൾ നിലനിർത്തി എന്നത് സഭയുടെ അസ്തിത്വത്തിൽ തന്നെ വിലമതിക്കുന്ന സംഗതിയാണ്. കാരുണ്യപ്രവർത്തനങ്ങളിലൂടെയും സുവിശേഷപ്രചരണത്തിലൂടെയും എല്ലാറ്റിലുമുപരി പീഢാസഹനത്തിലൂടെയും (അപ്പൊ. പ്രവ. 8:3) ആദിമസഭയെ സ്ത്രീകൾ ശക്തിപ്പെടുത്തി. ക്രിസ്തുവിന്റെ ശിഷ്യത്വ പരമ്പരയുടെ ത്യാഗപൂർണ്ണമായ പിന്തുടർച്ച ആദിമസഭയുടെ പ്രകടമായ പ്രത്യേകതയായിരുന്നു. സ്ത്രീശിഷ്യത്വപരമ്പരകളിൽ സഭാവളർച്ചയ്ക്ക് കൈത്താങ്ങൽ നൽകിയവരിൽ തബീഥയും ഉൾപ്പെടുന്നു. 'ശിഷ്യ' എന്ന നിലയിൽ കർത്താവിന്റെ ആരോഹണശേഷവും വിലമതിക്കാനാവാത്ത സേവനസരണി മാതൃകാപൂർണ്ണമായി ജീവിതചര്യയായി സ്വീകരിച്ചവളായിരുന്നു തബീഥ. അതുകൊണ്ടാണ് ശിഷ്യത്വഗുണങ്ങൾ തികഞ്ഞ തബീഥയ്ക്കു ലൂക്കോസ് 'ശിഷ്യ' എന്ന പേര് നൽകുന്നത്.

അപ്പൊസ്തലപ്രവൃത്തികളിൽ പല ഭാഗങ്ങളിലും ശിഷ്യർ എന്ന

പ്രയോഗം രണ്ട് വ്യത്യസ്തമാനങ്ങളിലാണ് കാണുന്നത്. ക്രിസ്ത്യാനികൾ എന്ന് പൊതുവായ അർത്ഥത്തിൽ (6:1; 21:16) 'ശിഷ്യർ' എന്ന പദം കാണുന്നുണ്ട്. കൂടാതെ പ്രത്യേക അർത്ഥത്തിൽ പൗലോസിന്റെ ശിഷ്യന്മാരെ കുറിക്കുവാനും (9:25; 19:1 മുതലായവ) ലൂക്കോസ് അപ്പൊസ്തല പ്രവൃത്തികളിൽ ഈ പദം ഉപയോഗിക്കുന്നുണ്ട്. എന്നാൽ 'മത്തീട്രിയ' (ശിഷ്യ) എന്ന വാക്ക് 9:36-ൽ മാത്രമേ കാണുന്നുള്ളു. ചുരുക്കത്തിൽ വിശ്വാസി എന്ന പൊതുവായ അർത്ഥത്തിലോ 'ശിഷ്യ' എന്ന പ്രത്യേക അർത്ഥത്തിലോ ഇവിടെ തബീഥയെ വിശേഷിപ്പിച്ചാലും ക്രിസ്തുവിനെ പിന്തുടർന്ന വിശ്വസ്ത എന്ന നിലയിൽ തബീഥയുടെ ശിഷ്യത്വം അർത്ഥപൂർണ്ണമാണ്.

## 2. നിസ്വാർത്ഥ കാരുണ്യത്തിന്റെ സജീവ പ്രവർത്തക

ക്രിസ്തുവിന്റെ ശിഷ്യഗണത്തിൽ തബീഥയ്ക്കും അർത്ഥപൂർണ്ണമായ അംഗത്വം ലഭിച്ചത് അവളുടെ സൽപ്രവർത്തികളും ദാനധർമ്മങ്ങളും മൂലമായിരുന്നുവെന്ന് വേദഭാഗം (9:36) സാക്ഷിക്കുന്നു. ആദിമസഭയിൽ പങ്കിടീലിനും ദാനധർമ്മങ്ങൾക്കും വളരെ പ്രാധാന്യം ഉണ്ടായിരുന്നു (അപ്പൊ. പ്രവ. 2: 24-45; 4:32-34). കാരുണ്യപ്രവർത്തനങ്ങളിൽ വിധവമാരെ സംരക്ഷിക്കുന്നത് ആദിമസഭയുടെ പ്രധാനപ്രവർത്തനമണ്ഡലമായിരുന്നു (അപ്പൊ. പ്രവ. 6:1-3). തബീഥയും വിധവമാർക്കുവേണ്ടി പ്രത്യേകം ശ്രദ്ധ നൽകിയിരുന്നതായി വേദഭാഗത്ത് കാണുന്നുണ്ട്. അതുകൊണ്ടുതന്നെ തബീഥയുടെ മരണത്തിൽ വിധവമാർ അഗാധമായി വിലപിക്കുന്നു. അക്കാലങ്ങളിൽ യന്ത്രസംവിധാനങ്ങളുടെ സഹായമില്ലാതെ വസ്ത്രങ്ങൾ കൈകൊണ്ട് തുന്നിയാണ് ഉപയോഗിച്ചിരുന്നത്. തുന്നലിനുവേണ്ടി വളരെ സമയം ചെലവിട്ടും, പണം ചെലവഴിച്ചും ദരിദ്രരേയും വിധവമാരേയും തന്നാൽ കഴിയുന്നതുപോലെ സഹായിക്കുവാൻ തബീഥ ബദ്ധപ്പെട്ടു. അവൾ നൽകിയ വസ്ത്രങ്ങൾ കാണിച്ചുകൊണ്ട് വിലപിക്കുന്ന വിധവമാർ തബീഥയുടെ മരണത്തിൽ ദുഃഖിക്കുന്ന ആശ്രിതരാണ്. ഏറ്റവും ചെറിയ സേവനങ്ങളിലൂടെ എങ്ങനെ ക്രിയാത്മകമായി പ്രവർത്തിക്കാൻ കഴിയുമെന്നതിനുദാഹരണമാണ് തബീഥ. നിശബ്ദ സേവനമായിരുന്നു തബീഥയുടേത്. എന്നാൽ അത് വളരെ ഫലവത്തായിരുന്നുവെന്ന് ഗ്രന്ഥഭാഗം സൂചിപ്പിക്കുന്നു. സുവിശേഷപ്രചരണത്തിന്റെ ആദ്യകാലങ്ങളിൽ തബീഥയെപ്പോലുള്ളവർ പുതിയ പുതിയ മേഖലകളിൽ പ്രത്യക്ഷപ്പെട്ട് ശക്തിപകർന്നു. ദാനധർമ്മങ്ങളിലൂടെയും സൽപ്രവർത്തികളിലൂടെയും തബീഥ ദൈവരാജ്യത്തെ പ്രസ്പഷ്ടമാക്കി. "എന്റെ ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തന് നിങ്ങൾ ചെയ്തടത്തോളം എല്ലാം എനിക്കു ചെയ്തു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോട് പറയുന്നു എന്ന് അരുളിച്ചെയ്യും" (മത്താ. 25:40) എന്ന യേശുവിന്റെ അരുൾമൊഴികൾ ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്. ഓരോരുത്തർക്കും ലഭിച്ചിരിക്കുന്ന കഴിവുകളെ, സാദ്ധ്യതകളെ എങ്ങനെ വിനിയോഗിക്കുന്നുവെന്നാണ് ദൈവം നോക്കുന്നത്. തബീഥ ലളിതമായ സവിശേഷതകളിലൂടെ പരമാവധി മറ്റുള്ളവർക്കായി ജീവിച്ചു. അവളുടെ നിസ്വാർത്ഥ സേവനത്തിന്റെ വിലയാണ് ആദിമസഭ അവളിൽ കണ്ട ശിഷ്യത്വം.



## തബീഥയുടെ ഉയിർപ്പ്

മാളികമുറിയിൽ കിടത്തിയിരുന്ന തബീഥയെ പത്രോസ് ഉയിർപ്പിക്കുന്നതിലൂടെ മൂന്ന് സ്മരണീയ ഫലങ്ങൾ വെളിവാക്കുന്നുണ്ട്. ഒന്ന്, തബീഥയെക്കുറിച്ച് വിലപിച്ചിരുന്നവർ സന്തോഷഭരിതരായി. യോപ്പാ സഭയ്ക്ക് നഷ്ടമായ 'ഡോർക്കസിനെ' തിരികെ ലഭിച്ചു. അത് സഭയുടെ പ്രവർത്തനത്തെ സജീവമാക്കി. അതായത്, കാരുണ്യപ്രവർത്തനങ്ങളുടെ ലോകത്തേക്ക് തബീഥ മടങ്ങിവന്നത് ആത്മഹർഷത്തോടുകൂടിയാണ് സഹപ്രവർത്തകർ ഉൾക്കൊണ്ടത്. രണ്ടാമത് യോപ്പയിലും ചുറ്റുപാടുമുള്ളവരും കർത്തൃനാമത്തിൽ വിശ്വസിക്കുന്നതിന് കാരണമായി. മൂന്നാമത്, ഈ സംഭവത്തിന്റെ പ്രധാനഫലം പത്രോസിന് യോപ്പയിൽ സജീവമായ ഒരു പ്രവർത്തനതാവളം ഉണ്ടായി എന്നതാണ് (വാ. 43). തബീഥയെ സംബന്ധിക്കുന്ന ഈ വേദഭാഗവിശകലനം സ്ത്രീയുടെ ശിഷ്യത്വമാതൃകയും സഭാജീവിതത്തിലെ സേവനസന്നദ്ധതയും വെളിവാക്കുന്നു.

## 3. വിലയിരുത്തൽ

നിശ്ശബ്ദസേവനത്തിലൂടെ കർത്താവിനെ അനുഗമിച്ച തബീഥ, പുതിയനിയമത്തിൽ പേരുപറയുന്ന ഒരേ ഒരു ശിഷ്യയായി. തന്റെ പരിമിതമായ ജീവിത സാഹചര്യത്തിലും, ഉള്ള സാദ്ധ്യതകളെ അന്യർക്ക് പ്രയോജനപ്പെടുത്തുവാൻ തബീഥ യത്നിച്ചു. ലളിതമായ ജീവിതശൈലിയിലൂടെ നിസ്വാർത്ഥ സേവനത്തിന്റെ നിയതഭാവമായ ക്രിസ്തുവിന്റെ അതേഭാവം ഉൾക്കൊണ്ടു എന്നതാണ് തബീഥ എന്ന സ്ത്രീയിലെ അന്യാദൃശ്യമായ ജീവിതസാക്ഷ്യം. ഒരു വലിയ നേതൃത്വപാടവം പ്രദർശിപ്പിക്കുന്ന അസാധാരണ സ്ത്രീയായിട്ടല്ല തബീഥയെ ലൂക്കോസ് ശിഷ്യയായി ചിത്രീകരിക്കുന്നത്. തനിക്കറിയാവുന്ന ചെറിയ ഒരു കൈത്തൊഴിൽകൊണ്ടും ക്രിസ്ത്യാനിക്കു ചേർന്ന ജീവിതരീതികൊണ്ടും സുവിശേഷം പ്രസിദ്ധമാക്കിയ ഒരു സാധാരണക്കാരിയെന്ന നിലയിലുമാണ് ലൂക്കോസ് അവളെ ശിഷ്യയായി കാണുന്നത്. യേശുവിന്റെ സ്നേഹം വെളിപ്പെടുത്തുന്ന ജീവിതമാണ് സ്ത്രീപുരുഷഭേദമെന്യേ സർവ്വർക്കുമാവശ്യം. തൊഴിൽസാധ്യതകൾ തുച്ഛമായിക്കൊണ്ടിരിക്കുന്ന ഈ കാലത്തിൽ സ്വന്തമായി

മേഖലകൾ കണ്ടെത്തി ജീവിക്കുവാനും അതിൽ ആഹ്ലാദിക്കുവാനും കഴിയണം. സ്ത്രീകളെ സംബന്ധിച്ച് സാമ്പത്തികസ്വാതന്ത്ര്യമാണ് അവരുടെ അടിസ്ഥാന പ്രശ്നങ്ങളിൽ കാതലായ ഒന്ന്. സാമ്പത്തിക സ്വാതന്ത്ര്യത്തിനുവേണ്ടി പ്രായോഗികമായ വഴികൾ കണ്ടെത്തുവാൻ സ്ത്രീപ്രസ്ഥാനങ്ങളും വനിതാ സമുദ്ധാരണത്തിന് അനുഭാവമുള്ളവരും ബോധപൂർവ്വം ചിന്തിക്കേണ്ടതാണ്. "തബീഥയുടെ മാർഗ്ഗ"ത്തിലൂടെ അശരണരെ സഹായിക്കുന്നതും കൈത്തൊഴിലിനും സ്വയംതൊഴിലിനും പ്രോത്സാഹനവും രൂപരേഖകളും നിർമ്മിച്ച് നിർദ്ദേശിക്കുവാൻ സ്ത്രീപ്രശ്നങ്ങളോട് ആത്മാർത്ഥതയുള്ളവർ ശ്രദ്ധിക്കണമെന്ന് തബീഥ ചിന്തിപ്പിക്കുന്നു. സ്ത്രീയുടെ സാമ്പത്തികസ്വാതന്ത്ര്യം മാത്രമല്ല കുടിൽ വ്യവസായങ്ങളെ തകർക്കുന്ന പുത്തൻ സാങ്കേതിക വ്യാവസായിക വിസ്ഫോടനങ്ങളുടെ ദുരന്തത്തെക്കൂടി ശ്രദ്ധയിൽ കൊണ്ടുവരുവാൻ തബീഥയുടെ കൈത്തൊഴിൽ ഉപകരിക്കുന്നു. ഭാരതീയ പശ്ചാത്തലത്തിൽ ഗാന്ധിജിയുടെ ഗ്രാമസ്വരാജ് വിഭാവനം ചെയ്യുന്ന സ്വാശ്രയ സങ്കല്പത്തിലെ ലാളിത്യവും പ്രകൃതിയോട് ഇണങ്ങുന്നതുമായ ഉൽപാദനസമ്പ്രദായത്തിന് അനുകൂലമായ ഒരു പിൻബലം നൽകുവാൻ സ്ത്രീകൾക്കു കഴിയണം. സഹജീവികളെ സഹായിക്കുന്ന ദാനധർമ്മത്തിലൂടെയും ലളിതമായ കൈത്തൊഴിലിലൂടെയും പരോക്ഷമായാണെങ്കിലും പ്രകൃതിയെ സംരക്ഷിക്കുവാൻ ഇക്കാലഘട്ടത്തിൽ തബീഥയുടെ മാതൃക ഉത്തമമാണ്. ക്രിസ്തീയ ചുമതലാബോധത്തിന്റെ നെടുംതൂണായ സേവനപ്രവർത്തനങ്ങൾ ദുരിതബാധിതർക്കും ആശ്വാസമർഹിക്കുന്നവർക്കും എത്തിച്ചുകൊടുത്ത് തബീഥയുടെ ശിഷ്യത്വത്തിൽ സർവ്വർക്കും പങ്കാളികളാകാം. ഇതാണ് തബീഥ നൽകുന്ന ക്രിസ്തീയപാഠം.



## അദ്ധ്യായം രണ്ട്

# ഭവന സഭകളിലെ സ്ത്രീജനപങ്കാളിത്തം

## (യോഹന്നാന്റെ അമ്മ മറിയ)

### [അപ്പൊ. പ്രവൃ. 12:12-17]

ഒരു സ്ത്രീയുടെ പേരിലായിരുന്നു യെരുശലേമിലെ പ്രമുഖമായ ഒരു ഗൃഹസഭ അറിയപ്പെട്ടിരുന്നത്. സ്ത്രീയ്ക്ക് ഒട്ടും തന്നെ പ്രാതിനിധ്യം ഇല്ലാത്ത യഹൂദ സമൂഹത്തിന് ഒരു തിരുത്തായി സ്വയം വളർന്നുവന്ന ഒരു ശക്തിയാണ് ക്രിസ്തീയ സമൂഹത്തിലെ ഗൃഹസഭകൾ. അതിന് ഉത്തമ ഉദാഹരണമാണ് മർക്കോസ് എന്ന് മറുപേരുള്ള യോഹന്നാന്റെ അമ്മയായ മറിയയുടെ ഭവനസഭ. ഭവനസഭകളുടെ പ്രവർത്തനത്തിലൂടെ ക്രിസ്തീയ വിശ്വാസ താത്പര്യങ്ങൾ ജനങ്ങളിലേക്ക് പകരുവാൻ ആദിമസഭയ്ക്ക് സാധിച്ചു. സ്ത്രീകൾക്ക് ക്രിസ്തുസുവിശേഷത്തിൽ എങ്ങനെ സമൃദ്ധമായി പങ്കാളികളാകാമെന്ന് തെളിയിക്കുന്ന ഒരു നല്ല പാരമ്പര്യമാണ് ഭവനസഭകളിലൂടെയും അതിനുവേണ്ടി പ്രവർത്തിച്ചവരിലൂടെയും വെളിപ്പെടുന്നത്. മറിയയെക്കുറിച്ചുള്ള അന്വേഷണത്തിലൂടെയും കണ്ടെത്തുന്ന സത്യം ഇതുതന്നെയാണ്.

### പശ്ചാത്തല പരിചയം

അപ്പോ. പ്രവ. 12: 12-17 വരെയുള്ള പ്രതിപാദ്യമാണ് മർക്കോസ് എന്ന് മറുപേരുള്ള യോഹന്നാന്റെ അമ്മയായ മറിയയെക്കുറിച്ചുള്ള ഏകസൂചന. പീഢനകാലഘട്ടത്തിൽ (അപ്പൊ. പ്രവ. 12:1) പത്രോസ് കാരാഗൃഹത്തിലായതും അത്ഭുതകരമായി രക്ഷപെട്ട സംഭവവും ഉൾപ്പെട്ട വേദഭാഗമാണിത്. ഉറങ്ങുന്നവനായ പത്രോസിനെ ദൂതൻ തട്ടിയുണർത്തി കാരാഗൃഹത്തിന് വെളിയിൽ കൊണ്ടുവന്നു. സുബോധം വന്ന പത്രോസ് മറിയയുടെ വീട്ടിലേക്കാണ് പോയത്. ഒരു കൂട്ടം ജാഗ്രതയോടെ പ്രാർത്ഥിക്കുന്ന സ്ഥലമാണതെന്ന് പത്രോസിന് അറിയാമായിരുന്നു. പടിപ്പുരവാതിലിലെത്തി മുട്ടിയപ്പോൾ പത്രോസിന്റെ സ്വരപരിചയം രോദ എന്ന

ബാല്യക്കാരത്തിയെ അത്ഭുതസ്തബ്ധയാക്കുന്നു. ഇത് അറിഞ്ഞ് മറ്റുള്ള വരും വിസ്മയിച്ചു. വാതിൽ തുറന്നപ്പോൾ പത്രോസ് വന്ന് തന്റെ അത്ഭു തകരമായ രക്ഷപെടലിനെക്കുറിച്ച് സാക്ഷിച്ചു. തുടർന്ന് ഈ വേദഭാഗത്ത് പത്രോസ് മറിയയുടെ ഭവനം വിട്ട് മറ്റൊരു സ്ഥലത്തേക്ക് പോയതായും സൂചിപ്പിക്കുന്നു. ഈ വേദഭാഗത്തിലെ ഭവനസഭയെയും മറിയയുടെ മക നായ യോഹന്നാനേയും പത്രോസിന് ആ ഭവനവുമായുള്ള ബന്ധത്തേയും കൂട്ടിവായിച്ചാണ് മറിയയെക്കുറിച്ച് ചില നിഗമനങ്ങളിലെത്തിച്ചേരുന്നത്.

### മറിയയുടെ ഭവനസഭ

പുതിയനിയമത്തിലെ മറിയ എന്നു പേരുള്ള ആറ് സ്ത്രീരത്നങ്ങളിൽ ഒരാളാണ് യോഹന്നാന്റെ അമ്മയായ മറിയ.[1] കുടുംബമായി ക്രിസ്തുവിന്റെ സുവിശേഷത്തിന് കൂടുതൽ ഔത്സുക്യമുള്ളവരായിരുന്നു മറിയയുടെ ഭവനം. മറിയയുടെ മകനാണ് മർക്കോസ് എന്ന് മറുപേരുള്ള യോഹന്നാനെന്ന് അപ്പൊ. പ്രവ. 12:12 സൂചിപ്പിക്കുന്നു. അതുപോലെ പൗലോസിന്റെ സഹപ്രവർത്തകനായ ബർന്നബാസ് മറിയയുടെ സഹോദരനാണെന്ന് കൊലൊ. 4:10–ൽ നിന്നും മനസ്സിലാക്കാം.

മറിയയുടെ ഭവനം യെരുശലേമിലായിരുന്നു. ' മറിയയുടെ ഭവന'മെന്ന കല്പിതം മറിയ ഒരു വിധവയായിരുന്നുവെന്ന നിഗമനത്തിൽ എത്തിക്കുന്നു. യഹൂദ കുടുംബ പാരമ്പര്യപ്രകാരം ഒരു വിധവയുടെ പേരിൽ ഭവനം അറിയപ്പെടുന്നത് വിരളമാണ്. ഭർത്താവില്ലായെങ്കിൽ, മകനുണ്ടെങ്കിൽ അയാളുടെ പേരിലായിരിക്കും സാധാരണ യഹൂദ കുടുംബങ്ങൾ അറിയപ്പെടുന്നത്. അതിനു വിപരീതമായി മറിയയുടെ പേരിൽ ഭവനം അറിയപ്പെടുന്നതിലൂടെ മറിയയ്ക്ക് ആദിമക്രൈസ്തവരുടെയിടയിലുള്ള സ്ഥാനമാണ് സൂചിതമായിരിക്കുന്നത്.

### ഗൃഹസഭകളുടെ അരങ്ങും അകത്തളവും

ആദിമസഭയുടെ വ്യാപകമായ വളർച്ചയിൽ ശക്തികേന്ദ്രമായിരുന്നു ഗൃഹസഭകൾ. യെരുശലേമിലെ ഒരു പ്രധാന ഗൃഹസഭ മറിയയുടേതായിരുന്നു. വിശാലമായ മാളിക മുറികളും മറ്റ് സൗകര്യങ്ങളും ഉള്ള ഭവനങ്ങളായിരുന്നു ഗൃഹസഭകൾക്ക് സാധാരണയായി ആതിഥ്യമരുളിയിരുന്നത്.

1. യേശുവിന്റെ അമ്മ, യോഹന്നാന്റെയും യോസയുടെയും അമ്മ (ക്ലെയോപ്പാവിന്റെ ഭാര്യ മറിയയും യോഹന്നാന്റെയും യോസയുടെയും അമ്മ മറിയയും ഒരു വ്യക്തി തന്നെയാണെന്ന് പണ്ഡിതർ അഭിപ്രായപ്പെടുന്നുണ്ട്. cf. മർക്കോ. 15:40, യോഹ. 19:25), ബഥാന്യയിലെ മറിയ, മഗ്ദലന മറിയ, റോമിലെ മറിയ, എന്നിവരാണ് മറ്റ് അഞ്ച് വ്യക്തികൾ.



പുരാവസ്തുഗവേഷണങ്ങൾ[2] ചൂണ്ടിക്കാട്ടുന്ന ചില വസ്തുതകളിലൂടെ ആദ്യ നൂറ്റാണ്ടുകളിൽ ക്രൈസ്തവർ ആരാധനയ്ക്ക് പള്ളികൾ ഉപയോഗിച്ചിരുന്നില്ലായെന്ന് കാണാം. ശില്പസൗന്ദര്യവും നിർമ്മാണത്തിന്റെ ക്ഷേത്രഗണിതവും ഇന്നത്തെപ്പോലെ രൂപംപ്രാപിക്കുന്നതിന് കോൺ സ്റ്റന്റയിൻ ചക്രവർത്തി നിർമ്മിച്ച ബസലിക്കകളാണ് മാതൃക.[3]

ഗൃഹസഭകൾ സുവിശേഷ പ്രവർത്തകരുടെ വെറും താവളങ്ങൾ ആയിരുന്നില്ല, പ്രാദേശിക സഭകളുടെ സമ്മേളനസ്ഥലമായിരുന്നു. ധാരാളം വിശ്വാസികൾ കൂടിച്ചേരുന്ന ഈ സ്ഥലത്തിന് സൗകര്യങ്ങളും ആവശ്യമായിരുന്നു. പ്രത്യേകിച്ച് കർതൃമേശയ്ക്കും സ്നേഹവിരുന്നിനും ആവശ്യമായ ഒരുക്കങ്ങൾ നടത്തുവാനും ഇത്തരം ഭവനങ്ങൾക്ക് ശേഷിയുണ്ടായിരുന്നിരിക്കണം. ഇതിൽ നിന്നും മനസ്സിലാക്കുന്നത്, മറിയയുടെ സാമ്പത്തിക നിലവാരം ഉയർന്നതായിരിക്കാമെന്നാണ്. ഭവനത്തിന് പടിപ്പുരയുണ്ടെന്നുള്ള സൂചനയും മറ്റൊരു തെളിവാണ് (വാ.14).

പൊതുവെ പറഞ്ഞാൽ ഗൃഹസഭകൾ ആദിമസഭയുടെ വീടുവീടാന്തരമുള്ള വ്യാപനത്തിന് ചുക്കാൻ പിടിച്ച ത്വരകശക്തിയാണ്. ഗൃഹസഭകളുടെ ഒരു പ്രധാന സംഭാവനയാണ് പീഢനകാലത്ത് വിശ്വാസികൾക്ക് സംരക്ഷണം നൽകിയത്. അധികാരികളുടെ ശ്രദ്ധയിൽപ്പെടാതെ വീടുകളിൽ വിശ്വാസികളെ സമ്മേളിപ്പിക്കുവാനും അവർക്ക് സംരക്ഷണം നൽകുവാനും ഇതിലൂടെ സാധിച്ചു. ചുരുക്കത്തിൽ പീഢനകാലത്ത് വിശ്വാസികൾക്ക് സംരക്ഷണവും ആരാധനയ്ക്കും കൂട്ടായ്മയ്ക്കും ഉള്ള സൗകര്യങ്ങളും വളരെ രഹസ്യമായി നിർവ്വഹിക്കുവാൻ ഗൃഹസഭകൾക്ക് കഴിഞ്ഞു. ഭവനസഭകളുടെ ഇത്തരം സാദ്ധ്യതകളുടെ സർവ്വവെല്ലുവിളികളും ഏറ്റെടുക്കുവാൻ സന്നദ്ധയായ മാന്യവനിതയാണ് യോഹന്നാന്റെ അമ്മ മറിയ.

മറിയയുടെ ഭവനസഭയുമായി അപ്പൊസ്തലന്മാർക്കും സഹപ്രവർത്തകർക്കും ഗാഢമായ ബന്ധമുണ്ടായിരുന്നു. തടവിൽ നിന്ന് മുക്തനായ പത്രോസ് മറിയയുടെ ഭവനത്തിലേക്ക് പോകുന്നത് തന്നെ ആ ഭവനത്തോടുള്ള ബന്ധത്തെയാണ് സൂചിപ്പിക്കുന്ന്. ഈ ഭവനം ആദിമസഭയുടെ

2. അടുത്ത കാലത്ത് കപ്പർന്നഹൂമിലും റോമിലും കെന്റിലും (Kent) നടത്തിയ ഗവേഷണങ്ങൾ ഗൃഹസഭയുടെ പ്രാധാന്യത്തെ കുറേക്കൂടി വ്യക്തമാക്കുന്നുണ്ട്. ഇന്നത്തെ രീതിയിലുള്ള പള്ളികൾ അന്ന് ഇല്ലായിരുന്നുവെന്ന് ഗവേഷകർ ചൂണ്ടിക്കാട്ടുന്നു (cf. Blue Bradlely, "Acts and The House Church" in David W. J. Gill and Conrad Gempf, ed. *The Book of Acts in Its First Century Setting*, Vol. II, Grand Rapids, Michigan: Wm. B. Eerdmans, 1994, pp. 119-222).
3. *Ibid*. , p.120.

പ്രാർത്ഥനാദുർഗ്ഗമായിരുന്നു. തനിക്കുവേണ്ടി പ്രാർത്ഥിക്കുന്ന കുറെ വിശ്വാസികളുടെ സാന്നിദ്ധ്യമായിരിക്കാം ആ ഭവനത്തിലേക്ക് പത്രോസിനെ നയിച്ചത്. സുവിശേഷത്തിൽ അതീവ തത്പ്പരരായ കുടുംബം എന്ന നിലയിൽ പത്രോസ് ആ കുടുംബത്തെ സ്നേഹിച്ചിരിക്കാം. എല്ലാത്തിനും നായകത്വം വഹിച്ചത് ഗൃഹനാഥയായ മറിയയാണെന്നുള്ളതിൽ സംശയമില്ല. 1 പത്രോസ് 5:13-ാം വാക്യപ്രകാരം മർക്കോസിനെ മകനായി ഗണിക്കത്തക്ക സ്നേഹവും കരുതലും പത്രോസിന് മറിയയുടെ കുടുംബത്തോടുണ്ടായിരുന്നു.

### ഒരു ഭക്തയുടെ ഉത്തമപുത്രൻ

മറിയയുടെ മകനായ മർക്കോസ് എന്ന യോഹന്നാൻ പൗലോസിന്റേയും പത്രോസിന്റേയും കൂട്ടുവേലക്കാരനായിരുന്നു(അപ്പോ. പ്രവ. 15:5; 1 പത്രോസ് 5:13, etc.). മർക്കോസ് അമ്മയോട് വളരെ തീവ്രമായ സ്നേഹവാത്സല്യം പുലർത്തിയിരുന്നു. അതുകൊണ്ടാകാം അപ്പോ. പ്രവ. 13:13 ൽ പറഞ്ഞിരിക്കുന്നതു പോലെ പംഫുല്യായിൽ വച്ച് പൗലോസിനെ പിരിഞ്ഞ് യേരുശലേമിലേക്ക് തിരിച്ചുവന്നത്. പിന്നീട് പൗലോസ് തന്നെ യോഹന്നാനെക്കുറിച്ച് ചില പരാമർശനങ്ങൾ (അപ്പോ. പ്രവ. 15:37,39) നടത്തുന്നുണ്ട്. എന്നാൽ തന്റെ സഹോദരീപുത്രനായതുകൊണ്ടാവാം ബർന്നബാസ് യോഹന്നാനെ തള്ളിക്കളായാതെ കൂടെകൂട്ടി കുപ്രോസ് ദ്വീപിലേയ്ക്ക് പോകുന്നത്. എന്നാൽ പൗലോസിന്റെ പല ലേഖനങ്ങളിലും മർക്കോസ് എന്ന് മറുപേരുള്ള യോഹന്നാന് വന്ദനം ചൊല്ലുന്നുണ്ട് (ഫില.24, കൊലോ.4:10, 2തിമോ. 4:11). മർക്കോസിന് പൗലോസുമായുള്ള ബന്ധത്തേക്കാളുപരി പത്രോസുമായി കൂടുതൽ ദൃഢതയുണ്ട്. സഭാപിതാക്കന്മാരായ ഐറേനിയോസ്, പാപ്പിയസ്, അലക്സാന്ത്രിയായിലെ ക്ലെമന്റ് എന്നിവർ മർക്കോസിനെ പത്രോസിന്റെ ആഖ്യാതാവായും മർക്കോ സ് എഴുതിയ സുവിശേഷത്തിന്റെ ഗ്രന്ഥകർത്താവായും കരുതിയിരുന്നു.[4] വൈധവ്യത്തിലും മകനെ തന്റെ സംരക്ഷയ്ക്കുപയോഗിക്കാതെ അപ്പൊസ്തലന്മാരുടെ കൂട്ടുവേലക്കാരനായി ക്രിസ്തുവിനു നൽകുവാനുള്ള വിശ്വാസദാർഢ്യം മറിയയ്ക്കുണ്ടായിരുന്നു.

### നല്ല മാതൃകൾ നല്കുന്ന നല്ല വനിത

മറിയയുടെ ആദിമസഭയോടുള്ള ബന്ധം പരിശോധിക്കുമ്പോൾ ചില കാര്യങ്ങൾ വെളിപ്പെടുന്നു. പ്രത്യേകിച്ച് ആരാധനയ്ക്കുവേണ്ടി സ്വന്തം

4. Cf. F. F. Bruce, *The Book of the Acts* The New International Commentary on the New Testament, Grand Rapids, Michigan: Wm. B. Eerdmans, 1986, p. 251.



ഭവനം തുറന്നു കൊടുത്ത വിശുദ്ധ പാരമ്പര്യം എല്ലാ സ്ത്രീകൾക്കും അനുകരണീയമാണ്. ആരാധനയോടൊപ്പം പങ്കിടലിനും കരുതലിനും ഉള്ള വേദിയായും തന്റെ ഭവനത്തെ ഉയർത്തുവാൻ ക്രിസ്തീയമായ വിശാലവീക്ഷണം ലഭിച്ച വനിതകൾക്ക് ഏറ്റവും മാതൃകയാണ് മറിയ. പ്രത്യേകിച്ച് പീഢനകാലഘട്ടത്തിൽ സ്വരക്ഷപോലും കണക്കിടാതെ മറിയ വിശ്വാസികൾക്ക് ആതിഥ്യമരുളി. പീഢനത്തിൽ നിന്ന് ആദിമസഭയെ സംരക്ഷിക്കുന്നതിന് ഭവനസഭകൾ നൽകിയ സംഭാവന ശ്രദ്ധേയമാണ്. മറിയയുടെ പങ്കും ഇക്കാര്യത്തിൽ ഏറെ പ്രശംസനീയമാണ്(അപ്പോ. പ്രവ. 12:1). രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ കൂടിവരുന്നിടത്തൊക്കെയും ഞാൻ അവരുടെ നടുവിൽ ഉണ്ടെന്ന് (മത്താ:18:20) അരുളിച്ചെയ്ത കർത്താവിന്റെ വാക്കുകൾ ഓർക്കുമ്പോൾ മറിയ യഥാർത്ഥത്തിൽ കർത്താവിനുതന്നെയാണ് ആതിഥ്യമരുളിയത്. അവളുടെ അതിഥി സൽക്കാര താത്പര്യം ആകർഷകമായ ക്രിസ്തീയ സ്വഭാവമാണ്.

### ഭവനസഭകളുടെ വർത്തമാനകാലം

ചുരുങ്ങിയ വാക്കുകളിൽ മാത്രം വേദപുസ്തകത്തിൽ പരാമർശിക്കപ്പെട്ടിരിക്കുന്ന മറിയം ചിന്തയ്ക്കും പഠനത്തിനും സമൃദ്ധമായ വഴിയൊരുക്കുന്നു. കൂടുതലൊന്നും രേഖപ്പെടുത്തിയിട്ടില്ലെങ്കിലും പ്രവർത്തിയുടെ ഔന്നത്യംകൊണ്ട് ശ്രേഷ്ഠരായവരെ ക്കുറിച്ചുള്ള ജീവിതാന്വേഷണത്തിനും അനുകരണത്തിനും ഇത് വഴിയൊരുക്കും. ഇന്ത്യയുടെ പ്രത്യേക കുടുംബ വ്യവസ്ഥയിൽ, പ്രത്യേകിച്ച് കൂട്ടുകുടുംബ വ്യവസ്ഥിതിയിൽ ആദിമസഭയിലെ ഗൃഹസഭകൾ പുതിയ ഉൾക്കാഴ്ച നൽകുന്നു. ഈശ്വരാരാധനയുടേയും സേവനസന്നദ്ധതയുടേയും പുതിയ മാനങ്ങൾ കുടുംബത്തിൽ തന്നെ പ്രോത്സാഹിപ്പിക്കപ്പെടണം. ഇതിന് ഉത്തരവാദിത്തമുള്ള കർമ്മശേഷി പ്രകടിപ്പിക്കുവാൻ സ്ത്രീകൾക്കുള്ള പങ്ക് അവിസ്മരണീയമാണ്. അതുപോലെ പ്രവാസികളായി കഴിയുന്ന ആധുനിക ക്രിസ്തീയ സമൂഹങ്ങൾക്ക് ആരാധന നടത്തുവാൻ പള്ളികളില്ലാത്ത സ്ഥലങ്ങളിൽ ആരാധനയ്ക്കായും വിശ്വാസികളുടെ പ്രാർത്ഥനാ സമ്മേളനത്തിനായും അവസരം സൃഷ്ടിക്കുവാൻ മുൻകൈയെടുത്തു പ്രവർത്തിക്കുവാൻ വിശ്വാസികൾക്കു സാധിക്കണം. ഇക്കാര്യത്തിൽ ഭവനങ്ങളിലെ സ്ത്രീകൾക്ക് മറ്റുള്ളവരെ ഒന്നിപ്പിക്കുന്നതിനും ഉപചാരങ്ങൾ ചെയ്യുന്നതിനും സൗഹൃദം വളർത്തുന്നതിനും ശക്തമായ മാതൃക നൽകാൻ കഴിയും. ആധുനിക നഗര സംസ്ക്കാരത്തിൽ പരസ്പരം അറിയാത്ത അയൽപക്കങ്ങൾ അടുത്തിടപഴകുവാനും പങ്കുവയ്ക്കാനുമുള്ള പ്രേരണ ആദിമ ഗൃഹസഭകളിൽ നിന്നും ആർജ്ജിക്കേണ്ടതാണ്.

## അദ്ധ്യായം മൂന്ന്

# ലുദിയാ:
# ദൈവത്തിന്റെ ഉപകരണം

**(അപ്പൊ. പ്രവ. 16:11–15)**

സംസ്ക്കാര പാരമ്പര്യങ്ങൾക്ക് തിരുത്തുകൾ നിർദ്ദേശിക്കുവാൻ സ്ത്രീക്കു കഴിയുമെന്ന് ലുദിയയുടെ ജീവിതത്തിൽ നിന്ന് മനസ്സിലാക്കാം. ഫിലിപ്പ്യയിലും അതിലൂടെ യൂറോപ്പിലും സുവിശേഷമെത്തിയത് ലുദിയ എന്ന സ്ത്രീയുടെ മാനസാന്തരത്തിലൂടെയാണ്. വ്യക്തിജീവിതത്തിലുള്ള നന്മയെ ഉജ്ജ്വലിപ്പിച്ച് കർത്താവിനുവേണ്ടി ഉത്തമസാക്ഷികളാകുവാനും ദൈവരാജ്യം വ്യാപിപ്പിക്കുവാനും സകല ക്രൈസ്തവർക്കും ബാധ്യതയുണ്ട്. ലുദിയയുടെ ജീവിതം സമ്പത്തിന്റെ സാധ്യതയിലും സ്വാധീനത്തിന്റെ പ്രഭയിലും ദൈവത്തെ നിഷേധിക്കാത്ത അനുഗ്രഹപ്രദമായ ജീവിതശൈലിയ്ക്ക് ഉദാഹരണമാണ്. ലുദിയയെക്കുറിച്ചുള്ള പഠനം സാദ്ധ്യതകളെ ഉപയോഗിക്കുവാനും ലഭിച്ച നന്മകളെ പങ്കുവെയ്ക്കുവാനും പ്രചോദനം നൽകുന്നതാണ്.

### പശ്ചാത്തലപരിചയം

അപ്പൊസ്തലനായ പൗലൊസിന്റെ ഫിലിപ്പിയയിലെ[1] സുവിശേഷപ്രവർത്തനം സംഭവബഹുലമായിരുന്നു[2]. അപ്പൊ. പ്രവ. 16:11–15 വരെയുള്ള

1. ബി. സി. നാലാം നൂറ്റാണ്ടിൽ മക്കദോന്യയിലെ ഭരണാധികാരിയായിരുന്ന ഫിലിപ്പ് ഈ പട്ടണം പണിത് "ഫിലിപ്പ്യ" എന്ന് നാമകരണം ചെയ്തു. പൗലോസിന്റെ പ്രവർത്തനകാലത്ത് ഫിലിപ്പ്യ റോമൻ കോളനിയായിരുന്നു.

2. സജീവമായി പ്രവർത്തിക്കുവാൻ പൗലോസിന് ഫിലിപ്പ്യയിൽ അവസരം കിട്ടി. വെളിച്ചപ്പാടത്തിയായ ബാല്യക്കാരിയെ സൗഖ്യമാക്കൽ (16:16–18), കാരാഗ്രഹപ്രമാണിയുടെ മാനസാന്തരം(16:19–34), ജയിലിൽ നിന്നും അത്ഭുതകരമായ മോചനം, തുടർന്ന് കുറ്റവിമുക്തമാക്കൽ (16:35–40) തുടങ്ങിയ സംഭവങ്ങളാൽ സംഭവബഹുലമായിരുന്നു ഫിലിപ്പ്യയിലെ പ്രവർത്തനം.

3. ഒരു സ്ഥലത്തിന്റെ പേരിൽ ഒരു വ്യക്തിയെ വിശേഷിപ്പിക്കുക അന്ന് സാധാരണമായിരുന്നു. 'ലുദിയ' എന്ന സ്ഥലത്തുനിന്ന് വന്നതുകൊണ്ടാവാം 'ലുദിയ' എന്ന് ഈ സ്ത്രീക്ക് നാമകരണം ചെയ്തതെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ട്. (B. F. Haris, "Lydia" in J. D. Douglas, N. Hillyer, F. F. Bruce, et. al. ed., *New Bible Dictionary*, 2nd edn. Secunderabad : OM, 1998, p. 718.



വാക്യങ്ങളിൽ ലുദിയയുടെ[3] മാനസാന്തരം രേഖപ്പെടുത്തിയിരിക്കുന്നു. പൗലോസ് അപ്പൊസ്തലന്റെ യൂറോപ്പിലെ സുവിശേഷപ്രവർത്തനത്തിന്റെ ആദ്യഫലമാണിത്. ചിറ്റാസ്യയുടെ പശ്ചിമതീരത്തുള്ള ലുദിയായിലെ തുയത്തൈര[4] പട്ടണക്കാരിയായിരുന്നു ഈ സ്ത്രീ. ലുദിയ രക്താംബരം[5] വിൽക്കുന്ന ധനികയായ ഒരു വ്യാപാരിയായിരുന്നു. ലൂക്കോസ് ലുദിയയ്ക്ക് നൽകുന്ന വിശേഷണങ്ങളിൽ നിന്നും അവളുടെ മാനസാന്തരം ഉളവാക്കിയ ഫലങ്ങളിൽ നിന്നും ആദിമസഭയുടെ വളർച്ചയിൽ ലുദിയയുടെ പങ്ക് വ്യക്തമാകുന്നുണ്ട്.

ഒരു ശബ്ബത്തുദിവസം പുഴയോരത്ത് പ്രാർത്ഥനയ്ക്കായി കൂടിയ സ്ത്രീകളോട് പൗലോസും സംഘവും സുവിശേഷമറിയിക്കുന്നു. ആ കൂട്ടത്തിൽനിന്ന് മാനസാന്തരപ്പെട്ട സ്ത്രീയായിരുന്നു ലുദിയ. നദിയോരത്ത് അവർ പ്രാർത്ഥനയ്ക്കായി കൂടിവന്നതിൽ നിന്ന് ചില കാര്യങ്ങൾ അനുമാനിക്കാം. പത്ത് യഹൂദപുരുഷന്മാർ ഉള്ള സ്ഥലത്ത് ഒരു സുനഗോഗിനുള്ള സാധ്യത ഉണ്ടായിരുന്നു. ഇവിടെ യഹൂദപുരുഷന്മാർ കുറവായിരുന്നുവെന്നുള്ളതിന്റെ സൂചനയാണ് സുനഗോഗിന്റെ അഭാവം വ്യക്തമാക്കുന്നത്. സുനഗോഗില്ലാത്ത സ്ഥലങ്ങളിൽ നദീതീരങ്ങളാണ് യഹൂദർ പ്രാർത്ഥനയ്ക്കായി തെരഞ്ഞെടുത്തിരുന്നത്. പൗലോസും ശീലാസും അടങ്ങുന്ന സംഘം പ്രാർത്ഥനയ്ക്കായി പുഴവക്കത്തേയ്ക്ക് ചെല്ലുന്നു. അവിടെ കൂടിവന്ന സ്ത്രീകളോട് സംസാരിച്ചപ്പോൾ കർത്താവിനാൽ പ്രേരിതയായ ലുദിയായ്ക്ക് ഉൾക്കണ്ണുകളെ തുറന്നുകിട്ടുന്നു. ലൂക്കോസ് ലുദിയയെ 'ദൈവഭക്ത'യെന്നാണ് വിശേഷിപ്പിക്കുന്നത് (സെബോമെനെ റ്റോൺ തെയോൻ). 'ദൈവഭക്ത/ൻ' എന്ന പദം അപ്പൊസ്തല പ്രവൃത്തിയിൽ പലഭാഗത്തും ഉപയോഗിച്ചുകാണുന്നുണ്ട് (2:5;10:2). യഹൂദമതാനുസാരികളെയാണ് ദൈവഭക്തർ എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത്. യഹൂദമതാനുസാരികൾ യഹോവാഭക്തരും യഹൂദരുടെ ധർമ്മനിയമങ്ങൾ പാലിച്ച് ന്യായപ്രമാണം പിൻതുടരുന്നവരും ആയിരുന്നു. സംഘാലയങ്ങളിൽ പോയിരുന്നെങ്കിലും അവർ യഹൂദമതത്തിലെ അംഗങ്ങൾക്കുള്ള മുഴുവൻ അനുഷ്ഠാനങ്ങളും പാലിച്ചിരുന്നില്ല. ഉദാഹരണമായി പരിഛേദന യഹൂദമതാനുസാരികൾക്ക് നിഷ്കർഷിച്ചിരുന്നില്ല.[6]

4. ചിറ്റാസ്യയുടെ പശ്ചിമഭാഗത്തുള്ള ലുദിയായിലെ ഒരു പട്ടണമാണ് തുയത്തൈര. വെളി. 2:18–29-ൽ ഈ സ്ഥലത്തെ പരാമർശിച്ചിട്ടുണ്ട്. രക്താംബര നിർമ്മാണത്തിന് പേരുകേട്ട സ്ഥലമായിരുന്നു ഇത്.

5. മധ്യധരണിക്കടലിന്റെ തീരത്തുനിന്നും ലഭിക്കുന്ന ഒരുതരം ചിപ്പിയിൽ നിന്നെടുക്കുന്ന ചുവന്ന ചായം മുക്കിയ വസ്ത്രമാണ് രക്താംബരം. രാജാക്കന്മാരും ധനികരുമാണ് ഇത് സാധാരണയായി ഉപയോഗിച്ചിരുന്നത്.

6. cf. Heine Susanne, *Women and Early Christianity: A Reappraisal*, Minneapolis: Augsburg Publishing Company, 1987, p. 90.

യഹൂദമതാനുസാരിയായ ലുദിയ സുവിശേഷസ്വീകരണത്താൽ നവീകരിക്കപ്പെടുന്നു. ലുദിയയുടെ ഭക്തിജീവിതം കൂടുതൽ അർത്ഥപൂർണ്ണമാകുന്നത് യൂറോപ്പിലെ സുവിശേഷീകരണത്തിനുള്ള ഉപകരണമായി ഭവിച്ചപ്പോഴാണ്.

### 3. ലുദിയയുടെ സ്വാധീനം ആദിമക്രൈസ്തവരിൽ

സമ്പന്നയും വ്യാപാരപ്രമുഖയുമായ ലുദിയയുടെ മാനസാന്തരം അവളുടെ കുടുംബത്തെ മാത്രമല്ല ഫിലിപ്പ്യയിലെ ജനങ്ങളേയും ക്രിസ്തുവിലേയ്ക്ക് കൊണ്ടുവന്നു. ദൈവകൃപയിലേയ്ക്ക് മറ്റുള്ളവരെക്കൂടി ആനയിക്കുന്നതിന് ഹൃദയവാഞ്ചയുള്ളവരാണ് യഥാർത്ഥ ദൈവഭക്തർ. ലുദിയ നൽകുന്ന സന്ദേശം ഓരോ ഭക്തനെ/യെ സംബന്ധിച്ചും അന്യരോടുള്ള കടപ്പാട് ബോധ്യപ്പെടുത്തുന്നു.

### ലുദിയയും കുടുംബവും

അപ്പൊ. പ്രവ. 16:15-ൽ ലുദിയയുടെ കുടുംബം സ്നാനമേറ്റതായി കാണുന്നുണ്ട്. 'കുടുംബം'[7] എന്നതിന്റെ ഗ്രീക്ക് പ്രയോഗത്തിന് വിശാലമായ അർത്ഥമാണുള്ളത്. ലുദിയയും കുടുംബവും എന്ന പ്രയോഗംതന്നെ കുടുംബനാഥ ലുദിയയാണെന്ന് വ്യക്തമാക്കുന്നു. പണ്ഡിതരുടെ അഭിപ്രായത്തിൽ പുരുഷന്മാരുടെ പേര് പറയാതെ ലുദിയയുടെ പേരിൽ ഭവനമറിയുന്നതിന് കാരണം അവളൊരു വിധവയായിരുന്നിട്ടാകാം[8]. ലുദിയയുടെ കുടുംബം സ്നാനമേറ്റു എന്ന പ്രസ്താവനയിൽ കുടുംബാംഗങ്ങളും അവളുടെ വ്യാപാരസംഘാംഗങ്ങളായ ദാസീദാസന്മാരും ഉൾപ്പെട്ടിരിക്കാം. സ്വജീവിതത്തെ മാത്രമല്ല കുടുംബത്തെ മുഴുവൻ കർത്താവിനെ പരിചയപ്പെടുത്തിയ അനുഭവ വൈഭവമുള്ള ഉത്തമ വനിതയാണ് ലുദിയ.

### സുവിശേഷത്തിന്റെ സ്വാതന്ത്ര്യം

മാനസാന്തരപ്പെട്ട ലുദിയയ്ക്ക് ശക്തമായ പരിവർത്തനം ജീവിതത്തിൽ പ്രകടമാകുന്നുണ്ട്. സുവിശേഷത്തിന്റെ സ്വാതന്ത്ര്യം വ്യാപാരരംഗത്തുള്ള അവളുടെ സ്വാതന്ത്ര്യത്തേക്കാളും ഉപരിയായ സ്ഥാനവും ആഹ്ലാദവും നൽകി. പൗലോസിനേയും കൂടെയുണ്ടായിരുന്നവരേയും സ്വഭവനത്തിലേയ്ക്ക് ക്ഷണിക്കുന്ന ലുദിയ ആതിഥേയത്വത്തിന് പുതിയ മാനം നൽകുന്നു. 'കർത്താവിൽ വിശ്വസ്ഥ എന്ന് എണ്ണുന്നുവെങ്കിൽ' തന്റെ ഭവ

7. 'കുടുംബം' എന്ന വിവക്ഷയിൽ കുടുംബാംഗങ്ങളും ദാസീദാസന്മാരും ഉൾക്കൊള്ളുന്നുണ്ട്.

8. cf. David W. J. Gill & Conrad Gemef, ed. *The Book of Acts: In Its First Century Setting*, Vol. 2, p. 184.



നത്തിലേയ്ക്ക് വരണമെന്നാണ് ലുദിയ ആവശ്യപ്പെടുന്നത്. ക്രിസ്തുവിലുള്ള സാഹോദര്യത്തിന്റെ മൂർത്തീകരണമാണ് ഈ ആതിഥേയത്വം (റോമ. 12:13; എബ്രാ. 13:1, 2). ലുദിയയുടെ ഭവനത്തിലേക്കുള്ള സന്ദർശനം ഒരു നാടുമുഴുവൻ ക്രിസ്തുവിനെ അറിയാനുള്ള മുഖാന്തരമായി. ലുദിയയുടെ മാനസാന്തരവും അവളുടെ അതിഥി സൽക്കാരവും ഫിലിപ്യസഭയുടെ സ്ഥാപനത്തിനും യൂറോപ്പിന്റെ സുവിശേഷീകരണത്തിനും നാന്ദിയായി മാറി. യഥാർത്ഥ ഭക്തരുടെ മാനസാന്തരവും ജീവിതചര്യയും അവരുടെ ചുറ്റുപാടുകളെ പരിവർത്തനത്തിലേയ്ക്ക് നയിക്കുന്നുവെന്നത് ലുദിയ നൽകുന്ന ചിന്തയാണ്.

### ലുദിയയുടെ ഗൃഹസഭ

ലുദിയയും കുടുംബവും മാനസാന്തരത്തിലേയ്ക്ക് വന്നതിലൂടെ അവളുടെ ഭവനം ഒരു സഭയായി മാറിയിരിക്കാം. കാരണം അപ്പൊ. പ്രവ. 16:40 ൽ പൗലോസും ശീലാസും ജയിലിൽ നിന്ന് വിമുക്തരായതിനുശേഷം ലുദിയയുടെ വീട്ടിൽവന്ന് സഹോദരന്മാരെ ആശ്വസിപ്പിക്കുന്നതായി കാണുന്നു. ലുദിയയുടെ വീട്ടിൽ ഒരു ഭവനസഭയുള്ളതായി ലഭിക്കുന്ന ഏകസൂചന ഇത് മാത്രമാണ്. വ്യാപാരപ്രമുഖയായ ലുദിയയ്ക്ക് വ്യക്തിബന്ധങ്ങളും ജനസ്വാധീനവും ഏറെയുണ്ടായിരിക്കും. തന്റെ വ്യാപാരത്തോടൊപ്പം തന്റെ രക്ഷകനെക്കുറിച്ചും മറ്റുള്ളവരോട് പറയാൻ ലുദിയയ്ക്ക് അവസരം ലഭിച്ചിരിക്കാം. ഒരു കച്ചവടക്കാരി സ്ത്രീ എന്ന നിലയിൽ മാനസാന്തരത്തിനുശേഷം അവളുടെ സ്വഭാവത്തിലും കൊടുക്കൽ വാങ്ങലിലും ഉണ്ടാകാവുന്ന മാറ്റം പലരേയും സ്വാധീനിച്ചിരിക്കാം. ഇത് ഫിലിപ്പ്യസഭയുടെ രൂപീകരണത്തിനും അങ്ങനെ യൂറോപ്പിലേക്കുള്ള സുവിശേഷത്തിന്റെ പ്രവേശനത്തിനും വാതായനങ്ങൾ തുറന്നു. ഫിലിപ്പ്യസഭയുടെ അമരക്കാരി എന്ന നിലയിൽ ലുദിയ വളരെ പ്രാഗൽഭ്യത്തോടെ പ്രവർത്തിച്ചു. പൗലോസിന് വളരെയേറെ താൽപര്യവും സ്നേഹവും ഫിലിപ്യസഭയോടുണ്ടായിരുന്നു. പൗലോസിന്റെ വരവുചെലവുകളിൽ ആത്മാർത്ഥതയോടെ കൂട്ടായ്മ കാണിച്ചതിനെ നന്ദിയോടെ ഫിലിപ്യ ലേഖനത്തിൽ സ്മരിക്കുന്നുണ്ട് (4:10-19). ഫിലിപ്യർക്ക് സ്നേഹത്തിന്റെ ലേഖനമെഴുതിയ പൗലോസ് അപ്പൊസ്തലൻ ഫിലിപ്യരുടെ സുവിശേഷതാൽപര്യത്തെയാണ് ശ്ലാഘിക്കുന്നത്. ഈ സഭയിലെ അനിഷേധ്യയായ ലുദിയ തന്റെ സഭയുടെ സകലശ്രേയസ്സിനും മറക്കാനാവാത്ത സംഭാവനകൾ ചെയ്തിരിക്കാം.

## പാഠങ്ങൾ

ലുദിയയുടെ മാനസാന്തരം സ്വകുടുംബത്തിനു മാത്രമല്ല ഒരു പ്രദേശ

ത്തിനു മുഴുവൻ ചൈതന്യവാഹിയായിത്തീർന്നു. തീഷ്ണയായ ഒരു ദൈവ ഭക്ത എന്നുള്ള നിലയിൽനിന്ന് സംസ്ക്കാരപാരമ്പര്യങ്ങൾക്കതീതമായി കർത്തൃസുവിശേഷത്തിന്റെ ലാവണ്യം ഹൃദയപൂർവ്വം സ്വീകരിക്കുവാൻ മനസ്സൊരുക്കമുള്ള ഒരു മഹതിയായിരുന്നു ലുദിയ. തനിക്കുകിട്ടിയ വെളി ച്ചത്തെ സ്വയം അനുഭവിക്കാതെ പങ്കുവയ്ക്കുവാനുള്ള ആർദ്രമായ മനസ്സും അഭിവാഞ്ചയും അനുകരണീയമാണ്. സുവിശേഷത്തിന്റെ വിമോചനശക്തി അക്ഷരാർത്ഥത്തിൽ ഫലവത്താകുന്നത് ലുദിയയിൽ കാണാം. ആഢ്യയെ ങ്കിലും കെട്ടുപാടുകളിൽ നിന്ന് സത്യത്തിലേയ്ക്ക് സ്വതന്ത്രമാകുവാൻ ഒരു സ്ത്രീയ്ക്ക് സാധിച്ചത് ദൈവത്തിന്റെ ഉപകരണമാണ് താൻ എന്ന ബോധ്യത്തിലാണ്. ഇന്നത്തെ സമൂഹത്തിൽ ലുദിയയെപ്പോലെ പ്രകാശം പരത്തുന്ന-കിട്ടിയ വെളിച്ചം പകർന്നു നൽകുന്ന-സ്ത്രീരത്നങ്ങൾ ഉണ്ടാ കണം. സമ്പത്ത് ഇന്ന് മനുഷ്യമനസ്സുകളെ അന്ധവിഭ്രമങ്ങളിലേയ്ക്ക് നയി ക്കുമ്പോൾ ലുദിയ വേറിട്ടു നിൽക്കുന്ന വ്യക്തിത്വമാണ്. സമ്പത്തിന്റെ ധാരാ ളിത്തം സത്യസ്വീകരണത്തിന് ലുദിയയെ തടഞ്ഞില്ല. സമ്പത്തുണ്ടെങ്കിൽ സർവ്വതും കാൽക്കീഴിലെന്നുള്ള ഇന്നത്തെ ലോകത്തിന്റെ പ്രത്യയശാസ്ത്ര വിലക്ഷണത്തെ വിശ്വാസികൾക്ക് തകർക്കാൻ സാധിക്കണം.

വ്യാപാരത്തിനിടയിലും പ്രാർത്ഥിക്കുവാനായി പുഴയോരത്ത് പോയ ലുദിയ നമുക്ക് മാതൃകയാണ്. സ്വകുടുംബത്തിന്റെ അഖണ്ഡമായ മാന സാന്തരം ഭക്തരുടെ കുടുംബത്തിലെ ഐക്യവും ശാന്തിയും വിളിച്ചോ തുന്നു. കുടുംബബന്ധങ്ങൾ ശിഥിലമാക്കുന്ന നൂതനജീവിതശൈലിയിൽ പണത്തിനോ അധികാരത്തിനോ ദൈവസ്നേഹത്തിൽ നിന്ന് ഭക്തരെ അകറ്റുവാൻ പറ്റില്ലായെന്ന് ദൈവാന്വേഷികളായ കുടുംബങ്ങളിൽ ബോധ്യ മുണ്ടാകണം. ദൈവസ്നേഹത്തെ അനുഭവിക്കുന്നവർ അത് പങ്കിടുവാ നുള്ള നിസ്വാർത്ഥത കാണിച്ചെങ്കിലേ സുവിശേഷമെത്താത്ത സകലഗ്ര ാമങ്ങളിലും ദൈവദർശനത്തിനുള്ള വഴിയൊരുങ്ങുകയുള്ളു. സ്വന്തലാഭ ത്തേയോ മാനബഹുമാനങ്ങളെയോ ലക്ഷ്യംവയ്ക്കാതെ താൻ രുചിച്ച കർത്താവിനെ മറ്റുള്ളവർക്കു കൂടി പരിചയപ്പെടുത്തുവാൻ ജീവിതസാ ക്ഷ്യമാണാവശ്യം. അതിനുള്ള ത്യാഗം സഭാതലത്തിൽ തന്നെ ഉണ്ടാക ണമെന്ന് ലുദിയ ഓർമ്മിപ്പിക്കുന്നു. സമ്പത്തിന്റെ വിനിയോഗത്തിലും അവ സരങ്ങളുടെ ഉപയോഗത്തിലും വ്യക്തികളും സഭയും ലുദിയയുടെ പക്ഷം ചേരണം. ചുരുക്കത്തിൽ പ്രകാശത്തിൽ നിന്ന് പ്രകാശം സ്വീകരിച്ച് പ്രസ രിപ്പോടെ ദൈവത്തിനുവേണ്ടി പ്രവർത്തിച്ച ഈ വനിത വ്യവസ്ഥാപിത മായ ധാരണകളെ തകർക്കുന്നു. സുവിശേഷഘോഷണത്തിൽ അന്യാദൃ ശ്യമായ ശുഷ്കാന്തിയും ചുമതലാബോധവും പുരുഷന്മാരെപ്പോലെതന്നെ പ്രകടിപ്പിച്ച, സാധ്യതകളെ ഉപയോഗിച്ച ലുദിയ വേദപുസ്തക താളുക ളിൽ സുവർണ്ണ രേഖയായി പ്രോജ്വലിക്കുന്നു.



## അദ്ധ്യായം നാല്

# പ്രവചനധർമ്മ പരമ്പരയിലെ ഫിലിപ്പിന്റെ നാലു പുത്രിമാർ

## (അപ്പൊ. പ്രവ. 21:8-9)

ഫിലിപ്പോസിന്റെ പ്രവചിക്കുന്ന നാല് പുത്രിമാരെക്കുറിച്ചുള്ള അന്വേ ഷണത്തിലൂടെ സ്ത്രീയ്ക്ക് സഭയിലുള്ള പ്രവചനദൗത്യത്തെയാണ് ഇവിടെ അനാവരണം ചെയ്യുന്നത്. പ്രവചനം തന്നെ നിന്നുപോയിയെന്നു കരുതുന്ന കാലഘട്ടത്തിൽ പ്രവാചകത്വ ദൗത്യം അനിവാര്യമായ മേഖല കൾ സമൂഹത്തിലുണ്ടെന്ന് കണ്ടെത്തുന്നതിനും ഒരു വെല്ലുവിളിയായി അവയെ സ്വീകരിച്ച് പ്രവാചകരുടെ യഥാർത്ഥ ധർമ്മം മനസ്സിലാക്കി പ്രവർത്തിക്കുവാനുമുള്ള ആഹ്വാനമാണ് ഈ പഠനത്തിന്റെ ലക്ഷ്യം. വേദ പുസ്തകപശ്ചാത്തലത്തിൽ എന്താണ് പ്രവചനം എന്നും ആരൊക്കെ യാണ് പ്രവാചകരെന്നും മനസ്സിലാക്കി ആധുനിക പ്രവാചകത്വ ധർമ്മത്തെ പരുവപ്പെടുത്തുവാനുള്ള ഒരു ശ്രമം ഇതിലുണ്ട്. പഴയ-പുതിയ നിയമങ്ങളി ലുള്ള സ്ത്രീപ്രവചന പ്രവണതകൾക്ക് കാലികമായുള്ള പ്രസക്തി കണ്ടെ ത്തുവാനും ഇതുപകരിക്കും.

### 1. വേദഭാഗപരാമർശം

അപ്പൊ. പ്രവ. 21:8-9 വരെയുള്ള വാക്യങ്ങളിലാണ് ഫിലിപ്പിന്റെ നാല് പ്രവചിക്കുന്ന കന്യകമാരെക്കുറിച്ചുള്ള പരാമർശം. പൗലോസ് അപ്പൊ സ്തലന്റെ മൂന്നാം മിഷനറി യാത്രയിൽ ഫിലിപ്പിന്റെ ഭവനത്തിൽ ചെന്ന് പാർക്കുന്നു. ഇതിനോടനുബന്ധിച്ച് രേഖപ്പെടുത്തിയിരിക്കുന്ന ഒരു സൂച നയാണ് ഫിലിപ്പിന്റെ നാല് പ്രവചിക്കുന്ന പുത്രിമാരെക്കുറിച്ചുള്ളത്. ഈ ഭവനത്തിൽ വച്ചുതന്നെയാണ് യരുശലേമിൽ പൗലോസ് ബന്ധിക്കപ്പെടു മെന്നുള്ള അഗബൊസിന്റെ പ്രവചനം ഉണ്ടാകുന്നത്. പലരും പൗലോ സിനെ യരുശലേമിലേയ്ക്ക് പോകുന്നത് വിലക്കിയെങ്കിലും അവിടെ കർത്താവിനായി മരിക്കാനും തയ്യാറാണെന്ന് പൗലോസ് പറഞ്ഞു. ഫിലി പ്പിന്റെ ഭവനത്തിൽ പാർത്തതിനുശേഷമാണ് പൗലോസ് യരുശലേമി ലേയ്ക്ക് പോയത്. ഈ വേദഭാഗം പൗലോസിന്റെ ബന്ധനത്തെക്കുറിച്ചുള്ള

പ്രവചനത്തിനാണ് ഊന്നൽ നൽകുന്നതെങ്കിലും സന്ദർഭവശാൽ ഫിലിപ്പിന്റെ നാല് പുത്രിമാരെക്കുറിച്ച് 'കന്യകമാരും പ്രവചിക്കുന്നവരുമെന്ന്' എടുത്തുപറഞ്ഞിരിക്കുന്നത് ശ്രദ്ധേയമാണ്. പ്രവാചകകർമ്മത്തിന് അപ്പൊസ്തലിക കാലത്ത് നിർണ്ണായകമായ സ്വാധീനം ഉണ്ടായിരുന്നു. പുതിയനിയമ പ്രവചനത്തെക്കുറിച്ചുള്ള ചില ചട്ടവട്ടങ്ങളും വിശദാംശങ്ങളും പൗലോസ് അപ്പൊസ്തലൻ തന്റെ ലേഖനങ്ങളിൽ പ്രതിപാദിക്കുന്നുണ്ട്. ചൈതന്യവത്തായ ആ ആദ്ധ്യാത്മികധാരയിൽ സ്ത്രീകളും ശുഷ്കാന്തിയോടുകൂടി ഭാഗഭാക്കായിരുന്നു. അത് സാക്ഷിക്കുവാനുള്ള വിലപ്പെട്ട അവസരമായിട്ടാണ് ഈ വേദഭാഗത്തെ വ്യാഖ്യാനിക്കുന്നത്.

### 1. സുവിശേഷകനായ ഫിലിപ്പ് നല്ല പൈതൃകത്തിനുടമ

പ്രവചിക്കുന്ന കന്യകമാർ 'സുവിശേഷക'നെന്ന്[1] വിശേഷിപ്പിക്കുന്ന ഫിലിപ്പിന്റെ പുത്രിമാരാണ്. സുവിശേഷനിർവ്വഹണത്തിന് ഫിലിപ്പിനെ തീർച്ചയായും സഹായിച്ചിരുന്നവരായിരിക്കണം ഇവർ. ഫിലിപ്പിനെ സുവിശേഷകനായി ഉയർത്തിക്കാട്ടുവാനാണ് ലൂക്കോസ് ഇഷ്ടപ്പെടുന്നത്. അപ്പൊസ്തലനായ ഫിലിപ്പോസിൽ നിന്നും വേർതിരിക്കുവാനും കൂടിയുള്ള ശ്രമമാണിത്. ഈ വേദഭാഗപരാമർശം നടക്കുന്നതിന് ഏകദേശം ഇരുപതു വർഷങ്ങൾക്കു മുമ്പുതന്നെ ഫിലിപ്പ് കൈസര്യയിൽ പാർത്തിരിക്കാം.[2] ആത്മാവും ജ്ഞാനവും നിറഞ്ഞവരായ തെരഞ്ഞെടുക്കപ്പെട്ട ഏഴ് ശുശ്രൂഷകരിൽ ഒരാളാണ് ഫിലിപ്പോസ്. ഇദ്ദേഹം യവനഭാഷ സംസാരിക്കുന്ന യഹൂദക്രിസ്ത്യാനിയാണ്.[3] ചില പ്രത്യേക ചുമതലകൾ ആദിമ സഭാസമൂഹത്തിൽ ഇദ്ദേഹത്തിനുണ്ടായിരുന്നു (അപ്പൊ. പ്രവ. 6:1-6). ശമര്യയിലും പലസ്തീന്റെ തീരഗ്രാമങ്ങളിലും സുവിശേഷമെത്തിച്ചത് ഫിലിപ്പോസാണ് (അപ്പൊ. പ്രവ. 8:4-24).[4] ഫിലിപ്പോസിനുണ്ടായിരുന്നത് നാല് പെൺമക്കളായിരുന്നിട്ടുകൂടി തന്റെ സുവിശേഷപ്രവർത്തനങ്ങൾക്ക് യാതൊരു വിഘ്നവും സംഭവിച്ചില്ല. മറിച്ച് സഭാപ്രവർത്തനങ്ങളിൽ പ്രവചനത്തിലൂടെ ആത്മികവർദ്ധനവ് വരുത്തിയെന്നതാകാം ഈ പുത്രിമാരുടെ പ്രത്യേകത.

1. അപ്പൊസ്തലപ്രവർത്തികളിൽ ഫിലിപ്പിനെ മാത്രമേ 'സുവിശേഷകൻ' എന്ന് സംബോധന ചെയ്യുന്നുള്ളൂ (cf. എഫേ. 4:11, 2 തിമ. 4:5).
2. Williams, David J., Acts, *New International Commentary,* Peabody, Massachusetts: Hendrickson, 1990, p. 361.
3. Platz, Harold. H., "Philip" in George Arther Buttrick, ed., *Interpreter's Dictionary of the Bible*, Vol. III, NewYork: Abingdon, 1962, p. 785.
4. Cf. Brue, F. F., *The Book of Acts*, The New International Commentary on the New Testament, Grand Rapids, Michigan: Wm. B. Eerdmans, 1986, p. 424.



### 2. പ്രവാചകികളുടെ പ്രയാണമാർഗ്ഗം

പാപ്പിയസിന്റെ വിലപ്പെട്ട ചില വിവരണങ്ങളിൽ നിന്നും ഫിലിപ്പിന്റെ പുത്രിമാരെക്കുറിച്ച് അറിവ് ലഭിക്കുന്നുണ്ട്. ഫിലിപ്പോസും കുടുംബവും കുറെ പലസ്തീനിയൻ ക്രിസ്ത്യാനികളും ഏഷ്യയിലേക്ക് പിന്നീട് കുടിയേറിപ്പാർത്തതായും പാപ്പിയസ് പറയുന്നു. അതുപോലെ ചരിത്രകാരനായ യൂസേബിയോസിന്റെ പരാമർശത്തിൽ പ്രവാചകികളായ പുത്രിമാരേയും ഫിലിപ്പോസിനെയും ഹിയറാപൊലിസിൽ അടക്കം ചെയ്തിട്ടുള്ളതായി സൂചിപ്പിക്കുന്നു.[5] പാപ്പിയാസിന്റെ വിവരണത്തിൽ ഫിലിപ്പിന്റെ പുത്രിമാർ വളരെക്കാലം ജീവിച്ചിരുന്നതായി കാണാം. തന്മൂലം ആദിമക്രൈസ്തവ സമൂഹത്തിലെ വ്യക്തികളെക്കുറിച്ചും സംഭവങ്ങളെക്കുറിച്ചും അനുഭവപരിചയമുള്ളവരായിരുന്നെന്നും അദ്ദേഹം സൂചിപ്പിക്കുന്നുണ്ട്.[6] ലൂക്കോസ് അവരുടെ ഈ അനുഭവജ്ഞാനം പ്രയോജനപ്പെടുത്തിയതായി കരുതാം. സുവിശേഷ രചനയിലും അപ്പൊസ്തല പ്രവർത്തികളുടെ രചനയിലും ലൂക്കോസ് ഫിലിപ്പോസിന്റെ പുത്രിമാരിൽ നിന്ന് വിവരങ്ങൾ ശേഖരിച്ചതായി ഹാർനാക്ക് സൂചിപ്പിക്കുന്നു.[7]

വേദഭാഗപരാമർശത്തിലെ പരിമിത ദിനങ്ങളിലെ പൗലോസിനോടൊപ്പമുള്ള കൈസര്യയിലെ പരിചയം മാത്രമല്ല ഫിലിപ്പിന്റെ പുത്രിമാരോട് ലൂക്കോസിനുള്ളത്.[8] മറ്റ് പല അവസരങ്ങളിലും പൗലോസിനോടൊപ്പം ലൂക്കോസ് ഫിലിപ്പിന്റെ ഭവനം സന്ദർശിച്ചിരിക്കാം (cf. അപ്പൊ. പ്രവ. 9:30, 18:22). ഫെലിക്സിന്റെ തടവിൽ രണ്ടുവർഷക്കാലം പൗലോസ് കഴിഞ്ഞ അവസരത്തിലും ലൂക്കോസ് കൈസര്യ സന്ദർശിച്ചിരിക്കാം (അപ്പൊ.പ്രവ. 24:27). കൈസര്യയിൽ പൗലോസും ലൂക്കോസും എത്തുമ്പോഴൊക്കെ ഫിലിപ്പിന്റെ ഭവനത്തിലാകാം പാർത്തിരുന്നത്. കർത്തൃകല്പന അനുസരിച്ച് (മത്താ. 10:5-15) ഏതെങ്കിലും പ്രദേശത്തുചെന്നാൽ ആ ദേശം വിട്ടുപോകുന്നതു വരെ ആ ഭവനത്തിൽ തന്നെ താമസിക്കുവാനുള്ള നിർദ്ദേശം ഫിലിപ്പിന്റെ ഭവനത്തിൽത്തന്നെ അവർ താമസിച്ചിരിക്കുവാനുള്ള സാധ്യത നല്കുന്നു. ചുരുക്കത്തിൽ സുവിശേഷ രചനയിൽ ഫിലിപ്പിന്റെ പുത്രിമാർ ലൂക്കോസിന് ധാരാളം വിവരങ്ങൾ നൽകിയെന്നത് പ്രവാചകത്വ

5. Eas. Hist. Eccl. 3.31; cf. Jo Ann Ford Watson, "Philip" in David Noel Freedman, ed. *Anchor Bible Dictionary Vol. V*, London: Doubleday, 1992, pp.311-312.
6. Bruce, F. F., *op.cit.*, p. 424.
7. cf. Harnack, *Luke The Physician*, pp. 155ff.
8. cf. Boring, M. Eugene, "Prophecy" in David Noel Freedman, ed. *Anchor Bible Dictionary*, Vol. 5, London: Doubleday, 1992, p. 477.

ദൗത്യം പോലെതന്നെ വിലയേറിയതാണ്.

### 3. പ്രവാചകികൾ പുതിയ-പഴയ നിയമങ്ങളിൽ

ഫിലിപ്പിന്റെ പ്രവചിക്കുന്ന കന്യകമാരെക്കുറിച്ചുള്ള പരാമർശം പരിശോധിക്കുമ്പോൾ പഴയ-പുതിയനിയമങ്ങളിൽ പ്രവാചകിമാരായി പറയപ്പെടുന്നവരെക്കൂടി സന്ദർഭവശാൽ സൂചിപ്പിക്കുന്നത് ഉചിതമാണ്. പഴയ-പുതിയ നിയമങ്ങളിൽ പ്രവാചകിമാർ എന്ന പ്രയോഗം പ്രവാചകന്മാരെപ്പോലെ തന്നെ വിശാലമായ അർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്. മോശയുടെ സഹോദരി മിര്യാമും (പുറ. 15:20), ലപ്പീദോത്തിന്റെ ഭാര്യ ദബോരയും (ന്യായ. 5:7) പ്രവാചകിമാരായി പരിചയപ്പെടാം. കൂടാതെ, ഹൂൽദാ (2 രാജ. 22:14) യോശിയായ്ക്ക് ദൈവഹിതം വെളിപ്പെടുത്തുന്നതും ദൈവഹിതത്തിനെതിരായി നെഹമ്യാവിനെ പ്രേരിപ്പിക്കുന്ന നോവാദ്യയും പഴയനിയമ പ്രവാചകികളാണ്. ദേവാലയത്തിൽ ശിശുവായ മശിഹായെ പുകഴ്ത്തുന്ന ഹന്നയും (ലൂക്കോ. 2:36) പുതിയനിയമത്തിൽ പേരെടുത്തുപറയുന്ന പ്രവാചകിയാണ്. വെളിപാട് പുസ്തകത്തിൽ സ്വയം പ്രവാചകിയെന്ന് വിശേഷിപ്പിക്കുന്ന ഇസബേൽ തിന്മയുടെ പ്രവാചകിയാണ് (2:20). എല്ലാറ്റിനുമുപരിയായി പ്രവാചകിമാരെക്കുറിച്ചുള്ള പരാമർശം പേർ വെളിപ്പെടുത്താത്ത ഫിലിപ്പിന്റെ നാല് കന്യകമാരായ പുത്രിമാരെക്കുറിച്ചാണ്.

പുതിയനിയമത്തിൽ വളരെക്കുറച്ച് പേരെ മാത്രമേ പ്രവാചകർ എന്ന് സംബോധന ചെയ്യുന്നുള്ളു. അപ്പൊസ്തല പ്രവർത്തികൾ പരിശോധിച്ചാൽ യൂദായേയും ശീലാസിനേയും 15:32-ൽ പ്രവാചകർ എന്ന് സൂചിപ്പിക്കുന്നുണ്ട്. കൂടാതെ 13-ാം അദ്ധ്യായത്തിൽ പേരെടുത്തുപറയാതെ പലരെയും പ്രവാചകരെന്നു ലൂക്കോസ് സൂചിപ്പിക്കുന്നു. പൗലോസ് അപ്പൊസ്തലനും പ്രവചനവരം ഉള്ളതായി അപ്പൊ. പ്രവ. 20:29, 27:28-ൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതോടൊപ്പമാണ് ഫിലിപ്പിന്റെ പുത്രിമാർക്കും പ്രവചനവരമുള്ളതായി ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നത്.

### 4. പ്രവചനധർമ്മം- സങ്കീർണ്ണതയ്ക്ക് ഒരു ലളിതപാഠം

പ്രവചന നിർവ്വചനത്തിന്റെ പരിധിയിൽ ഫിലിപ്പോസിന്റെ പുത്രിമാരെ ഉൾപ്പെടുത്തി അവരുടെ പ്രവർത്തനത്തിന്റെ മൂല്യവും പാവനതയും മനസ്സിലാക്കുന്നത് നന്നായിരിക്കും. പ്രവചനപാരമ്പര്യം എല്ലാ മതങ്ങളിലും പൊതുവായി കാണുന്ന ഒരു സവിശേഷതയാണ്. പ്രവാചകത്വം ഒരു ആദ്ധ്യാത്മിക ആധാരമായി പ്രാചീനകാലം മുതൽ വേരുപിടിച്ചിട്ടുണ്ട്. വെളിപ്പെടുത്തൽ, മുന്നറിയിപ്പ്, സാമൂഹിക-ധാർമ്മിക മൂല്യസംരക്ഷ



എന്നിവയോടൊപ്പം ദൈവിക സന്ദേശങ്ങളുടെ പരിവാഹകനായും പ്രവാചകൻ പ്രവർത്തിച്ചിരുന്നു.[9] വിമർശനദൃശ്യാ കാര്യങ്ങളെ വിലയിരുത്തുന്ന പ്രവചനബോധത്തിന് ഉന്നതമായ മൂല്യബോധം ഉണ്ടായിരുന്നു. പഴയനിയമ പ്രവചനങ്ങളിലും വെളിപ്പെടുന്നത് ഇത്തരത്തിലുള്ള പ്രവചനസ്വഭാവമാണ്. പുതിയനിയമത്തിലേക്കു വരുമ്പോൾ പഴയനിയമ പ്രവചനത്തിന്റെ സാക്ഷാത്കാരവും ചില സ്വഭാവപരിണാമങ്ങളും കണ്ടെത്താം. പഴയനിയമ കാലത്ത് പ്രവാചകന്മാരിലൂടെയാണ് ദൈവം തന്റെ രഹസ്യങ്ങളും ലോകത്തെക്കുറിച്ചുള്ള പദ്ധതികളും കാലാകാലങ്ങളിൽ വെളിപ്പെടുത്തിയത്. പഴയനിയമത്തിലെ ഒരു യഥാർത്ഥ പ്രവാചകന്റെ സവിശേഷത അയാൾ ദൈവത്തിന്റെ ആലോചനാ സഭയിലെ അംഗമാണെന്നുള്ളതാണ് (സങ്കീ. 82:1,6; 89:7; യിരെ. 23:18,22; 15:8; ആമോ. 3:7, etc). ദൈവത്തിന്റെ ആലോചനകളെ ഗ്രഹിച്ച് മനുഷ്യനെ അറിയിക്കുന്ന ഒരു ആദ്ധ്യാത്മിക ഉറവായി പ്രവാചകൻ വർത്തിച്ചു. അതാകട്ടെ ചില വ്യക്തികൾക്കു മാത്രം ലഭിക്കുന്ന സവിശേഷമായ ഒരു പ്രാമാണികത്വം ആയിരുന്നു. പുതിയനിയമത്തിൽ ദൈവികപദ്ധതിയുടെ സാക്ഷാത്കാരം അഥവാ പ്രവചനനിവർത്തി സംഭവിക്കുന്നതോടൊപ്പം പ്രവാചകത്വം വ്യാപകവും വിശാലവുമായി പരിണമിച്ചു. ദൈവികരഹസ്യങ്ങളിലേയ്ക്ക് ക്രിസ്തുവിലൂടെ സമഗ്രമായൊരറിവ് ലഭ്യമായപ്പോൾ ക്രിസ്തുവിലൂടെ ഉപനീതരായവരും ക്രിസ്തുവിന്റെ പ്രവാചകത്വ പങ്കാളികളായി. പഴയനിയമത്തിൽ പ്രവചനം ഒരു അധികാരശബ്ദമായിരുന്നു. പുതിയനിയമത്തിലെ പ്രവാചകശക്തി ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെയും പിതാവാം ദൈവത്തിന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അധിഷ്ഠിതമാണ്.[10] ഇത്തരത്തിൽ സങ്കീർണ്ണവും ആത്മാവിൽ ലളിതവുമായ ഈ പ്രതിഭാസത്തിൽ ഉൾപ്പെട്ടിരുന്നതുകൊണ്ട് ഫിലിപ്പിന്റെ നാലു പുത്രിമാർക്കും അസാധാരണമായ വ്യക്തിപ്രഭാവം സഭയിൽ ഉണ്ടായിരുന്നിരിക്കണം. കുറേക്കൂടി വിശദമാക്കിയാൽ പ്രവചനപ്രവണതയുടെ വലിമ മനസ്സിലാക്കാം. അതായത്, ക്രിസ്തുവിനെക്കുറിച്ച് ആക്ഷരികമായിത്തന്നെ തന്റെ സമകാലീനർ പ്രവാചകൻ എന്ന് സാക്ഷിച്ചിട്ടുണ്ട് (മത്താ. 14:5; 21:11,46; ലൂക്കോ. 7:16; യോഹ. 3:2; 4:19; 6:14; 7:40, etc). അതിലുപരിയായി തന്റെ പ്രവാചകത്വധർമ്മം

9. Cf. Boring, M. Eugene, "Prophecy" *op.cit.*, p. 496 (1973 Seminar on Early Christian Prophecy of the Society of Biblical Literature adopted a definition "The early Christian prophet was an immediately - inspired spokesperson for God, the risen Jesus, or the spirit who received intelligible oracles that he or she felt impelled to deliver to the Christian Community or representing the community, to the general public".)

10. Cf. Payne, J. B. "Prophecy, Prophets" in J. D. Douglas, ed. New Bible Dictionary, 2nd edn., Secunderabad: OM Books, 1962, p. 985.

ക്രിസ്തുതന്നെ അംഗീകരിക്കുന്നുണ്ട്. ക്രിസ്തു വാഗ്ദാനം ചെയ്ത പരിശുദ്ധാത്മാവിന്റെ വരവോടെ ആദിമസഭയിൽ പ്രവചനവരവും ഉൾപ്പെട്ടിരുന്നു. പെന്തക്കോസ്ത് ദിനത്തിൽ ഉണ്ടായ ആത്മനിറവിൽ പത്രോസിന്റെ പ്രസംഗത്തിൽ ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. യോവേ. 2:28-32 വരെയുള്ള വാക്യങ്ങളെ ഉദ്ധരിച്ചുകൊണ്ട് ആത്മാവിനെ സകലജഡത്തിന്മേലും പകരുമെന്നും പുത്രന്മാരും പുത്രിമാരും പ്രവചിക്കുമെന്നും, വൃദ്ധർ സ്വപ്നവും യുവാക്കൾ ദർശനങ്ങളും കാണുമെന്നും അപ്പൊ. പ്രവ. 2:17-22 വരെയുള്ള ഭാഗങ്ങളിൽ പത്രോസ് സാക്ഷിക്കുന്നു. ഇവിടെ പ്രവചിക്കുന്ന പുത്രിമാരെക്കുറിച്ചുള്ള പ്രവചനം ഫിലിപ്പോസിന്റെ മക്കളിലും നിവർത്തിച്ചു കാണുന്നു. പൊതുവായിപ്പറഞ്ഞാൽ ആദിമക്രിസ്ത്യാനികൾക്ക് ഒരു പ്രവാചകത്വസ്വത്വം ഉണ്ടായിരുന്നു. അതുകൊണ്ടാണ് പൗലോസ് അപ്പൊസ്തലൻ ആത്മീകവരങ്ങളും പ്രത്യേകിച്ച് പ്രവചനവരവും ആഗ്രഹിക്കുവാൻ പ്രബോധിപ്പിക്കുന്നത് (1 കൊരി. 14:1). പൗലോസ് അപ്പൊസ്തലൻ 1 കൊരിന്ത്യർ 14 ാം അദ്ധ്യായത്തിൽ പ്രവചനത്തെക്കുറിച്ചും അന്യഭാഷയെക്കുറിച്ചും ബോധനം നൽകുന്നുണ്ട്. പ്രവചനവരമാണ് അന്യഭാഷയേക്കാൾ പ്രധാനമെന്ന് അദ്ദേഹം സൂചിപ്പിക്കുന്നുമുണ്ട്. മാത്രമല്ല, പ്രവചനവരം പുരുഷന്മാർക്കു മാത്രമുള്ളതല്ല, സ്ത്രീകളും ഇതിൽ ഉൾപ്പെട്ടിരുന്നതായി കണ്ടെത്താം (1 കൊരി. 11:5, 12:11, അപ്പൊ. പ്രവ. 21:9). ഇത്തരത്തിൽ വളരെ ശ്രദ്ധേയമായ പ്രവചനവരമാണ് ഫിലിപ്പിന്റെ പുത്രിമാർക്കും ലഭിച്ചിരുന്നത് എന്നത് പേര് രേഖപ്പെടുത്താത്ത ഫിലിപ്പിന്റെ കന്യകമാരുടെ മാറ്റു കൂട്ടുന്നു.

### 5. ഫിലിപ്പിന്റെ പുത്രിമാർ നൽകുന്ന ഉപദേശം

ഫിലിപ്പിന്റെ പ്രവചിക്കുന്ന പുത്രിമാരായ കന്യകമാർക്ക് വർത്തമാന കാല സഭയിൽ പ്രാധാന്യം നഷ്ടപ്പെട്ടിട്ടുണ്ടോ എന്ന് പരിശോധിക്കാം. വർത്തമാനകാല സഭാശുശ്രൂഷയിൽ പ്രവചനവരത്തിന് പ്രാധാന്യം ഇല്ലെന്ന് സംശയിക്കുന്നു. തന്മൂലം സ്ത്രീകളുടെ പ്രവചനപ്രവണതകൾക്കും പ്രസക്തി നഷ്ടമായി എന്നു കരുതുന്നത് വേദപുസ്തക ധാരണയിൽ തെറ്റാണ്. ഇന്നത്തെ ഒരു സഭാശുശ്രൂഷയും (പ്രത്യേകിച്ച് സുവിശേഷ പ്രസംഗത്തിനോ പഠിപ്പിക്കലിനോ) പ്രവചനധർമ്മത്തിന് ഒപ്പം നിൽക്കുന്നതിനോ, അതിനെ നിരസിക്കുന്നതിനോ സാധിക്കുകയില്ല. കാരണം, പ്രവചനവും പ്രസംഗവും പഠിപ്പിക്കലുമൊക്കെ വ്യത്യസ്ത വരങ്ങളാണ്. പ്രവചനത്തിന്റെ പ്രസക്തിയെ പിൻതാങ്ങിക്കൊണ്ട്; അത് അപ്പൊസ്തലികസ്ഥാനത്തിന് തൊട്ടടുത്ത് നിൽക്കുന്നതായി എഫെ. 4:11 ഉം കൊരി. 12:28 ഉം സാക്ഷിക്കുന്നു. അതിനെ അടിവരയിട്ടുകൊണ്ട് എഫെ. 2:20, 3:5 എന്നിവ പുതിയനിയമസഭയുടെ സ്രോതസ്സുകളിലൊന്നായി പ്രവാ



ചകരെ കാണുന്നു. അതുകൊണ്ട് സ്ത്രീകളുടെ പ്രവചനത്തെയോ പ്രവാചകരുടെ പ്രവർത്തനത്തെയോ കുറച്ചു കാണാൻ കഴിയില്ല. 'പുതിയ വെളിപ്പെടുത്തലുകൾക്ക്'[11] പരിപൂർണ്ണമായി വിരാമമിടുന്നതാണ് പുതിയനിയമ കാനോന്റെ നിർമ്മാണമെന്ന് ധാരണയുണ്ട് (എബ്രാ. 1:1-2). 1 കൊരി. 13:8ff-നെ ഉദ്ധരിച്ചുകൊണ്ട് പ്രവചനം നിന്നുപോകുമെന്ന ചിന്തയും പുതിയനിയമ കാനോനും ചേർത്തുവായിക്കുന്നത് ആ വേദഭാഗ പശ്ചാത്തലത്തിന്റെ നിരാസമാണ്. 'പൂർണ്ണമായതു വരുമ്പോൾ' എന്നതും മുഖാമുഖം കാണുക എന്നതും യുഗാന്ത്യചിന്തയുടെ ഭാഗമാണ്. അതാകട്ടെ ഇക്കാലത്തെയും വരാനുള്ള കാലത്തേയും ചേർത്തു ചിന്തിക്കുന്ന അനുക്രമമായ ഒരു വളർച്ചയുടെ സൂചന നൽകുന്നു. അതായത് ക്രിസ്തുവിന്റെ പ്രവാചകത്വമാണ് പുതിയനിയമ പ്രവചനത്തിന് അടിസ്ഥാനമെങ്കിൽ അത് മൃതമോ സമയബദ്ധമോ അല്ല. മറിച്ച് അനുക്രമമായി വളരുന്നതാണ്. പുതിയ വെളിപ്പെടുത്തൽ എന്നത് ദൈവിക മർമ്മങ്ങളോട് എന്തെങ്കിലും കൂട്ടിച്ചേർക്കുന്ന പ്രവചനം എന്ന അർത്ഥത്തിലല്ല. പൂർണ്ണമായി മനുഷ്യർക്ക് മനസ്സിലാകാത്ത ദൈവിക മർമ്മങ്ങളെ കാലികമായി മനുഷ്യർക്ക് വെളിപ്പെടുത്തുന്ന ക്രിസ്തുവിലുള്ള പങ്കാളിത്തമാണിത്. ക്രിസ്തുവിലുള്ള പ്രവചനപങ്കാളിത്തത്തിൽ ആധുനിക സ്ത്രീകൾക്കും തങ്ങളുടേതായ ചുമതലയും ഉത്തരവാദിത്വവുമുണ്ടെന്ന് ഫിലിപ്പോസിന്റെ പ്രവചിക്കുന്ന പുത്രിമാർ ഓർമ്മിപ്പിക്കുന്നു. ആധുനിക പ്രവാചകത്വധർമ്മവും വേദപുസ്തക വെളിച്ചത്തിൽ പരിശോധിച്ച് നിജപ്പെടുത്താനാകും. അതായത് പുതിയ നിയമ പ്രവാചകധർമ്മമെന്നത് പുതിയപ്രബോധനമല്ല.[12] മറിച്ച് പ്രവചന ശബ്ദവും അതിന്റെ ആത്മാവും നമ്മെ വിശ്വാസത്തിന്റെ സ്ഥിരതയിൽ നിലനിർത്തുവാനാണ്. എന്നാൽ വിശ്വാസം വിശുദ്ധർക്ക് ഒരിക്കലായിട്ട് ഭരമേൽപ്പിച്ചിരിക്കുന്നു (യൂദ. 3). ഒരിക്കലായി ഭരമേല്പിച്ചിരിക്കുന്ന വിശ്വാസത്തിനെതിരായ വെല്ലുവിളികളിലൂടെ പ്രവാചകർ നമ്മെ നയിച്ച് കൂടുതൽ ദാർഢ്യം നൽകുന്നു. ഈ ഉത്തരവാദിത്തം ഏറ്റെടുക്കുവാൻ ആധുനിക സ്ത്രീസമൂഹത്തിന് ബാധ്യതയുണ്ട്. കാരണം തലമുറകളിലെ വിശ്വാസസംരക്ഷണവും കൈമാറ്റ വ്യവസ്ഥയും കുടുംബങ്ങളിലെ അമ്മമാരുടെ പ്രധാനസംഭാവനയാണെന്നുള്ളത് അനിഷേധ്യമാണ്. സഭാചരിത്രം പരിശോധിച്ചാൽ പ്രവചനധർമ്മത്തോട് ആക്ഷരികമായൊരു വിരക്തി സഭയിലുണ്ടാകുന്നത് മുണ്ടാനിസത്തോടു[13] കൂടിയാണ്. ഇതുമൂലം കള്ളപ്രവാചകന്മാരേയും കള്ളപ്രവചനത്തേയും നിജവെളിപ്പെടുത്തലിനേയും

11. വേദപുസ്തക രചനയ്ക്കുശേഷം ഉണ്ടാകാവുന്ന പ്രവചനം.
12. Cf. Payne, J. B., "*Prophecy, Prophets*", *op.cit*, p. 985.
13. എ. ഡി. 2-ാം നൂറ്റാണ്ടിലുണ്ടായ ഒരു വെളിപാട് പ്രസ്ഥാനമാണിത് (apocalyptic movement). മുണ്ടാനസ് ആണിതിന്റെ സ്ഥാപകൻ. പ്രവചനത്തിനും പരിശുദ്ധാത്മ നിറവിനും ഇവർ അമിത പ്രധാന്യം നൽകി. സഭ ഇവരെ ദുരുപദേശകരായി തള്ളി.

തിരിച്ചറിയുന്നതിന് സഭയിലുണ്ടായ ബുദ്ധിമുട്ട് പ്രവചനത്തെ പരിപൂർണ്ണമായി പ്രായോഗികതലത്തിൽ നിന്ന് അന്യംനിർത്തിയതായി അനുമാനിക്കാം. ഇന്ന്, പക്ഷേ പ്രവാചകധർമ്മത്തിന് പ്രത്യേകിച്ച് സ്ത്രീകളുടെ സംഭാവനയ്ക്ക് പ്രസക്തി ഏറിയിരിക്കുകയാണ്. ഫിലിപ്പിന്റെ പ്രവചിക്കുന്ന നാല് പുത്രിമാർ ആദിമസഭയിൽ ആത്മീകവർദ്ധന വരുത്തിയതുപോലെ ആധുനിക സംസ്ക്കാരത്തിന്റെ പുഴുക്കുത്തുകൾക്കെതിരായി പ്രവർത്തിക്കുവാനുള്ള പ്രേരണ ഇന്നത്തെ സ്ത്രീകൾക്കുണ്ടാകണം. പാശ്ചാത്യ അധിനിവേശ സംസ്ക്കാരം ഭാരതത്തിന്റെ പൈതൃകങ്ങളെ ക്രമേണ ഗ്രസിക്കുന്നത് മനസ്സിലാക്കുവാൻ സ്ത്രീകൾക്ക് കഴിയണം. ഭാഷയിലും പ്രകൃതത്തിലും വേഷത്തിലും കൂടുവിട്ട് കൂടുമാറിവരുന്ന ചെന്നായ്ക്കളെ ഉല്പത്തിയിൽത്തന്നെ നശിപ്പിക്കുവാൻ സ്ത്രീകൾക്ക് ആജ്ഞാശക്തിയുണ്ടാകണം. ഭാരതത്തിന്റെ ഉല്പാദന മേഖലകളെ പുതിയ കൊളോണിയലിസം പിടിച്ചടക്കുമ്പോൾ സ്വയാശ്രയബോധം വളർത്തുവാനും ലളിതജീവിതം ശീലിക്കുവാനും പ്രചരിപ്പിക്കുവാനും ആധുനിക പ്രവാചകധർമ്മം സ്ത്രീകളിലൂടെ പുതിയതലമുറയെ സുസജ്ജമാക്കണം. മാധ്യമവത്ക്കരണത്തിന്റെ ന്യൂനതകൾ മനസ്സിലാക്കി, ഉപഭോഗസംസ്ക്കാരത്തിന്റെ പിടിയിൽ നിന്നും ജനതയെ സംരക്ഷിക്കുവാനുള്ള ധർമ്മം പ്രവാചകരുടേതാണ്. പരിസ്ഥിതിയുടെ താളപ്പിഴയിലൂടെ പ്രപഞ്ചത്തിന് ഉണ്ടാകാവുന്ന വിഭ്രമാത്മകമായ മാറ്റങ്ങളെ ദീർഘദൃഷ്ട്യാ കണ്ട് മുന്നറിയിപ്പുകളെ നൽകുവാൻ ആധുനിക സ്ത്രീയ്ക്ക് സാധിക്കുമ്പോഴാണ് സ്ത്രീസ്വത്വം തന്നെ ഉയർത്തപ്പെടുന്നതും വിമർശനത്തിന് ഇടനൽകാതെ സ്ത്രീയുടെ മഹത്വവും സ്വാതന്ത്ര്യവും പൂർണ്ണതയിലെത്തുന്നതും. സ്ത്രീയുടെ പ്രവാചകത്വധർമ്മം ഉണർന്നാലേ അസ്വാതന്ത്ര്യവും വർഗ്ഗതകർച്ചയും ഒഴിവാക്കാനാകൂ എന്ന് പ്രവചിക്കുന്ന ഫിലിപ്പിന്റെ നാല് കന്യകമാരെക്കുറിച്ചുള്ള അന്വേഷണം നമ്മെ പ്രബോധിപ്പിക്കുന്നു.

**- മേഴ്സി ജോൺ**